# വേദാർത്ഥ വിചിന്തനം

കെ. എൻ. കൃഷ്ണൻ നമ്പൂതിരി



Malayalam
VEDARTHAVICHINTHANAM
(Essays on Rigveda)
Author : K. N. Krishnan Namboodiri
Published by : Vadakkemadhom Brahmaswom, Thrissur-680 001
First Edition : May 1994
Price : Rs. 30-00

Copies : Five Hundred
Cover : Vinayalal
Printed at : Printwell, Punkunnam, Thrissur-680 002

# വേദാർത്ഥവിചിന്തനം

(ഋഗ്വേദ—മന്ത്രോപന്യാസങ്ങൾ)

ഗ്രന്ഥകർത്താ:
കെ. എൻ. കൃഷ്ണൻ നമ്പൂതിരി

പ്രസാധകർ:
വടക്കേമഠം ബ്രഹ്മസ്വം, തൃശ്ശൂർ–680 001
വില 30–00

## ശ്രീ. കെ. എൻ. കൃഷ്ണൻ നമ്പൂതിരി



1941 ഒക്ടോബർ 19-ാംനു ദീപാവലി ദിവസം തൃശ്ശൂർ ജില്ലയിൽ പേരാമംഗലത്തു് കീഴ്മുണ്ടയൂർ മനയിൽ ജനനം. വേദജ്ഞനും സുപ്രസിദ്ധ തന്ത്രിയുമായ കീഴ്മുണ്ടയൂർ നമ്പ്യാത്തൻ നമ്പൂതിരി അച്ഛൻ. അമ്പഴപ്പിള്ളി നീലകണ്ഠൻ ഭട്ടതിരിപ്പാടിന്റെ മകൾ നങ്ങേലി എന്ന ലീലാ അന്തർജനം അമ്മ. ആറുമാസമായപ്പോൾ ഗുരുവായൂരപ്പനു് അടിയറവെച്ചു; അഥവാ നടതള്ളി. പത്തുമാസം പ്രായത്തിൽ പിള്ളവാതം പിടിപെട്ടു. പിതാവിൽനിന്നു് സംസ്കൃതപഠനം നടത്തി. ഋഗ്വേദം പഠിച്ചു. ശ്രീമദ്ഭാഗവതം, ഭഗവത്ഗീത എന്നിവ അച്ഛൻ തന്നെ ഉപദേശിച്ചു. 24-ാം വയസ്സിൽ ദിവ്യമാതാ ശ്രീ. രമാദേവിയമ്മയെ ദർശിക്കാനും അമ്മയിൽനിന്നു് ശാംഭവീ ദീക്ഷയോടുകൂടിയ ആത്മോപദേശം സിദ്ധിക്കാനും ഭാഗ്യമുണ്ടായി. ദിവ്യമാതാവിന്റെ തൃക്കൈകളാൽ പ്രതിഷ്ഠിക്കപ്പെട്ട പൂങ്കുന്നം ശ്രീ രമാദേവി മന്ദിരത്തിലെ ദിവ്യവിഗ്രഹത്തിൽ പൂജ ചെയ്യാനായി അമ്മയുടെ നിർദ്ദേശപ്രകാരം 1969 മെയ് 14-ാംനു നിയമിക്കപ്പെട്ടു. ആ പാവനസന്നിധിയിൽ പൂജചെയ്തും, ഇടയ്ക്കിടെ മംഗലാപുരത്തു ചെന്നും ദിവ്യമാതാവിനെ ദർശിച്ചും കഴിയവെ വേദരത്നം എർക്കര രാമൻ നമ്പൂതിരി, താമരശ്ശേരി കൃഷ്ണൻ ഭട്ടതിരിപ്പാട്, ഭാഗവതാചാര്യൻ വൈശ്രവണത്തു് രാമൻ നമ്പൂതിരി, ശ്രീവിദ്യോപാസകനും അഗാധ പണ്ഡിതനുമായ മാധവ്ജി എന്നിവരുമായി സൌഹൃദം സ്ഥാപിക്കാനും ഇടക്കിടെ അവരുമായി ബന്ധപ്പെടാനും ഭാഗ്യമുണ്ടായി. 1975ൽ പാഞ്ഞാളിൽവെച്ചു നടന്ന അതിരാത്രത്തിൽ എർക്കരയുടെ പ്രത്യേക നിർദ്ദേശപ്രകാരം പങ്കെടുക്കാനും അതിന്റെ പല താത്വികവശങ്ങളും എർക്കരയിൽനിന്നു് ഗ്രഹിക്കാനും കഴിഞ്ഞു. 1978 നവമ്പറിൽ ദിവ്യമാതാ ശ്രീ രമാദേവിയുടെ മഹാസമാധിക്കുശേഷം അമ്മയുടെ സൂക്ഷ്മാനുശാസനത്തിലൂടെ ശ്രീവിദ്യാമന്ത്രദീക്ഷ ലഭിച്ചു. ലളിതാംബികയായ ദിവ്യമാതാവിന്റെ ഉപാസനക്കു് ഇതു് കൂടുതൽ ഉത്തേജനം നൽകി. പിതാവിൽനിന്നു് അഭ്യസിച്ച വേദമന്ത്രങ്ങളുടെ അർത്ഥം ഗ്രഹിക്കാനുള്ള ആഗ്രഹം വളർന്നുവന്നു. അതനുസരിച്ചു് പഠിക്കാനും മനനം ചെയ്യാനും കഴിയുംവിധം പരിശ്രമം ചെയ്തുപോന്നു. ശ്രീരാമകൃഷ്ണാശ്രമത്തിലെ പ്രസിഡണ്ടായ സ്വാമി മൃഡാനന്ദജിയുടെ സഹായവും ശ്രീ. കെ. പി. നാരായണ പിഷാരോടി മാസ്റ്ററുടെ സഹായവും ഈ പ്രവൃത്തിക്കു് ഉത്തേജനം നൽകി.

വേദാർത്ഥ ചിന്തയിലും ഭാഗവത പാരായണത്തിലും സർവ്വോപരി ദേവ്യുപാസനയിലും മുഴുകിക്കൊണ്ടു് കഴിയുന്നു.

വിലാസം: ശ്രീ രമാദേവി മന്ദിരം, പൂങ്കുന്നം, തൃശ്ശൂർ-680 002

# പ്രസാധകക്കുറിപ്പു്

### യദ് ഭദ്രം തന്ന ആസുവ

അനാദിയായ വേദസമ്പത്ത് സാധാരണക്കാർക്കുകൂടി മനസ്സിലാകാവുന്നവിധം പ്രസിദ്ധംചെയ്തു വിതരണം ചെയ്യണമെന്നും അപ്പോൾ മാത്രമേ അപൗരുഷേയമായ വേദത്തിന്റെ അർത്ഥവിചിന്തനത്തിനു് സാദ്ധ്യതയുള്ളു എന്നും ബ്രഹ്മസ്വം മഠം ഭരണസമിതിക്കു് ബോദ്ധ്യമായതിന്റെ അടിസ്ഥാനത്തിൽ വൈദിക സാഹിത്യ പ്രകാശനം വേണമെന്നു് തീരുമാനിക്കുകയുണ്ടായി. അതുപ്രകാരം വേദപണ്ഡിതനായ ബ്രഹ്മശ്രീ. കെ. എൻ കൃഷ്ണൻ നമ്പൂതിരി പ്രബുദ്ധ കേരളത്തിൽ ‘‘വേദാർത്ഥവിചാരം’’ എന്ന പേരിൽ എഴുതിവരുന്ന ലേഖനങ്ങൾ ക്രോഡീകരിച്ചു് ‘‘വേദാർത്ഥവിചിന്തനം’’ എന്ന പേരിൽ ബ്രഹ്മസ്വം മഠം വകയായി പ്രസിദ്ധീകരിക്കുവാൻ തീരുമാനിച്ചിരിക്കുകയാണു്. വൈദിക സാഹിത്യ സംബന്ധമായ പുസ്തകങ്ങൾ പ്രസിദ്ധീകരിക്കണമെന്ന മോഹത്തിന്റെ സാഫല്യം കൂടിയാണു് ഈ ‘‘വേദാർത്ഥവിചിന്തനം’’. ആദിശങ്കര ഭഗവൽപാദരുടെ ശിഷ്യൻ സ്ഥാപിച്ചതും, കേരളത്തിലെ ഒരേയൊരു ഋഗ്വേദ പാഠശാലയും ആയ ബ്രഹ്മസ്വം മഠം മേൽപ്പറഞ്ഞ വിഷയത്തിൽ ആദ്യമായി പ്രസിദ്ധീകരിക്കുന്നതു് ‘‘വേദാത്ഥവിചിന്തനം’’ തന്നെയായിത്തീർന്നതിൽ ഞങ്ങൾക്കു് അതിയായ സന്തോഷമുണ്ടു്. വേദബന്ധുക്കളുടേയും സുമനസ്സുകളുടേയും സഹായമുണ്ടാകുമെന്ന വിശ്വാസം മാത്രമാണു് ഞങ്ങളെ ഇതിനു പ്രേരിപ്പിച്ചതു്. ഞങ്ങളുടെ ഉദ്ദേശം ഇതുവഴി സഫലമായാൽ ഞങ്ങൾ ചാരിതാർത്ഥരായി. അത്രമാത്രം.

തൃശ്ശൂർ,
13-5-94.

—സെക്രട്ടറി
വടക്കേമഠം ബ്രഹ്മസ്വം.

# അവതാരിക

വേദങ്ങളാണ് നമ്മുടെ എല്ലാ വിജ്ഞാനങ്ങളുടെയും ഉത്ഭവസ്ഥാനം. നാലു വേദങ്ങളാണ് ഉള്ളതു്. അവയിൽ ഋഗ്വേദവും യജുർവേദവും സാമവേദവുമാണ് അതിപ്രസിദ്ധങ്ങൾ. അഥർവ്വവേദത്തിനു പണ്ടുതന്നെ പ്രസിദ്ധി കുറവാണ്. യജ്ഞകർമ്മങ്ങളിൽ മൂന്നു വേദങ്ങളുടെ ഉപയോഗമേ ഉള്ളൂ. ഇന്ദ്രാദി ദേവതകളെ മുഖ്യസന്ദർഭങ്ങളിൽ ഉചിതസ്ഥാനങ്ങളിൽ സ്തുതിക്കുവാൻ ഋഗ്വേദം. ഹോമാദി കർമ്മങ്ങൾക്കു വിധിക്കുന്നതു് യജുർവേദം. അതിൽ സാമങ്ങൾകൊണ്ടു ദേവന്മാരെ പാടി സ്തുതിക്കുവാൻ സാമവേദം. യാഗങ്ങൾക്കു മൂന്നു വേദങ്ങളും വേണം.

മൂന്നു വേദങ്ങളും കേരളീയർ പണ്ടുമുതൽക്കേ ചിട്ടയിൽ പഠിച്ചു സംരക്ഷിച്ചുവരുന്നു. തൃശ്ശൂർ ഗ്രാമക്കാർ ഋഗ്വേദികൾ, ഇരിങ്ങാലക്കുട ഗ്രാമക്കാർ യജുർവേദികൾ, പാഞ്ഞാൾ ഗ്രാമക്കാർ സാമവേദികൾ. ഇങ്ങനെ ഗ്രാമം തിരിച്ചാണ് വേദം പഠിച്ചുവന്നിരുന്നതു്. ഒരു വേദം പഠിക്കുക, അതു നിഷ്കർഷിച്ചു പഠിക്കുക—ഇതായിരുന്നു കേരളത്തിലെ വ്യവസ്ഥ. ദ്വിവേദികളും ത്രിവേദികളും ചതുർവ്വേദികളും ഒന്നും കേരളത്തിൽ ഉണ്ടായിരുന്നില്ല. യാഗങ്ങളിൽ ആവശ്യം വരുമ്പോൾ വേണ്ട വേദഭാഗം അതാതു ഋത്വിക്കുകൾ പഠിച്ചിരുന്നു.

വേദം പഠിയ്ക്കുമ്പോൾ അക്ഷരത്തിലും സ്വരത്തിലുമായിരുന്നു നിഷ്കർഷ. ആചാര്യൻ ചൊല്ലിക്കൊടുക്കുക, ശിഷ്യൻ കേട്ട് ചൊല്ലിപ്പഠിച്ചു മനഃപാഠമാക്കി വെയ്ക്കുക. ഇതായിരുന്നു പതിവ്. ഗ്രന്ഥമോ പുസ്തകമോ നോക്കി പഠിപ്പിക്കുകയോ പഠിക്കുകയോ പതിവില്ല.

വേദമന്ത്രങ്ങളുടെ അർത്ഥം പഠിപ്പിക്കുകയോ പഠിക്കുകയോ പതിവില്ല. യാഗഹോമാദി കർമ്മങ്ങളിലാണ് വേദമന്ത്രങ്ങളുടെ ഉപയോഗമെന്നു പറഞ്ഞുവല്ലോ. അർത്ഥം മനസ്സിലാവാതെ ചൊല്ലിയാലും വൈദികകർമ്മങ്ങൾക്കു് ന്യൂനതയൊന്നും സംഭവിക്കുകയില്ല. അറിയാതെ തൊട്ടാലും തീയ്ക്കു് ചൂട് അനുഭവപ്പെടുമല്ലോ. രോഗിക്കു് താൻ കഴിക്കുന്ന മരുന്ന് ഇന്നതാണെന്നു മനസ്സിലായില്ലെങ്കിലും രോഗം മാറുമല്ലോ. അതുപോലെ, അർത്ഥം മനസ്സിലായില്ലെങ്കിലും മന്ത്രശക്തി കുറയുകയില്ല.

വേദത്തിലെ ഭാഷ, പുരാണാദികളിൽ കാണുന്ന സംസ്കൃതഭാഷയിൽനിന്ന് വളരെ മാറ്റമുള്ളതാണ്. നല്ല സംസ്കൃതപണ്ഡിതന്മാർക്കും വേദമന്ത്രങ്ങളുടെ അർത്ഥം മനസ്സിലാകാൻ പ്രയാസമുണ്ട്. മനസ്സിലാക്കണമെന്ന് ആരും വിചാരിക്കാറുമില്ല. ശങ്കരാചാര്യരെപ്പോലെയും മേല്പത്തൂരിനെപ്പോലെയും ദുർല്ലഭം ചിലർ മാത്രമേ വേദമന്ത്രാർത്ഥം മനസ്സിലാക്കുവാൻ പരിശ്രമിച്ചിരുന്നുള്ളൂ.

വേദത്തിന്റെ അർത്ഥം മനസ്സിലാക്കുവാൻ ആഗ്രഹമുള്ളവർക്ക് സായണാചാര്യരുടെ ഭാഷ്യം മാത്രമേ ഇപ്പോൾ കിട്ടാനുള്ളൂ. ആ ഭാഷ്യം അതിലളിതമായ സംസ്കൃതഭാഷയിൽ എഴുതിയിട്ടുള്ളതാണ്. വായിച്ചു മനസ്സിലാക്കുവാൻ ഒട്ടും പ്രയാസമില്ല.

യാഗഹോമാദി കർമ്മപരമായ ഒരു സ്ഥൂലാർത്ഥം മാത്രമേ സായണഭാഷ്യത്തിൽ വിവരിച്ചിട്ടുള്ളൂ. ആദ്ധ്യാത്മികമായും ആധിദൈവികമായും ആധിഭൗതികമായും വേദത്തിനു് അർത്ഥങ്ങളുണ്ട്. അതൊന്നും സായണഭാഷ്യത്തിൽ വിവരിച്ചിട്ടില്ല. വേദത്തിന്റെ എല്ലാ അർത്ഥങ്ങളും വിവരിക്കുവാൻ ആർക്കും സാദ്ധ്യമല്ല. ഹിമാലയത്തിലുള്ള എല്ലാ മരുന്നുകളുടേയും രസവീര്യാദികൾ വിവരിക്കാൻ കഴിവുള്ള വൈദ്യപണ്ഡിതന്മാർ ആരുമുണ്ടാവില്ലല്ലോ. അപൂർവ്വ വൈദ്യന്മാർക്ക് പുതിയ ഔഷധപ്രയോഗങ്ങൾ കണ്ടുപിടിക്കാൻ സാധിക്കുകയും ചെയ്യും.

മലയാളികളുടെ ഭാഗ്യംകൊണ്ട് ഋഗ്വേദത്തിനു് രണ്ട് തർജ്ജമ ലഭിച്ചിട്ടുണ്ട്. പദ്യമയമായ ഋഗ്വേദം മുഴുവൻ മഹാകവി വള്ളത്തോൾ പദ്യമായിത്തന്നെ ആദ്യം വിവർത്തനം ചെയ്തു് അച്ചടിപ്പിച്ച് പ്രകാശിപ്പിച്ചു. അടുത്ത കാലത്ത് ഒ. എം. സി. നാരായണൻ നമ്പൂതിരിപ്പാട് പദാനുപദമായി അന്വയ ക്രമത്തിൽ നല്ലൊരു മലയാള വ്യാഖ്യാനവും പ്രസിദ്ധപ്പെടുത്തി. വള്ളത്തോളും ഒ. എം. സി. യും വ്യാഖ്യാനത്തിനു്

സായണഭാഷ്യം തന്നെയാണ് പ്രധാനമായി അവലംബി ച്ചിട്ടുള്ളത്.

ഒരു നാളികേരം കയ്യിൽ കിട്ടിയാൽ ചെറിയ കുട്ടികരം ക്ക് ഒന്നും ചെയ്യാൻ പററില്ല. ക്ഷേത്രത്തിലെ ശാന്തിക്കാരൻ അതു് ഗണപതി ഹോമത്തിനോ പായസത്തിനോ നെയ്യപ്പ ത്തിനോ ഉപയോഗപ്പെടുത്തും. വീട്ടമ്മയുടെ കയ്യിൽ കിട്ടി യാൽ ഏതെങ്കിലും കറികളിൽ അരച്ചു ചേർക്കും. വൈദ്യ ന്റെ കയ്യിൽ കിട്ടിയാൽ അതിന്റെ പാൽ പിഴിഞ്ഞെടുത്തു് ഏതെങ്കിലും തൈലം കാച്ചുന്നതിൽ ചേർക്കും. അയ്യപ്പഭക്തൻ ശബരിമലയിലെ ശാസ്താവിനു് അഭിഷേകത്തിനുള്ള നെയ്യ് കൊണ്ടുപോകാൻ ഉപയോഗിക്കും. ഇങ്ങനെ പല വിധത്തിൽ ഉപയോഗിക്കുന്നതുപോലെ, വേദമന്ത്രങ്ങളുടെ വ്യാഖ്യാനവും അതു് ഉപയോഗിക്കുന്നവരുടെ ഇച്ഛയ്ക്കനുസരിച്ച് പല വിധ ത്തിലാവും.

അഗ്നിമീളേ പുരോഹിതം
യജ്ഞസ്യ ദേവമൃത്വിജം
ഹോതാരം രത്നധാതമം

ഇതാണ് ഋഗ്വേദത്തിലെ ഒന്നാം സൂക്തത്തിലെ ഒന്നാമത്തെ മന്ത്രം. സംസ്കൃതം പഠിച്ചിട്ടുള്ളവർക്ക് മിക്ക വാക്കുകളുടെയും അർത്ഥം മനസ്സിലാകും. ഒട്ടാകെ മന്ത്രത്തിനു് എന്താണർത്ഥം എന്നു ചിന്തിയ്ക്കുമ്പോൾ, യജ്ഞത്തിലെ പുരോഹിതനും ദേവനും ഋത്വിക്കും ഹോതാവും ഫലദാതാവുമായ അഗ്നിയെ ഞാൻ സ്തുതിയ്ക്കുന്നു എന്നാണു് അർത്ഥമെന്നു് സാമാന്യമായി മനസ്സിലാകുന്നു. അഗ്നി എങ്ങനെയാണ് പുരോഹിതനും ദേവനും ഹോതാവും ആവുക എന്ന ചോദ്യമുയരും. അതു മന സ്സിലായാൽ മതി എന്നുവെച്ച് പിന്മാറുകയും ചെയ്യും.

യാഗം കണ്ടു പരിചയമുള്ളവർക്ക് യാഗത്തിനു് പുരോ ഹിതനും ദേവനും നാലു ഋത്വിക്കുകളും മററും വേണമെന്നും അഗ്നിയ്ക്ക് അവരെക്കാൾ പ്രാധാന്യമുണ്ടെന്നും മനസ്സിലാകും. വേറൊരാൾ അഗ്നി എന്ന വാക്കിനു് ജീവൻ എന്നർത്ഥം മന സ്സിലാക്കുകയും ആ ജീവൻ പുരോഹിതാദികളിലൊക്കെ ഉള്ളതുകൊണ്ട് എല്ലാവരും അഗ്നിസ്വരൂപന്മാരാണ് എന്നു മനസ്സിലാക്കുന്നു. അഗ്നി ബ്രഹ്മമാണെന്നും പരമാത്മാവാ ണെന്നും ഈശ്വരനാണെന്നും വിചാരിക്കുന്നവരുണ്ട്. ചുരുക്കി പ്പറഞ്ഞാൽ, വേദമന്ത്രങ്ങളെ സമീപിയ്ക്കുന്നവരുടെ ഇച്ഛയ്ക്കനുസരിച്ച് അതിലെ വാക്കുകളുടെ അർത്ഥം മാറി മാറി വരും. ഈ അർത്ഥങ്ങളിൽ ഒരർത്ഥവും തെററാണെന്നു പറയാൻ സാദ്ധ്യമാവില്ല. കാമധേനുക്കളാണ് മന്ത്രങ്ങളെല്ലാം. നാം ആവശ്യപ്പെടുന്ന അർത്ഥമെല്ലാം ചുരത്തിത്തരുവാൻ അവയ്ക്കു ശക്തിയുണ്ട്.

എന്റെ സുഹൃത്തായ ശ്രീ. കെ. എൻ. കൃഷ്ണൻ നമ്പൂതിരി ഋഗ്വേദത്തിനു് ഒരു പുതിയ വ്യാഖ്യാനം ആരംഭിച്ചിട്ടുണ്ട്. വിസ്തരിച്ച വ്യാഖ്യാനമാണ്. അഗ്നിയെ ബ്രഹ്മമായി സങ്ക ല്പിച്ചുകൊണ്ടാണ് വ്യാഖ്യാനം. പദങ്ങളെ നിർവ്വചിച്ച് വായനക്കാർക്കു് സംശയമൊന്നും ഉദിയ്ക്കാത്ത വിധത്തിലാണ് വ്യാഖ്യാനിയ്ക്കുന്നതു്. സൂക്ഷ്മാർത്ഥങ്ങളിലേയ്ക്കു ചുഴി ഞ്ഞിറങ്ങുന്നുണ്ട്. ശാസ്ത്രീയമാർഗ്ഗം വിടാതെയാണ് വ്യാഖ്യാ നിയ്ക്കുന്നതു്. നിരുക്താദി ശാസ്ത്രങ്ങളിൽനിന്നും ഉപ നിഷത്തുക്കളിൽനിന്നും, ഭഗവൽഗീത, ഭാഗവത പുരാണം, മഹാഭാരതം മുതലായവയിൽനിന്നും വേണ്ടുവോളം പ്രമാണങ്ങൾ ഉദ്ധരിയ്ക്കുന്നുമുണ്ട്. ആദ്യത്തെ രണ്ടു സൂക്തങ്ങളിലെ പതിനെട്ടു മന്ത്രങ്ങളുടെ വ്യാഖ്യാനമാണ് ഇതിൽ ആദ്യം ചേർത്തിട്ടുള്ളതു്. പിന്നെ സുപ്രസിദ്ധങ്ങളായ കുറെ മന്ത്രങ്ങളുടെ വ്യാഖ്യാനവുമുണ്ട്. വ്യാഖ്യാനിച്ചു കഴിഞ്ഞേടത്തോളം ഭാഗം ഒരു പുസ്തകമാക്കി ഇപ്പോൾ പ്രസിദ്ധപ്പെടുത്തുകയാണ്. ഇതിനെക്കുറിച്ചുള്ള വിദഗ്ദ്ധാഭിപ്രായങ്ങൾ അറിഞ്ഞതിനുശേഷം വല്ല മാററങ്ങളും വേണമെന്നു തോന്നുന്നപക്ഷം ഉചിതമായ മാററങ്ങളോടുകൂടി തുടരാമെന്നു കരുതിയിരിയ്ക്കുകയാണ്.

ഈ വ്യാഖ്യാനത്തിനു് പണ്ഡിതന്മാരിൽനിന്നു് നല്ല അഭിപ്രായം ലഭിയ്ക്കുമെന്നു് എനിയ്ക്കുറപ്പുണ്ട്. ഈ വ്യാഖ്യാനം തുടരാനും നിർവിഘ്നപരിസമാപ്തി ലഭിയ്ക്കുവാനും വേദ സ്വരൂപനായ ശ്രീ ഗുരുവായൂരപ്പൻ അനുഗ്രഹിയ്ക്കട്ടെ എന്നാ ശംസിച്ചുകൊണ്ട് ഈ വേദാർത്ഥവിചിന്തനം വേദനിരതന്മാരായ ആസ്തിക ജനങ്ങളുടെ ഹസ്തങ്ങളിൽ ഈയുള്ളവൻ സാദരം സമർപ്പിച്ചുകൊള്ളുന്നു.

നാരായണീയം,
വേദഭക്തദാസൻ
തൃശ്ശൂർ-11,
3-5-1994. കെ. പി. നാരായണപ്പിഷാരോടി

# മുഖവുര

''യസ്തന്നവേദകിമൃചാകരിഷ്യതി'' (ഋ. 1-164-39)

തൽപദലക്ഷ്യാർത്ഥമായ ബ്രഹ്മത്തെ അറിയുവാനുപകരിക്കുന്നില്ലെങ്കിൽ പിന്നെ ഈ ഋക്കുകൾകൊണ്ട് എന്തു പ്രയോജനം?

അതേ! വേദമന്ത്രങ്ങളുടെ പരമപ്രയോജനം സർവ്വേശ്വരനെ അറിഞ്ഞനുഭവിക്കാൻ സഹായകമാവുക എന്നതുതന്നെയാണ്. യജ്ഞം മുതലായ അനുഷ്ഠാനങ്ങളും ചിത്തശുദ്ധി ദ്വാരാക്'തിക്കു സഹായകങ്ങളാവുമെങ്കിൽ മാത്രമേ അതിനു വിലയുള്ളൂ. ''വേദൈശ്ച സർവ്വൈരഹമേവ വേദ്യഃ'' എന്നാണല്ലോ വേദപുരുഷനായ ശ്രീകൃഷ്ണഭഗവാനും അരുളിച്ചെയ്തിട്ടുള്ളത്.

ഈ ആശയത്തെ അടിസ്ഥാനമാക്കി മഹർഷി ശ്രീ. അരവിന്ദഘോഷിൻെറ വ്യാഖ്യാനസരണിയെ അവലംബിച്ച് ഋഗ്വേദത്തിലെ ആദ്യത്തെ 18 മന്ത്രങ്ങൾക്കെഴുതിയ ഒരു വിസ്'തൃത വ്യാഖ്യാനമാണ് ഈ പുസ്തകത്തിലെ പ്രധാന ഭാഗം. അതിനുശേഷം 2-ാം ഭാഗമായി ഋഗ്വേദത്തിലെ തന്നെ പലേ ഋക്കുകളും വ്യാഖ്യാനിച്ചു ചേർത്തിരിക്കയാണ്. വേദത്തിൻേറയും വേദപഠനത്തിൻെറയും മാഹാത്മ്യത്തെപ്പററി ബ്രാഹ്മണങ്ങൾ, ഉപനിഷത്തുകൾ, ഗീതാ, ഭാഗവതം, സ്മൃതികൾ എന്നിവയിൽനിന്നെടുത്ത കുറെ ഉദ്ധരണികളാണ് ഒന്നാമത്തെ അനുബന്ധത്തിൽ കൊടുത്തിരിക്കുന്നതു്. അവയ്ക്കു് വ്യാഖ്യാനം കൊടുത്തിട്ടില്ല. പ്രധാന ഗ്രന്ഥത്തിൻെറ പാരായണത്തിനു് ഇതു് ഒഴിച്ചുകൂടാത്തതൊന്നുമല്ല. അതിനാൽ ഇതു് ഒരു ന്യൂനതയാവില്ലെന്നാണ് വിശ്വാസം.

2-ാമത്തെ അനുബന്ധം ബ്രഹ്മശ്രീ. വി. കെ. നാരായണ ഭട്ടതിരി, ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട് എന്നിവരുടെ വേദാർത്ഥ സംബന്ധമായ ചില ഉദ്ധരണികളാണ്. അവ എനിക്കു് മാർഗ്ഗദർശകങ്ങളായി തോന്നി. അനുവാചകർക്കും അതു നിഷ്'പ്രയോജനമാവില്ല. 3-ാമത്തെ അനുബന്ധം ആദ്യത്തെ 18 ഋക്കുകളിലെ വ്യാകരണ സംബന്ധമായ ചില വിശദീകരണങ്ങളും നാലു വേദങ്ങളിലേയും ശാഖകൾ, ബ്രാഹ്മണങ്ങൾ, ആരണ്യകങ്ങൾ, ഉപനിഷത്തുകൾ എന്നിവയെ വിവരിക്കുന്ന ഒരു പട്ടികയും അടങ്ങിയതാണ്. വേദസാഹിത്യത്തിൻെറ വൈപുല്യം ഇതിൽനിന്നു് ഒട്ടൊക്കെ അറിയാം. അതും ഒരു നേട്ടമാണല്ലോ.

വേദമന്ത്രങ്ങളുടെ വ്യാഖ്യാനത്തിൽ ഈ പുസ്തകത്തിൽ പല സന്ദർഭങ്ങളിലും ഈശ്വരൻ; ഭഗവാൻ എന്നീ പദങ്ങൾ മാറി മാറി പ്രയോഗിച്ചു കാണാം. വേദാന്തികളുടെ സാങ്കേതികാർത്ഥത്തിലല്ല ഇവയെ ഉപയോഗിച്ചിട്ടുള്ളതു്. പരമതത്വത്തെ ബ്രഹ്മമെന്നും പരമാത്മാവെന്നും ഭഗവാനെന്നും വിഭിന്ന നാമങ്ങളിൽ വിളിക്കുന്നുണ്ടെങ്കിലും തത്വം ഒന്നു തന്നെയാണ് എന്ന ഭാഗവത വചനമാണ് എനിക്കു് പ്രമാണം.

വദന്തിതൽതത്വവിദസ്തത്വം യൽജ്'ഞാനമദ്വയം
ബ്രഹ്മേതി പരമാത്മേതി ഭഗവാനിതി ശബ്ദ്യതേ
(ഭാഗ. 1. 2 11)

മന്ത്രസംഖ്യയെ കാണിക്കുന്നതിനു് മണ്ഡലം, സൂക്തം, മന്ത്രം — ഈ വിഭജനത്തെയാണ് ഞാൻ അവലംബിച്ചിട്ടുള്ളതു്.

മററു് പലേ തിരക്കുകൾക്കുമിടയിൽ ഈ ഗ്രന്ഥത്തിനു് സാരവത്തായ ഒരു അവതാരിക എഴുതിതന്ന പണ്ഡിതശ്രേഷ്ഠനും എൻെറ ഗുരുഭൂതനുമായ ശ്രീ. കെ. പി. നാരായണ പിഷാരോടി അവർകളോട് എനിക്കുള്ള കൃതജ്ഞത വാക്കുകൾക്കു് പ്രകടിപ്പിക്കാവുന്നതിലും അപ്പുറമാണ്. ആ മഹൽ സന്നിധിയിൽ എൻെറ മനസ്സ് വിനമ്രമാവുകയാണ്.

വേദാർത്ഥസംബന്ധമായ ലേഖനങ്ങളെഴുതുന്നതിനെ പ്രോത്സാഹിപ്പിച്ചും അവയ്ക്കു് പ്രബുദ്ധകേരളം മാസികയിൽ പ്രസിദ്ധീകരണത്തിനു് അവസരം നൽകിയും മററും എന്നെ സഹായിച്ചുകൊണ്ടിരിക്കുന്ന വിലങ്ങൻ ശ്രീരാമകൃഷ്'ണാശ്രമം പ്രസിഡണ്ട് സ്വാമി മുധാനന്ദജിയോടും എനിക്കുള്ള അകൈതവമായ കൃതജ്ഞത ഇവിടെ പ്രകാശിപ്പിച്ചുകൊള്ളട്ടെ.

ഈപുസ്തക പ്രസിദ്ധീകരണത്തിൻെറ സാമ്പത്തിക ബാദ്ധ്യത ഏറെറടുത്തു് ഇതു പ്രസിദ്ധീകരിക്കാൻ സന്മനസ്സു കാണിച്ച വടക്കേമഠം ബ്രഹ്മസ്വം ഭാരവാഹികളോടു് എനിക്കുള്ള കൃതജ്ഞത ഇവിടെ പ്രകാശിപ്പിക്കട്ടെ!

കുറഞ്ഞ സമയംകൊണ്ടു് ഇത്രയും ഭംഗിയായും തെററില്ലാതെയും ഈ പുസ്തകം അച്ചടിച്ചുതന്ന പ്രിൻറ്വെൽ പ്രസ്സ് ഭാരവാഹികളോടും എനിക്കു് അളവററ കൃതജ്ഞതയുണ്ടു്.

ഈ പ്രവർത്തനങ്ങളുടെയെല്ലാം പിന്നിൽ പ്രേരകശക്തിയായി വർത്തിച്ച എൻെറ ഗുരുമാതാവായ ശ്രീ രമാംബികയുടെ അളവററ കാരുണ്യത്തിനു മുമ്പിൽ ഈ കുട്ടി സാഷ്ടാംഗപ്രണാമമർപ്പിക്കുന്നു. അതില്ലെങ്കിൽ ഈ ഗ്രന്ഥം ഈ ദിവസം—ദിവ്യമാതാവിൻെറ പുണ്യശ്രീകോവിലിൽ പൂജയ്ക്കായി ഈയുള്ളവനെ നിശ്ചയിച്ചു് 25 കൊല്ലം തികയുന്ന ഈ ദിവസം—പ്രസിദ്ധീകരിക്കാൻ സംഗതിവരുമെന്നു് ആശിക്കാൻപോലും കഴിയുമായിരുന്നില്ല.

"യദാജ്ഞയാ പ്രവർത്തന്തേ വഹ്നിസൂര്യേന്ദുമാരുതാഃ
പൃഥിവാദീനി ഭൂതാനിതസ്യൈ ദേവ്യൈ നമോ നമഃ

അമ്മേ നമസ്കാരം

—അമ്മയുടെ കുട്ടി

ശ്രീ രമാദേവി മന്ദിരം
പൂങ്കുന്നം, തൃശ്ശൂർ.
14-5-1994.

—ഗ്രന്ഥകർത്താവ്

## ദിവ്യമാതാ ശ്രീ രമാദേവി



അമ്മേ! ദേവീ!

മാതാപിതാക്കളിലൂടെയും താപത്രയോന്മൂലനം ചെയ്യുന്ന ഭാഗവത പുരാണത്തിലൂടെയും ''അസ്യമഹതോ നിശ്വസിത''മാകുന്ന വേദത്തിലൂടെയും അവിടുത്തെ ദിവ്യസ്വരൂപദർശനാനുഗ്രഹാദികളിലൂടെയും ദിവ്യമംഗള വിഗ്രഹത്തിലൂടെയും പ്രവഹിച്ചു് ഈയുള്ളവനെ ആപ്ലാവനം ചെയ്തുകൊണ്ടിരിക്കുന്ന അവിടുത്തെ അഹൈതുക കാരുണ്യത്തെ ഓർത്തുകൊണ്ടു് ഈ ഉപായനത്തെ അവിടുത്തെ തൃപ്പാദപത്മങ്ങളിൽ

**സമർപ്പിക്കുന്നു.**

"ഗംഗായാം തീർത്ഥമാദായ
തസ്യാം തസ്യൈ കൃതാഞ്ജലി:"

അമ്മേ ശരണം

## സൂക്തം ഒന്നു്




### ഋക്കു് ഒന്നു്

മുക്തിപര്യന്തമുള്ള ജീവന്റെ പ്രയാണത്തെ ഒരു തീർത്ഥയാത്രയായി സങ്കല്പിക്കുകയാണെങ്കിൽ അതിന്റെ വിജയകരമായ പരിസമാപ്തിക്കു് സമർത്ഥനായ ഒരു മാർഗ്ഗദർശിയുടെ സഹായം അത്യന്താപേക്ഷിതമാണെന്നു് കാണാം. മാർഗ്ഗമദ്ധ്യേ നേരിടുന്ന നല്ലതും ചീത്തയുമായ അനുഭവങ്ങളെ വേണ്ടപോലെ വിലയിരുത്തി തടസ്സങ്ങളെ മുൻകൂട്ടി കണ്ടറിഞ്ഞു് പരിഹരിക്കാനും ലക്ഷ്യത്തിലേയ്ക്കു് മുന്നേറുന്നതിനു് ഉത്സാഹിപ്പിക്കുവാനും മാർഗ്ഗദർശിക്കു കഴിയും. വഴിയെക്കുറിച്ചു് നല്ല പരിജ്ഞാനമുള്ളവനും യാത്രികന്റെ പ്രിയനും സുഹൃത്തുമാവണം "വഴികാട്ടി." അല്ലെങ്കിൽ അയാളെ കണ്ണടച്ചു് വിശ്വസിച്ചു് അനുഗമിക്കാൻ യാത്രക്കാരനു് കഴിഞ്ഞെന്നു വരില്ല. ഇയാളുടെ മാർഗ്ഗദർശിത്വത്തിലൂടെ താൻ എത്തേണ്ടിടത്തു് എത്തും എന്ന ഉറപ്പ് യാത്രക്കാരനും അതേപോലെ, തന്നെ അനുഗമിക്കുന്ന ഇയാളെ എന്തുവന്നാലും ലക്ഷ്യത്തിലെത്തിക്കും എന്ന ഉറപ്പ് മാർഗ്ഗദർശിക്കും ഉണ്ടാവണം. എങ്കിലേ ലക്ഷ്യപ്രാപ്തി സുഗമവും സുഖകരവുമാവുകയുള്ളൂ. പരസ്പരം ത്യാഗം സഹിക്കാനുള്ള സന്നദ്ധത പ്രകടമാവുമ്പോഴേ ആ സൗഹൃദം ഉല്ലാസവും ഉത്സാഹവും ഉളവാക്കുകയുള്ളൂ. പരാർത്ഥമായി സ്വാർത്ഥത്തെ ബലികഴിക്കാൻ ഒരുങ്ങുമ്പോഴാം ആ പ്രവൃത്തി പവിത്രവും യജ്ഞതുല്യവുമായിത്തീരുന്നു. അതിൽനിന്നുളവാകുന്ന സുഖ സന്തുഷ്ടികൾ ലക്ഷ്യത്തിനെ മാത്രമല്ല മാർഗത്തെക്കൂടി ആനന്ദകരമാക്കുന്നു. പ്രകാശപൂർണ്ണമായ മാർഗ്ഗത്തിലൂടെയുള്ള ആ പ്രയാണം പ്രയാസം കൂടാതെ ലക്ഷ്യത്തിൽ ചെന്നു് അവസാനിക്കുന്നു.

മനുഷ്യന്റെ ഈ ജീവിതം ഒരു തീർത്ഥയാത്രയാണ്; തടസ്സങ്ങളും ചതിക്കുഴികളും കടമ്പകളും ധാരാളമുള്ള ഈ മാർഗ്ഗത്തിൽ ഈശ്വരനെ മുൻനിർത്തി യാത്രചെയ്താൽ അനായാസം ലക്ഷ്യത്തിലെത്താം. ഈശ്വരനെ ആശ്രയിക്കുന്ന ഭക്തനു്, ജീവിത യാത്രയിൽ ആവശ്യമായ എന്തും ഈശ്വരൻ ഒരുക്കിക്കൊടുക്കും; എന്നു മാത്രമല്ല അവിടുന്നുതന്നെ, ആ ഭക്തനു്

എല്ലാമായി പരിലസിക്കും. അതിഗഹനമായ ഈ ആശയം അർത്ഥഗർഭമായ പദങ്ങളിലൂടെ വേദമാതാവ് ഉദ്ഘോഷിക്കുന്നതു നോക്കുക:

**മന്ത്രം: അഗ്നിമീളേ പുരോഹിതം യജ്ഞസ്യ-**
**ദേവം ഋത്വിജം ഹോതാരം രത്നധാതമം.**
(ഋഗ്വേദം: 1-1-1)

അന്വയം: പുരോഹിതം = പുരോഹിതനായ, അഗ്നിം = അഗ്നിയെ, അഹം = ഞാൻ, ഈഡേ = സ്തുതിക്കുന്നു. യജ്ഞസ്യ = യജ്ഞത്തിന്റെ, ദേവം = ദേവനും, ഋത്വിജം = ഋത്വിക്കും, ഹോതാരം = ഹോതാവും, രത്നധാതമം = രമണീയമായ ഫലത്തെ നല്കുന്നവരിൽ ശ്രേഷ്ഠനും, (തം അഗ്നിം അഹം ഈഡേ = ആയ ആ അഗ്നിദേവനെ ഞാൻ സ്തുതിക്കുന്നു.)

വിവരണം: ഋഗ്വേദത്തിലെ ഒന്നാമത്തെ മന്ത്രമായ ഇതിന്റെ ദ്രഷ്ടാവ്, അതായതു് ഋഷി വിശ്വാമിത്രപുത്രനായ മധുച്ഛന്ദസ്സ് ആണ്. അവസ്ഥാത്രയങ്ങളിൽ ഓരോന്നിലും അഭിമാനിക്കുന്ന ജീവനെ വിശ്വൻ, തൈജസൻ, പ്രാജ്ഞൻ എന്നീ പേരുകളിൽ വ്യവഹരിക്കാറുണ്ട്. ജാഗ്രത്തിൽ അഭിമാനിച്ച് ബഹിർമ്മുഖവൃത്തിയായ ജീവനാണ് വിശ്വൻ. ആ വിശ്വനോട് അഥവാ ബഹിർമ്മുഖാവസ്ഥയോട് അമിത്രത പുലർത്തുന്നവനാണ് വിശ്വാമിത്രൻ. ജാഗ്രല്ലോകത്തിൽ അനേകവ്യവഹാരങ്ങളിൽ കുടുങ്ങി വലയുന്ന ജീവന് ഈശ്വരമഹിമയെ തേടാനോ ഈശ്വരന്റെ ഗുണകീർത്തനങ്ങൾക്കോ സമയവും സന്ദർഭവും കിട്ടാറില്ല. ലൌകികപ്രവർത്തനങ്ങളിലും ഐഹികജീവിതത്തിലും അമിത്രത തോന്നിത്തുടങ്ങുമ്പോൾ ആദ്ധ്യാത്മികബോധോദയത്തിന് മുന്നോടിയായ അരുണോദയമായി എന്നു പറയാം. അതോടെ ആദ്ധ്യാത്മികജീവിതം ആരംഭിക്കുകയായി. അമിത്രതയെന്ന വാക്കാണ് ഇവിടെ ഉപയോഗിച്ചത് എന്നതു് പ്രത്യേകം ശ്രദ്ധിക്കപ്പെടേണ്ടതാണ്.

**‘ഈശ്വരേ തദധീനേഷു ബാലിശേഷു ദ്വിഷത്സു ച**
**പ്രേമമൈത്രീകൃപോപേക്ഷാ യഃ കരോതി സ മദ്ധ്യമഃ**
(ഭാഗവതം: 11-2-43)

ഈ ഭാഗവതവചനമനുസരിച്ച് ഈശ്വരദ്വേഷികളിലും ഈശ്വരവൈമുഖ്യമുളവാക്കുന്ന അവസ്ഥകളിലും ഉപേക്ഷ



യാണ് ചെയ്യാൻ പറഞ്ഞിട്ടുള്ളത്. ആ ഉപേക്ഷ തന്നെയാണ് ഇവിടെ പറഞ്ഞ അമിത്രത. അമിത്രത എന്നാൽ ശത്രുതയല്ലല്ലോ. ഇങ്ങനെ ബാഹ്യങ്ങളായ ലോക വ്യവഹാരങ്ങളിൽ അമിത്രത സമ്പാദിച്ച ഒരു മഹാത്മാവാണ് വിശ്വാമിത്രൻ. അദ്ദേഹമാണല്ലോ വേദമാതാവായ ഗായത്രീമന്ത്രത്തിന്റെ ദ്രഷ്ടാവും. ആ വിശ്വാമിത്രന്റെ പുത്രനാണ് മധുച്ഛന്ദസ്സ്.

“അയമാത്മാ സർവ്വേഷാം ഭൂതാനാം മധു” (ബൃ. 2. 4. 15) എന്ന ഉപനിഷദ്വാക്യമനുസരിച്ച് ആത്മാവുതന്നെ മധു. ഛന്ദശ്ശബ്ദത്തിന് ആഹ്ലാദിപ്പിക്കുന്നത് (ഛദി ആഹ്ലാദനേ ദീപ്തൌ ച, ചന്ദേരാദേശഃഛരഃ എന്നു് അർത്ഥമുണ്ട്). ആത്മാവിൽ ആഹ്ലാദിക്കുന്നവൻ തന്നെ മധുച്ഛന്ദസ്സ്. പ്രപഞ്ചത്തിൽ നിന്നു് ഉപശമം സിദ്ധിച്ച ആത്മാരാമനാണ് ഈ വേദമന്ത്രത്തെ കണ്ടെത്തിയ ഋഷി. അത്തരമൊരു മഹാത്മാവിന്റെ തത്ത്വദർശനം നിസ്സാരമാവുകയില്ലല്ലോ. നമുക്ക് അതിന്റെ അഗാധതലങ്ങളിൽ ഒന്നു മുങ്ങിത്തപ്പാം. പ്രയത്നം നിഷ്ഫലമാവില്ലെന്നു തീർച്ച.

അഗ്നിയെയാണല്ലോ ഈ മന്ത്രത്തിൽ സ്തുതിക്കുന്നത്. ആരാണ് ഈ അഗ്നി? എന്താണ് ഈ അഗ്നിയുടെ മഹത്ത്വം? അഗ്നിപദത്തിന് നിരുക്തകാരന്റെ നിർവ്വചനങ്ങൾ ഒന്നിലേറെയുണ്ട്. ‘അഗ്രണീർഭവതി’ എന്നതാണ് ഒന്നാമത്തെ നിർവ്വചനം. മുന്നോട്ടു കൊണ്ടുപോകുന്നവൻ എന്നാണല്ലോ ഇതിനു അർത്ഥം. രണ്ടാമതായി ‘അഗ്രം യജ്ഞേഷു പ്രണീയതേ’ എന്നാണ് നിർവചിച്ചിരിക്കുന്നത്. യജ്ഞങ്ങളിൽ ആദ്യം സംസ്കരിച്ചു പൂജിക്കപ്പെടുന്നവൻ എന്നു് ഇതിന് അർത്ഥം പറയാം. ‘അംഗം നയതി സന്നമമാനഃ’ എന്നു് മൂന്നാമത്തെ നിർവ്വചനം. ഉപാസകന്മാരുടെ സമീപത്തേയ്ക്കു് ഇങ്ങോട്ടു വന്നു് അവരെ തന്റെ അംഗത്തോടുകൂടി ചേർക്കുന്നവൻ എന്നാണ് ഈ നിർവ്വചനത്തിന്റെ അർത്ഥം. ‘അക്നോപനോ ഭവതി ഇതി അഗ്നിഃ’ എന്നു് നാലാമത് ഒരു നിർവ്വചനം കൂടിയുണ്ട്. ‘സ്നേഹം മുതലായ ബന്ധങ്ങളെ ഇല്ലാതാക്കി മുക്തിപ്രദനായിത്തീരുന്ന അഗ്നി’ എന്നാണ് ഇതിനർത്ഥം. ഈ നാലു നിർവ്വചനങ്ങളും ഒരുമിച്ചുവെച്ചു ചിന്തിക്കുമ്പോൾ സച്ചിദാനന്ദസ്വരൂപമായ പരമാത്മാവല്ലാതെ മററാരുമല്ല അഗ്നി എന്നു വ്യക്തമാവും. സുഖദുഃഖാദി അനുഭവങ്ങളി

ലൂടെ ജന്മജന്മാന്തരങ്ങളിലായി ജീവനെ പരമ പവിത്രമായ തൻെറ നിജാവസ്ഥയിലേയ്ക്കു് മുന്നോട്ടു നയിക്കുന്ന ശക്'തി വിശേഷണമാണല്ലോ ഈശ്വരൻ. സർവ്വജീവികൾക്കും ആധാരമായ ആ സർവ്വേശ്വരൻതന്നെയാണു് എന്നും എവിടേയും അഗ്ര്യപൂജാർഹൻ. അറിഞ്ഞോ അറിയാതെയോ ഏതൊരാളും ചെയ്യുന്ന ഏതൊരു പ്രവൃത്തിയും ആ സർവ്വവ്യാപിയിലാണു് ചെന്നെത്തുന്നതു്. ഭക്'താനുഗ്രഹതല്പരനായ അവിടുന്നു് ഭക്'തൻെറ സമീപത്തേയ്ക്കു് ഇങ്ങോട്ടു് എഴുന്നള്ളി ദർശനം കൊടുത്തു് അവരെ തന്നിൽ ലയിപ്പിക്കുന്നു. ഇതാണു് ഈശ്വരൻെറ കൃപാശക്'തി. രാഗദ്വേഷാദികളായ കെട്ടുകെട്ടുകളെ സ്വയം പൊട്ടിച്ചെറിയാൻ കഴിവില്ലാത്ത ഭക്'തനിലുള്ള കാരുണ്യംകൊണ്ടു് അവിടുന്നുതന്നെ അവയെ അറുത്തുമുറിച്ചു് ഭക്തനെ മുക്തനാക്കുന്നു. ഈവിധമുള്ള ഗുണവൈശിഷ്ട്യങ്ങളോടുകൂടിയ ആ ജഗന്നിയന്താവിൻെറ പ്രതീകമാണു് ഹോമകുണ്ഡത്തിൽ പ്രജ്വലിക്കുന്ന അഗ്നി. 'യസ്യ പ്രതീകമാഹുതം ഘൃതേന' (7. 8. 1.) എന്ന മന്ത്രഭാഗം ഇതു് വ്യക്'തമായി പറയുകയും ചെയ്യുന്നുണ്ടു്. 'യാതൊരു അഗ്നിദേവൻെറ പ്രതീകത്തെ നെയ്യു് മുതലായവയാൽ ആഹുതി ചെയ്യുന്നു' എന്നാണല്ലോ മേൽചേർത്ത മന്ത്രഭാഗത്തിൻെറ അർത്ഥം. 'അഗ്നിരഗ്രേ പ്രഥമോ ദേവതാനാം (തൈ. ബ്രാ. 4. 3. 2) അഗ്നിഃ സർവ്വാഃ ദേവതാഃ (ഐ. ബ്രാ. 6. 3) പ്രാണോഗ്നിഃ പരമാത്മാ (മൈത്രാ. 2. 6. 9) എന്നിങ്ങനെയുള്ള ഉപനിഷദ്വാക്യങ്ങളും ബ്രാഹ്മണഭാഗങ്ങളും ഈ തത്വത്തെത്തന്നെ വ്യക്'തമാക്കുന്നു. ഇപ്രകാരം സർവ്വാത്മകനും സർവ്വവ്യാപിയുമായ പരമാത്മശക്'തിയാണു് ഇവിടെ അഗ്നിശബ്ദത്താൽ വ്യവഹരിക്കപ്പെടുന്നതു്.

ഈ മന്ത്രത്തിൽ അഗ്നിം എന്ന പദത്തിനുശേഷം വിശേഷണങ്ങളൊന്നുംവെയ്ക്കാതെ ഈഡേ—എന്ന ക്രിയാപദം വെച്ചതു് സോദ്ദേശമാണെന്നു് അല്പമൊന്നു ചിന്തിച്ചാൽ വ്യക്'തമാവും. ഈശ്വരനു് പലേ വിശേഷണങ്ങളും ഗുണഗണങ്ങളുമുണ്ടെങ്കിലും അവിടുത്തെ പ്രഥമവും പ്രധാനവുമായ സത്ത നിർഗ്ഗുണവും നിർവ്വിശേഷവുമാണു്. ഭക്'തന്മാരുടെ മുന്നിൽ അവിടുന്നു് പ്രത്യക്ഷപ്പെടുന്നതും ദിവ്യചൈതന്യരൂപത്തിലാണു് എന്നു് അനുഭവസിദ്ധന്മാരുടെ വിവരണങ്ങളിൽനിന്നും പുരാണങ്ങളിൽനിന്നും മനസ്സിലാക്കാം. ധ്രുവകുമാരൻ ഭഗവാനെ ദർശിച്ച ഘട്ടം വിവരിക്കുമ്പോൾ ഭാഗവതം പറയുന്നതു്



'ഹൃത് പത്മകോശേ സ്'ഫുരിതം തഡിത് പ്രഭം...... ബഹിഃ സ്ഥിതം തദവസ്ഥം ദദർശ' (4. 9. 2) എന്നാണു്. ഹൃദയപത്മത്തിൽ സ്'ഫുരിച്ച ഇടിമിന്നൽ പ്രഭയ്ക്കു തുല്യമായ ഒരു തേജസ്സിനെയാണു് ബഹിർഭാഗത്തു് കണ്ടതു്. തദ് ദദർശ എന്നതു് പ്രത്യേകം ശ്രദ്ധിക്കേണ്ട പ്രയോഗമാണു്. അതു് പ്രഥമദൃഷ്ടത്തിൽ സ്ത്രീയോ പുരുഷനോ അരൂപിയോ സരൂപിയോ എന്നൊന്നും അറിയാൻ കഴിഞ്ഞില്ല. തത്'പദലക്ഷ്യാത്മമായിരിക്കുന്ന ആ ചൈതന്യവിശേഷത്തെയാണു് കണ്ടതു്. നാരായണീയത്തിൽ മേല്പത്തൂരു് പറയുന്നതു് ഗുരുവായൂരപ്പനെ കളായാവലീലോഭനീയവും നിബിഡതരവുമായ ഒരു തേജസ്സായി ആദ്യം മുന്നിൽ കണ്ടു എന്നാണല്ലോ. ഈ വേദമന്ത്രത്തിലും പറയുന്നതു് നിർവ്വിശേഷമായ അഗ്'നിചൈതന്യത്തെ സ്തുതിക്കുന്നു എന്നാണു്. ഈശ്വരശക്'തി നിർഗ്ഗുണനിർവ്വിശേഷമാണെങ്കിലും ഭക്'തനു് അതു് അനുഭവമാകുന്നതു് സന്തത സാമീപ്യമുളവാക്കുന്ന വിധത്തിലാണു്. മുമ്പിലും പിമ്പിലും അകത്തും പുറത്തും എല്ലാം ആ സാന്നിദ്ധ്യം ഗാഢമായി അനുഭവപ്പെടാൻ തുടങ്ങുന്നു. അപ്പോഴാണു് ഈശ്വരൻെറ സർവ്വവ്യാപിത്വത്തെക്കുറിച്ചു് ഭക്'തൻ ബോധവാനാകുന്നതു്. ജലത്തിൽ കിടക്കുന്ന മത്സ്യത്തിനു് തൻെറ ചുററും ജലത്തിൻെറ സാമീപ്യമനുഭവപ്പെടുന്നതുപോലെ ഭക്'തനു് ഈശ്വരസാന്നിദ്ധ്യം അനുഭവപ്പെടാൻ തുടങ്ങുമ്പോൾ ആ ഭക്'തനെ സംബന്ധിച്ചേടത്തോളം ഭഗവാൻ പുരോഹിതനായിത്തീരുന്നു. (പുരഃ ഹിതഃ = അഗ്രതഃ സ്ഥിതഃ = പുരോഹിതഃ)

ഋതാവാനം മഹിഷം വിശ്വദർശതം
അഗ്'നിം സുമ്'നായ ദധിരേ പുരോജനാഃ

(ഋ. 10. 141. 6)

ഈ മന്ത്രഭാഗവും മേല്പറഞ്ഞ അർത്ഥത്തെത്തന്നെയാണു് സൂചിപ്പിക്കുന്നതു്. 'സത്യരക്ഷകനും മഹിമയുററവനും ദർശനീയനുമായ അഗ്'നിദേവനെ പരമസുഖലബ്ധിക്കായി ഭക്'തന്മാർ പുരോഭാഗത്തു് പ്രതിഷ്ഠിക്കുന്നു' എന്നു് മന്ത്രാർത്ഥം. ശ്രീകൃഷ്ണഭഗവാൻെറ വിശ്വരൂപംകണ്ടു് ആശ്ചര്യസ്തബ്ധനായ അർജ്ജുനൻ ഭഗവാനെ സ്തുതിച്ചതു് 'നമഃ പുരസ്താദഥ പൃഷ്ഠതഃ തേ നമോഽസ്തുതേ സർവ്വത ഏവ സർവ്വ!' (ഭഗവൽഗീത 11) എന്നാ

ണല്ലോ. 'ഓം തൽ പുരോ നമഃ' എന്നു് തൈത്തിരീയ ആരണ്യകത്തിലും (10.68) കാണുന്നു. എല്ലായിടത്തും ഈശ്വരസാന്നിദ്ധ്യം അനുഭവപ്പെടുവാൻ ഈശ്വരൻ പുരോഹിതന്റെ അഥവാ ആചാര്യന്റെ രൂപത്തിൽ വന്നാലേ കഴിയൂ എന്നുകൂടി പുരോഹിതശബ്ദം വിശേഷണങ്ങളിൽ ഒന്നാമതായി വെച്ചതിനു് അർത്ഥമുണ്ടു്.

'ആചാര്യം മാം വിജാനീയാത്'' എന്നു് ഭഗവാൻ ശ്രീകൃഷ്ണൻ ഉദ്ധവരോടു് ഉപദേശിക്കുന്നുണ്ടു്. ഗുരുരൂപത്തിൽ ഈശ്വരൻ വന്നു് അനുഗ്രഹിക്കാതെ ആദ്ധ്യാത്മിക മാർഗ്ഗത്തിന്റെ അന്തർഭാഗത്തു് കടന്നുചെല്ലാൻ ആവില്ല. അജ്ഞാനാന്ധകാരത്തെ നശിപ്പിച്ചു് ജ്ഞാനപ്രകാശം പ്രദാനംചെയ്യുന്നതുകൊണ്ടാണു് ആചാര്യനെ ഗുരു എന്നു പറയുന്നതു്. ആചാര്യനിൽ പ്രജ്വലിക്കുന്ന ജ്ഞാനാഗ്നി ശിഷ്യനിൽ ഗുപ്തമായി കിടക്കുന്ന ജ്ഞാനാഗ്നിയെ കത്തിജ്വലിപ്പിക്കുന്നു എന്ന അർത്ഥത്തിൽ ഒരു മന്ത്രഭാഗമുണ്ടു്. 'അഗ്നി നാഗ്നിസ്സമിദ്ധ്യതേ' (1. 12. 6) — എന്നിങ്ങനെ സർവ്വത്ര ഈശ്വരസാന്നിദ്ധ്യം പ്രദാനംചെയ്യുന്ന പുരോഹിതന്റെ അഥവാ ഗുരുവിന്റെ അനുഗ്രഹം സിദ്ധിച്ചാൽ പിന്നെ ചെയ്യുന്ന കർമ്മങ്ങളെല്ലാം ഈശ്വരാർപ്പണ ബോധത്തോടെ ആയിത്തീരുന്നു. സ്വാർത്ഥത്യാഗപൂർവ്വം ചെയ്യുന്ന കർമ്മമാണല്ലോ യജ്ഞം. തന്റെ ഇഷ്ടദേവതയെ ഉദ്ദേശിച്ചു് ത്യാഗപൂർവ്വം തന്റേതാകുന്ന എല്ലാററിനേയും തന്നെത്തന്നെയും സമർപ്പിക്കുന്ന പ്രക്രിയക്കാകുന്നു വിശാലമായ അർത്ഥത്തിൽ യജ്ഞമെന്നു പറയുന്നതു്. 'ദ്രവ്യം ദേവതാ ത്യാഗഃ (1. 2. 2) എന്ന കാത്യായനശ്രൗതസൂത്രത്തിന്റെ ഭാഷ്യത്തിൽ 'ദേവതോദ്ദേശേന ദ്രവ്യസ്യ ത്യാഗോയജ്ഞ' എന്നാണു് പറഞ്ഞിരിക്കുന്നതു്. 'ദ്രുഗതൌ' എന്ന ധാതുവനുസരിച്ചു് നശിച്ചുപോകുന്നവയെല്ലാം ദ്രവ്യംതന്നെ. ഗൃഹധനബന്ധുമിത്രാദികളും സ്വന്തം ശരീരവുമടക്കം എല്ലാം നശിച്ചുപോകുന്നവതന്നെ. അപ്പോൾ അവയെ ഇഷ്ടദേവതയെ ഉദ്ദേശിച്ചു് സമർപ്പിക്കുന്നതാണു് യാഗം അഥവാ യജ്ഞം എന്നുവരുന്നു. ഈ വിശാലമായ യജ്ഞഭാവന ഭക്തനു് പ്രദാനംചെയ്തു് സ്വയം ഭക്തഹൃദയത്തിൽ പ്രകാശിക്കുകയും വിവേകം മുതലായ ദൈവീകസമ്പത്തിനെ ഭക്തന്റെ അന്തഃകരണത്തിൽ പ്രകാശിപ്പിക്കുകയും ചെയ്യുന്ന ശക്തിവിശേഷമാണു് അഗ്നി പദത്താൽ പ്രതിപാദിക്കപ്പെടുന്ന സർവ്വേശ്വരൻ എന്നാണു്



'യജ്ഞസ്യ ദേവം' എന്ന പദംകൊണ്ടു് സൂചിപ്പിച്ചിരിക്കുന്നതു്. ദേവശബ്ദത്തിനു് യാസ്കാചാര്യന്റെ നിർവ്വചനം 'ദാനാദ്വാ ദീപനാദ്വാ ദ്യോതനാദ്വാ' (7.15) എന്നാണു്. ദാനമെന്നതിനു് കൊടുക്കുകയെന്നും ദീപനമെന്നതിനു് പ്രകാശിക്കുകയെന്നും ദ്യോതനമെന്നതിനു് മറെറാന്നിനെ പ്രകാശിപ്പിക്കുകയെന്നുമാണല്ലോ അർത്ഥം. ഈ യജ്ഞഭാവന പ്രബലമാകുംതോറും ഇതിനോടു ബന്ധപ്പെട്ടവരെല്ലാം ഋത്വിക്കുകളായിത്തീരുന്നു. 'ഋത്വനുസാരം യജനാൽ ഋത്വിക്' എന്ന നിർവ്വചനമനുസരിച്ചു് ജീവിതമഹായജ്ഞത്തിൽ ഓരോ കാലത്തു് പലേ വിധത്തിലും സഹായികളായിത്തീരുന്ന മാതാപിതാക്കളും ഭാര്യാപുത്രാദികളും ബന്ധുമിത്രാദികളും ഋത്വിക്കുകളായി മാറുന്നു. യാഗനിർവ്വഹണത്തിൽ അതാതു സമയത്തു് ഓരോരുത്തരും നിർവ്വഹിക്കേണ്ട കർമ്മങ്ങൾ ശ്രദ്ധാഭക്തിപൂർവ്വം നിറവേററുന്നതുപോലെ ജീവിതമഹായജ്ഞനിർവ്വഹണത്തിലും പുത്രമിത്രകളത്രാദികളായ ഋത്വിക്കുകൾ അവരവരുടെ കർത്തവ്യം അതാതു സമയത്തു ചെയ്തുതന്നു് സഹായിക്കുന്നു. ഋത്വിക്കുകൾക്കു സമാനന്മാരായ ഇവരിലും ആ സർവ്വശക്തൻ തന്നെയാണു് പ്രേരണ നൽകി പ്രവർത്തിപ്പിക്കുന്നതു് എന്ന ബോധം വേണം. 'യജ്ഞസ്യ ഋത്വിജം' എന്ന പദങ്ങളുടെ സൂചന അതാണു്.

ബ്രഹ്മാണ്ഡത്തിലെന്നപോലെ പിണ്ഡാണ്ഡമായ നമ്മുടെ ശരീരങ്ങളിലും ഒരു മഹായജ്ഞം നടക്കുന്നുണ്ടു്. അതിലും പതിനേഴു ഋത്വിക്കുകളും യജമാനനുമുണ്ടു്. 'പഞ്ചപ്രാണമനോബുദ്ധിദശേന്ദ്രിയസമന്വിതം'—എന്നാണു് ആചാര്യസ്വാമികൾ ഈ ഋത്വിക്കുകളെ വിവരിച്ചിട്ടുള്ളതു്. അഞ്ചു പ്രാണന്മാർ അഞ്ചു കർമ്മേന്ദ്രിയങ്ങൾ അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ മനസ്സു് ബുദ്ധി എന്നിങ്ങനെ 17 ഋത്വിക്കുകളും ജീവാത്മാവായ യജമാനനും കൂടി 18 പേരാണു് ഈ യജ്ഞം നിർവ്വഹിക്കുന്നതു്. പിണ്ഡാണ്ഡത്തിലെ ഈ ഋത്വിക്കുകളും അഗ്നിദേവൻതന്നെ. ഋഗ്വേദത്തിൽ 10-ാം മണ്ഡലത്തിൽ പ്രസിദ്ധമായ ദേവീസൂക്തത്തിന്റെ 4-ാം മന്ത്രത്തിലും ഇതു വ്യക്തമാക്കുന്നുണ്ടു്.

''മയാ സോ അന്നമത്തി യോ വിപശ്യതി
യഃ പ്രാണിതി യ ഈം ശൃണോത്യുക്തം''.

എന്ന മന്ത്രഭാഗത്തിന്റെ സാരം ഇതാണ്. ഭക്ഷിക്കുന്നതും കാണുന്നതും കേൾക്കുന്നതും എന്നുവേണ്ട ശ്വസിക്കുന്നതുകൂടി എന്റെ ശക്തികൊണ്ടാണ്; അതായത് ദേഹത്തിൽ നിരന്തരം പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ഇന്ദ്രിയങ്ങളെല്ലാം എന്റെ ശക്തിയുടെ രൂപാന്തരം മാത്രമാണ് എന്നർത്ഥം. ഋത്വിക്കുകളെല്ലാം അഗ്നിദേവൻ തന്നെയെന്നു പറയുന്നതിന്റെ താല്പര്യവും ഇതുതന്നെയാണല്ലോ.

യജ്ഞവേദിയിലേയ്ക്ക് ദേവന്മാരെ സ്തുതിച്ച് ആഹ്വാനം ചെയ്യുന്ന ഋത്വിക്ക് ആണ് ഹോതാവ്. ഈ ഹോതാവും അഗ്നിയല്ലാതെ മററാരുമല്ല. അഗ്നിർവൈ ദേവാനാം ഹോതാ (1-28) എന്ന് ഐതരേയ ബ്രാഹ്മണം ഇതു വ്യക്തമാക്കുന്നുണ്ട്. സാത്വികഗുണങ്ങളെയാണ് ദേവന്മാരെന്നു പറയുന്നത്. ഗീതയിൽ 16-ാം അദ്ധ്യായത്തിൽ പറയുന്ന അഭയം മുതലായ ദൈവീകഗുണങ്ങളുടെ മൂർത്തീഭാവംതന്നെ ദേവന്മാർ. അവരെ നമ്മുടെ അന്തഃകരണത്തിലേക്ക് ആകർഷിക്കുന്ന ശക്തിവിശേഷമാണ് അഗ്നി അഥവാ പരമാത്മാവ്. അപ്ലൈഡ് വേദാന്തം എന്നു പറയാവുന്ന തന്ത്രശാസ്ത്രത്തിൽ ശ്രീചക്രപൂജയിൽ സർവ്വാശാപരിപൂരകമെന്ന ഷോഡശദളപത്മത്തിൽ ഗുപ്തയോഗിനികൾ എന്ന ദേവീശക്തികൾ വസിക്കുന്നതായി പറയുന്നുണ്ട്. ശക്തികളുടെ നാമങ്ങളുടെ അർത്ഥം ചിന്തിക്കുന്നപക്ഷം ബാഹ്യപ്രപഞ്ചത്തിൽനിന്ന് ശബ്ദസ്പർശരൂപരസഗന്ധാദികളെ ഉള്ളിലേക്ക് ആകർഷിച്ച് ആത്മചൈതന്യമാകുന്ന അഗ്നിയിൽ ഹോമിക്കുന്ന ശക്തികളാണ് അവയെന്നു കാണാം.

കാമാകർഷിണികാ ചൈവ ബുദ്ധ്യാകർഷിണികാ തഥാ
അഹങ്കാരാകർഷിണീയാ ശബ്ദാകർഷിണികാ കലാ.

എന്നിങ്ങനെ ഈ 16 യോഗിനികളുടെ പേരുകൾ ലളിതോപാഖ്യാനത്തിൽ വിവരിക്കുന്നുണ്ട്. പ്രപഞ്ചത്തിൽ ശബ്ദസ്പർശാദികളേയും ഇച്ഛാജ്ഞാനക്രിയാദിശക്തികളെയും നമ്മുടെ ഉള്ളിലേക്ക് ആകർഷിക്കുകയാണ് ഈ ശക്തികളുടെ ജോലി. ദേവന്മാരെ ആഹ്വാനംചെയ്തുവരുത്തി ഹവിർഭാഗം സ്വീകരിക്കുവാൻ പ്രേരിപ്പിക്കുന്ന ഹോതാവിന്റെ പ്രവൃത്തിയെത്തന്നെയാണ് ഇവിടെ ആകർഷണശക്തികളെന്ന പേരിൽ വർണ്ണിച്ചതു്.



ധർമ്മാധർമ്മഹവിർദീപ്താവാത്മാഗ്നൗ മനസാ സ്രുചാ
സുഷുമ്നാവർത്മനാ നിത്യം അക്ഷവൃത്തീർജുഹോമ്യഹം.

എന്ന സങ്കല്പമന്ത്രവും ഈ ഹോമതത്ത്വത്തെത്തന്നെയാണ് സൂചിപ്പിക്കുന്നത്. "ധർമ്മാധർമ്മങ്ങൾ അഥവാ പുണ്യപാപങ്ങളാകുന്ന ഇന്ധനമിട്ടു ജ്വലിപ്പിച്ച ആത്മചൈതന്യമാകുന്ന ഹോമാഗ്നിയിൽ സുഷുമ്നാനാഡിയാകുന്ന സ്രുവത്തിലൂടെ മനസ്സുകൊണ്ട് ഇന്ദ്രിയവൃത്തികളെ ആഹുതി ചെയ്യുന്നു." — എന്നു സങ്കല്പമന്ത്രത്തിന്റെ സാരം. "ഹു-ദാനാദാനയോഃ" എന്ന ധാതുവനുസരിച്ച് ഹോമം ചെയ്യുന്നവനും എല്ലാററിനേയും തന്നിലേയ്ക്ക് സംഹരിക്കുന്നവനുമാണ് ഹോതാവ്. ഭക്തന് അഭീഷ്ടങ്ങളെ പ്രദാനം ചെയ്യുന്നവനും പാപരാശികളെ തന്നിലേയ്ക്കെടുത്ത് നശിപ്പിക്കുന്നവനുമാണല്ലോ ഈശ്വരൻ. ആ ഈശ്വരൻ ഹോതാവുതന്നെ. അഭീഷ്ടങ്ങളിൽവെച്ച് ഉൽകൃഷ്ടമായതു് പരമപുരുഷാർത്ഥമായ മോക്ഷലാഭമാണ്. ജീവന് നിത്യതൃപ്തിയും കൃതകൃത്യതയും നല്കാൻ മുക്തിക്കേ കഴിയൂ. മുക്തി പ്രദാനം ചെയ്യാൻ സർവ്വേശ്വരനുമാത്രമേ കഴിയൂ. മുക്തി ഒഴിച്ച് മറെറന്തും നല്കാൻ മററു ദേവന്മാർക്ക് കഴിഞ്ഞേക്കാം. എന്നാൽ മുക്തിപ്രദൻ സർവ്വേശ്വരൻ മാത്രമാണ്. ഭാഗവതത്തിൽ മുചുകുന്ദ മഹാരാജാവിനോട് ദേവന്മാർ പറഞ്ഞതു് ഇപ്രകാരമാണ്:

"വരം വൃണീഷ്വ ഭദ്രം തേ ഋതേ കൈവല്യമദ്യ നഃ
ഏക ഏവേശ്വരസ്തസ്യ ഭഗവാൻ വിഷ്ണുരവ്യയഃ".

(10. 51. 4)

കൈവല്യമൊഴിച്ച് മററ് എന്തു വേണമെങ്കിലും വരിച്ചുകൊള്ളൂ. കൈവല്യപദം നല്കാൻ അവ്യയനായ സർവ്വവ്യാപിക്കു മാത്രമേ സാധിക്കൂ എന്നർത്ഥം. പരമാത്മാവായ സർവ്വേശ്വരനാണ് സർവ്വോത്തമമായ അഭീഷ്ടത്തെ നല്കാൻ കഴിവുള്ളവൻ. രത്നധാതമം എന്നു പറഞ്ഞാൽ ഈ ഗുണവിശേഷത്തെയാണ് സൂചിപ്പിച്ചിട്ടുള്ളതു്. ധനങ്ങളിൽവെച്ച് ശ്രേഷ്ഠമായതിന്റെ പേരാണ് രത്നം. (രമയതി ഇതി രത്നം; രമു ക്രീഡായാം എന്ന ധാതു) ഇതു് തന്നെ പരമ ഐശ്വര്യം. ഇതു് നല്കാൻ കഴിവുള്ളവരിൽ ശ്രേഷ്ഠൻ അഗ്നിയാണ് എന്നാണ് രത്നധാതമ പദത്തിന്റെ സാരം (രത്നം ദധാതി– ധാരയതി ഇതി രത്നധാഃ അതിശയേന രത്നധാഃ തം രത്ന

ധാതമം) അമൂല്യമായ മോക്ഷപദപ്രാപ്തിയാകുന്ന രത്നം നല്കി ഭക്തനെ അനുഗ്രഹിക്കുവാൻ കഴിവുള്ള സർവ്വേശ്വരനാണ് ഇവിടെ അഗ്നിപദത്താൽ സൂചിപ്പിക്കപ്പെട്ടിരിക്കുന്നത്. ഇങ്ങനെ സാധനയുടെ ആദ്യഘട്ടം മുതൽ നേർവഴി കാട്ടി മുന്നോട്ടു നയിക്കുന്ന പുരോഹിതനായും ക്രമേണ സാധനയിൽ ഉയർന്നു വരുമ്പോൾ ത്യാഗബുദ്ധിയെ വളർത്തി യജ്ഞഭാവനയെ ഉദ്ദീപിപ്പിക്കുന്ന ദേവനായും വിരാജിക്കുന്ന അഗ്നി തന്നെയാണ് സാധനയുടെ വിജയകരമായ പരിസമാപ്തിക്കായി, അതാത് കാലത്ത് സഹായമരുളുന്ന പുത്രമിത്രകളത്രാദികളായ ഋത്വിക്കുകളായും വർത്തിക്കുന്നത്. സദ്ഗുണങ്ങളെ നമ്മിലേക്ക് ആകർഷിക്കുകയും ദുർഗ്ഗുണങ്ങളെ ഒന്നൊന്നായി സംഹരിക്കുകയും ചെയ്യുന്ന അന്തര്യാമി നിരന്തരം മുക്തിപദത്തിലേക്ക് ആഹ്വാനം ചെയ്തുകൊണ്ടിരിക്കയാണ്. ആ ആഹ്വാനം കേട്ട് അതിന് അനുസൃതമായി പ്രയത്നിക്കുന്നവർക്ക് അതുല്യമായ മോക്ഷഫലത്തെ നല്കി അനുഗ്രഹിക്കാനും അവിടുന്ന് ഒരുങ്ങിക്കൊണ്ടാണ് വർത്തിക്കുന്നത്.

ഋഗ്വേദത്തിലെ ആദ്യമന്ത്രത്തിൽത്തന്നെ മുഴങ്ങിക്കേൾക്കുന്ന ഈ ആഹ്വാനം അനുസരിച്ച് കൈവല്യപദപ്രാപ്തിക്ക് പരിശ്രമിക്കാൻ നാം എന്നാണ് സന്നദ്ധരാവുക? ○

## ഋക്ക് രണ്ട്

---

അനാദികാലമായി ആത്മീയ സംസ്കാരത്തിന്റെ നാടാണ് ഭാരതം. ഈ മണ്ണിൽ ആദ്ധ്യാത്മികതയുടെ വളക്കൂറുണ്ട്. ഇവിടെ ത്യാഗത്തിന്റെ വാതാവരണമാണ് നിലനില്ക്കുന്നത്. ഈ അന്തരീക്ഷത്തിൽ ഭോഗസംസ്കാരത്തിന് തഴച്ചു വളരാനാവില്ല. ഇത് നല്ലവണ്ണം അറിഞ്ഞിരുന്ന നമ്മുടെ പൂർവ്വികന്മാർ ജീവിതത്തിന്റെ വിഭിന്ന മണ്ഡലങ്ങളിൽ വത്തിക്കുന്ന എല്ലാവർക്കുമായി ത്യാഗപ്രധാനമായ ഒരു ജീവിതസരണി വെട്ടിത്തുറന്നു. അതിനെ അനുസരിച്ചും അനുവത്തിച്ചും ജീവിക്കുന്നേടത്തോളം കാലം ഇവിടെ ശാന്തിസമാധാനങ്ങൾ അലയടിച്ചുകൊണ്ടേയിരിക്കും. അതിനു എന്നു ഭംഗം വരുന്നുവോ



അന്ന് ഇതിനു വിപരീതമായി അസ്വസ്ഥതകളും വിഷമതകളും തലപൊക്കാൻ തുടങ്ങുകയും ചെയ്യും. ഈ പോക്ക് ആപത്തിലേയ്ക്കാണെന്നു ബോദ്ധ്യപ്പെട്ടുവരുമ്പോഴേയ്ക്കും സ്ഥിതി പിടിച്ചാൽ കിട്ടാത്ത അവസ്ഥയിലെത്തിക്കഴിയും. അതു വരുത്തരുത്. ഈശ്വരസമാശ്രയത്തിലൂടെ ദൈവിക ഗുണങ്ങളെ നമ്മിലേയ്ക്ക് ആവാഹിച്ചു സമ്പന്നന്മാരായിത്തീരണം. ഇതാണ് ധീരന്റെ മാർഗ്ഗം. ഇതിന്റെ വിപരീതമായ മാഗ്ഗത്തിലൂടെ നീങ്ങരുത് എന്നു വേദമാതാവ് പ്രേമവാത്സല്യപൂർവ്വം ഉപദേശിക്കുന്നു:

**മന്ത്രം: അഗ്നിഃ പൂർവ്വേഭിഃ ഋഷിഭിരീഡ്യോ**
**നൂതനൈരുത; സ ദേവാൻ ഏഹവക്ഷതി.**
(ഋഗ്വേദം. 1. 1. 2)

അഗ്നിഃ = പുരോഹിതത്വം മുതലായ ഗുണങ്ങളോടു കൂടിയ അഗ്നിദേവൻ, പൂർവ്വേഭിഃ = പുരാതനന്മാരായ, ഋഷിഭിഃ = അതീന്ദ്രിയദ്രഷ്ടാക്കളാലും, നൂതനൈഃ (ഋഷിഭിഃ) ഉത = അധുനാതനന്മാരായ ഋഷീശ്വരന്മാരാലും, ഈഡ്യഃ = സ്തുതിപൂജനാദികൾക്കു്, (ഭവതി = യോഗ്യനായി ഭവിക്കുന്നു. (യതഃ = എന്തുകൊണ്ടെന്നാൽ) സഃ = ആ ദേവൻ, ദേവാൻ = മററു ദേവന്മാരെ, ഏഹ = ഇവിടേയ്ക്കു്, ആവക്ഷതി = ആവഹിക്കുന്നു.

വിവരണം: മുൻമന്ത്രത്തിൽ പ്രതിപാദിച്ച അഗ്നിരൂപനായ പരമാത്മാവ് ഇവിടെ എന്നും ഉപാസ്യനായിരുന്നു എന്നാണ് ഈ മന്ത്രം കാണിക്കുന്നത്. വിവേകശാലികളായ പൂർവ്വികന്മാർ അനുഷ്ഠിച്ച് ഫലപ്രാപ്തി നേടിയ മാർഗ്ഗമാണ് ഇത് എന്നറിയുമ്പോൾ അധുനാതനന്മാർക്കും അതിൽ ആദരാതിശയം ഉളവാകുമല്ലോ. പൂർവ്വികന്മാരുടെ പന്ഥാവിനെ മുൻനിത്തി ജീവിതമാകുന്ന രഥത്തെ, കുതിരയെ, കടിഞ്ഞാണു കൊണ്ടെന്നപോലെ നിയന്ത്രിക്കാൻ ധീരന്മാർക്കേ പററൂ എന്ന് മറെറാരു മന്ത്രത്തിലും പറയുന്നുണ്ട്. "പൂർവ്വേഷാം പന്ഥാമനുദൃശ്യ ധീരാഃ അന്വാലേഭിരേ രഥ്യോനരശ്മീൻ" (ഋ. 10. 130. 7). തലമുറയായി ചെയ്തുവരുന്ന ഉപാസനാവിധി ക്ഷിപ്രഫലപ്രദായകമാണെങ്കിലും അതിന് വിജ്ഞന്മാരായ ആളുകളുടെ ആനുകൂല്യവും അനുമതിയുമില്ലെങ്കിൽ അത് വിനാശകാരിയായിത്തീർന്നേക്കാൻ ഇടയുണ്ട്. നിഃസ്വാർത്ഥന്മാരും ലോകഹിതൈഷികളുമായ സജ്ജനങ്ങൾ ഏതൊരു

മാർഗ്ഗത്തെ അവലംബിക്കുന്നുവോ അതിനെ പിന്തുടരുകയാണു് ശ്രേയസ്കരം. അല്ലാത്തപക്ഷം പൂർവ്വാചാരങ്ങളെ കണ്ണടച്ചു് അനുവർത്തിക്കുമ്പോൾ ചില സമയം അന്ധനാൽ നയിക്കപ്പെടുന്ന അന്ധനെന്നപോലെ ആപത്തിൽ അകപ്പെടാൻ സാദ്ധ്യതയുണ്ടു്. ഏതു് ആചാരവും—അതു് ആരംഭത്തിൽ എത്ര നല്ലതായിരുന്നാലും ശരി—കാലാന്തരത്തിൽ അതിനെ കൈകാര്യം ചെയ്യുന്നവരുടെ സ്വാർത്ഥതാല്പര്യങ്ങളാൽ മലീമസമാവാതിരിക്കില്ല. അങ്ങനെ വരുമ്പോൾ അതിന്റെ പൂർവ്വവൈഭവത്തിനെ പ്രകാശിപ്പിക്കത്തക്കവണ്ണം മാലിന്യത്തെ നീക്കി സ്ഫുടം ചെയ്തെടുക്കാൻ മഹാത്മാക്കളായ ഋഷീശ്വരന്മാരുടെ സഹായം വേണ്ടിവരും. അവരുടെ ആചരണം എന്നും നിഃസ്വാർത്ഥവും കളങ്കരഹിതവുമായിരിക്കും. "മനുഷ്യർക്കു് ഹിതകാരിയും സാധകന്മാരുടെ കാമാദിവൈരികളെ ജയിക്കുന്നതിൽ അവർക്കു് സഹായമരുളുന്ന സഖാവും ആയ മഹാത്മാവിനെയാണല്ലോ വേദം ഋഷിയെന്നു പറയുന്നതു്. "ഋഷിഃ സയോ മനുർഹിതോ വിപ്രസ്യയാവയത്സഖഃ" (ഋ. 10. 26. 5). സ്തുതിപൂജാദികളാൽ ഏതൊരു ദേവനെ ഉപാസിക്കുന്നുവോ, ആ ദേവന്റെ ഗുണഗണങ്ങൾ ഉപാസകരിലും സംക്രമിക്കും. ഇവിടെ പറയുന്ന അഗ്നിദേവൻ സർവ്വദേവതാത്മാവാണു്. "അഗ്നിഃ സർവ്വാഃ ദേവതാഃ (ഐ. ബ്രാ. 6. 3). ദേവശബ്ദത്തിന്നു് പ്രകാശിപ്പിക്കുന്നതു് എന്നു് അർത്ഥമുണ്ടല്ലോ. ഒരു ക്ഷേത്രത്തിലെ ഗർഭഗൃഹത്തിൽ വിരാജിക്കുന്ന ഈശ്വരവിഗ്രഹത്തെ നല്ലപോലെ പ്രകാശിപ്പിക്കുവാൻ നിറയെ ദീപങ്ങൾ തെളിയിക്കുംപോലെ നമ്മുടെ ഹൃദയക്ഷേത്രത്തിൽ കുടികൊള്ളുന്ന സർവ്വേശ്വര ചൈതന്യത്തെ നമുക്കു പ്രത്യക്ഷമാക്കുന്നതിനു് അഭയം സത്വസംശുദ്ധി എന്നിങ്ങനെ ഗീതയിൽ പ്രതിപാദിച്ച ദൈവിക ഗുണങ്ങളുടെ സഹായം കൂടിയേ കഴിയൂ. ഈശ്വരൻ ചൈതന്യസ്വരൂപനാണെങ്കിൽ അവിടുത്തെ ദർശിക്കുന്നതിനു് മറ്റൊരു ചൈതന്യത്തിന്റെ അവശ്യമെന്തു് എന്നു തോന്നാം. റാന്തലിന്റെ ഗ്ലാസ്സ് കരിപിടിച്ചാൽ പുറമെനിന്നു നോക്കുന്നവർക്കു് ദീപനാളത്തിന്റെ പ്രകാശം പൂർണ്ണമായി കാണാൻ കഴിയില്ല. ദീപം മങ്ങിയതായി തോന്നുകയും ചെയ്യും. എന്നാൽ ദീപത്തിന്നല്ല മങ്ങൽ ഏറ്റിട്ടുള്ളതു് എന്നറിയാൻ വിവേകം വേണം. ബാലിശബുദ്ധികൾ ദീപം മങ്ങി എന്നു പറയും. "ഗുണകർമ്മജങ്ങളായ ചേതോ മാലിന്യങ്ങളെ നീക്കിയാൽ ആ ചിത്തത്തിൽ ആത്മ



തത്ത്വം പ്രകാശിക്കും" എന്നു ഭാഗവതം പറയുന്നു. "ചേതോമലാനി വിധമേത് ഗുണകർമ്മജാനിഃ തസ്മിൻ വിശുദ്ധ ഉപലഭ്യത ആത്മതത്ത്വം" (ഭാ. 11. 3. 40) എന്നു് ഭാഗവതവചനം. ചിത്തമാലിന്യങ്ങളെ നീക്കുവാൻ ദൈവിക ഗുണങ്ങളെ വളർത്തുകയേ ഗതിയുള്ളു. ആ ദൈവിക ഗുണങ്ങളെ അഥവാ ദൈവിക ഗുണരൂപന്മാരായ ദേവന്മാരെ നമ്മിലേക്കു് ആകർഷിക്കുന്നു എന്നതുകൊണ്ടാണു് പുരാതനന്മാരാലും അധുനാതനന്മാരാലും അഗ്നിദേവൻ ആരാദ്ധ്യനായിരിക്കുന്നതു് എന്നു് ഈ മന്ത്രം വ്യക്തമായി പറയുന്നു.

സൃഷ്ടിയുടെ ആരംഭത്തിൽ കർമ്മജ്ഞാനേന്ദ്രിയങ്ങളും പഞ്ചഭൂതങ്ങളും സൃഷ്ടിക്കപ്പെട്ടിട്ടും അവയ്ക്കു് സ്വയം കൂടിച്ചേർന്നു് ബ്രഹ്മാണ്ഡമുണ്ടാക്കുവാനുള്ള ശക്തി സിദ്ധിച്ചില്ലെന്നും ആ ദേവന്മാർ ഭഗവാനെ സ്തുതിച്ചു പ്രസാദിപ്പിച്ചപ്പോൾ ഭഗവാൻ അവയിൽ പ്രവേശിച്ചുവെന്നും അങ്ങനെ പരസ്പരം കൂടിച്ചേർന്നു് ബ്രഹ്മാണ്ഡമുണ്ടായി എന്നും ഭാഗവതം പറയുന്നു. "യഥാ പിണ്ഡേ തഥാ ബ്രഹ്മാണ്ഡേ" എന്ന വചനമനുസരിച്ചു് ബ്രഹ്മാണ്ഡത്തിലെ ദേവന്മാരുടെ ഏകീകരണ ശക്തിയായി പ്രവർത്തിച്ച ആ അഗ്നിരൂപനായ പരമാത്മാവുതന്നെയാണു് പിണ്ഡാണ്ഡമായ നമ്മുടെ ശരീരത്തിലും സംയോജക ശക്തിയായി വർത്തിക്കുന്നതു്. അഗ്നിയാകുന്ന പരമാത്മാവു നമ്മുടെ അന്തർഭാഗത്തു് പ്രവേശിച്ചതിന്നുശേഷമാണു് കരചരണാദ്യവയവങ്ങളുടെ അധിഷ്ഠാനദേവതകളായ ദേവന്മാർ നമ്മിൽ പ്രവേശിക്കുന്നതു്. ആത്മദേവൻ ഈ ശരീരമാകുന്ന പുരം വിട്ടു ഗമിക്കുവാൻ ഒരുങ്ങുമ്പോൾ സായംകാല സൂര്യൻ രശ്മികളെ തിരിച്ചെടുക്കുംപോലെ ഇന്ദ്രിയങ്ങളുടെ പ്രവർത്തനശേഷി ക്രമേണ കുറഞ്ഞു കുറഞ്ഞു വരുന്നു. ഒടുവിൽ ആത്മാവു് ശരീരം വിടുമ്പോൾ എല്ലാ ശക്തികളുംകൂടെ വിട്ടുപോകുന്നു. ശരീരം നിശ്ചേഷ്ടമാവുന്നു. ഈ ആഗമപ്രത്യാഗമനങ്ങൾക്കു കാരണം ആത്മാവിന്റെ സാന്നിദ്ധ്യമാണു്. അഗ്നി മറ്റുള്ള ദേവന്മാരെയെല്ലാം ആവഹിക്കുന്നു എന്ന ഈ മന്ത്രത്തിന്റെ ആശയത്തിൽ ഇതുകൂടി സമഞ്ജസമായി ചേർത്തിണക്കിയിട്ടുണ്ടു്.

"നാനാവിധൈഃ അഭിപ്രായൈഃ ഋചോദൃഷ്ടാ മഹർഷിഭിഃ" എന്നു ഋഗ്വേദാനുക്രമണികയിൽ പ്രഖ്യാപിച്ച മാധവഭട്ടാചാര്യരും ഈ ആശയാന്തരങ്ങളെ അനുവദിച്ചിരിക്കയാണെന്നു് വ്യക്തമാണു്. ○

## ഋക്ക് മൂന്ന്

ലോക വ്യവഹാരത്തിന്റെ സുഗമമായ നടത്തിപ്പിന്നു പ്രയോജനപ്പെടുന്ന ഒരു ഐശ്വര വിഭൂതിയാണ് ധനം അഥവാ സമ്പത്ത്. ധനം സ്വയം ഒരു അനർത്ഥകാരിയാണെന്നു കരുതാൻ വയ്യ. ധനത്തെ ഉപയോഗിക്കുന്നവരുടെ മനോഭാവവും ഉപയോഗിക്കുന്നതിന്റെ ലക്ഷ്യവും അനുസരിച്ചിരിക്കും അതിന്റെ ഗുണദോഷങ്ങൾ. ഭാരതീയ സിദ്ധാന്തമനുസരിച്ച് ധനത്തിന്റെ അധിദേവതയായ ലക്ഷ്മി വസിക്കുന്നത് സ്ഥിതിപാലനതല്പരനായ വിഷ്ണുഭഗവാന്റെ തിരുമാറിടത്തിലാണ്. ഭഗവാനിൽ അധിഷ്ഠിതമായ ഐശ്വര്യമേ ശ്രേയസ്കരമാവൂ എന്നാണല്ലോ ഇതു സൂചിപ്പിക്കുന്നത്. ധർമ്മത്തിലൂടെ അർത്ഥകാമങ്ങളെ നേടി അവയെ കടന്നുയർന്ന് മോക്ഷപദവിയിലെത്തണം എന്നാണല്ലോ പുരുഷാർത്ഥക്രമനിർണ്ണയത്തിലൂടെ നമ്മുടെ പൂർവ്വികർ കാണിച്ചുതന്നിട്ടുള്ളത്. ജഗത്തിനെ നിലനിർത്തുന്ന ശക്തിയാണ് ധർമ്മം; ആ ധർമ്മംതന്നെ സർവ്വേശ്വരൻ. അപ്പോൾ ധർമ്മത്തെ ആദ്യം നിർദ്ദേശിച്ച് പിന്നെ അർത്ഥത്തെ വിന്യസിച്ചതിന്റെ ഒരു ആലങ്കാരികരൂപം മാത്രമാണ് വിഷ്ണുവിന്റെ മാറിടത്തിലെ ലക്ഷ്മി എന്നു വ്യക്തമാവും. ലൗകികനായ മനുഷ്യൻ ധനം തന്നെയാണ് ഈശ്വരൻ എന്നു വിചാരിച്ച് എന്തധർമ്മം ചെയ്തും ധനം കൈക്കലാക്കാൻ യത്നിക്കുന്നു. ആ പ്രയത്നം വിഫലമാകുമ്പോൾ വിവേകമാകുന്ന കണ്ണു തുറക്കുന്നു. ചിന്താഗതിക്ക് ഒട്ടൊരു മാറ്റം വരുന്നു. 'ധനം തന്നെയാണ് ഈശ്വരൻ' എന്നു വിചാരിച്ചിരുന്ന സ്ഥാനത്ത് ഇപ്പോൾ വിചാരിക്കുന്നത് 'ഈശ്വരനാണ് ഏറ്റവും അമൂല്യധനം' എന്നാണ്. ഋഗ്വേദത്തിലെ പ്രസിദ്ധമായ ഭാഗ്യസൂക്തത്തിൽ 'ഭഗ ഏവ ഭഗവാൻ അസ്തു ദേവാഃ' എന്നൊരു മന്ത്രഭാഗമുണ്ട്. ഇത് ഒട്ടൊന്ന് ക്രമം വ്യത്യാസപ്പെടുത്തിയാൽ 'ഭഗവാൻ ഏവ ഭഗ അസ്തുദേവാഃ' എന്നാകും. ആദ്യത്തേത് ലൗകികന്മാരുടെ ചിന്താഗതിയും പിന്നത്തേത് വിവേകികളുടെ ചിന്താഗതിയുമാണെന്നു സൂക്ഷ്മമായി ചിന്തിച്ചാൽ



വ്യക്തമാവും. ഈശ്വരനിൽ അർപ്പിച്ചുകൊണ്ട് അനുഭവിക്കുന്ന സമ്പത്തു മാത്രമേ നിത്യേന പുഷ്ടി പ്രാപിക്കുകയുള്ളു. യശസ്കരവും വീര്യവത്തുമായ അത് ദോഷപ്രദമല്ല; പ്രത്യുത ഗുണപ്രദമാണ് എന്ന് വേദമാതാവ് അരുളിച്ചെയ്യുന്നു. നോക്കുക:

**മന്ത്രം:** **അഗ്നിനാ രയിമശ്നവത് പോഷമേവ**
**ദിവേ ദിവേ; യശസം വീരവത്തമം.**

(ഋ 1. 1. 3)

**അന്വയം:**

അഗ്നിനാ = അഗ്നിദേവനാൽ (യജമാനഃ = യജമാനൻ), രയിം = ആന്തരവും ബാഹ്യവുമായ ധനത്തെ, അശ്നവത് = അനുഭവിക്കുന്നു. (അഗ്നിനാ ദത്തം തദ്ധനം = അഗ്നിയാൽ ദത്തമായിരിക്കുന്ന ആ ധനം.) ദിവേ ദിവേ = ദിനംപ്രതി, പോഷം = പോഷകവും, യശസം = യശസ്കരവും, വീരവത്തമം ഏവ (ഭവതി) = വീര്യബലോപേതവും ആയിത്തന്നെ ഭവിക്കുന്നു.

വിവരണം: മുൻമന്ത്രങ്ങളിൽ അഗ്നിപദത്താൽ പ്രതിപാദിക്കപ്പെട്ട ആ സർവ്വേശ്വരന്റെ സഹായത്തോടെ അവിടുത്തെ കരുണയാൽ ലഭിക്കപ്പെടുന്ന ആന്തരവും ബാഹ്യവുമായ ധനം ആദ്യമായി അവിടേയ്ക്കുതന്നെ അർപ്പിക്കണം. അവിടുന്ന് അനുഭവിച്ചു കഴിഞ്ഞ് പ്രസാദമാക്കിയ ധനമാണ് മനുഷ്യർക്ക് അനുഭവിക്കാൻ യോഗ്യമായിട്ടുള്ളത്. അത് എക്കാലവും പുഷ്ടിപ്രദമായിത്തന്നെ ഭവിക്കും. വീര്യവത്തും യശസ്കരവുമായ അതിന്റെ ഉപഭോഗം മനുഷ്യനെ ധാർമ്മിക ഉന്നതിയിലെത്തിക്കും എന്നു മാത്രമല്ല, ധനധാന്യാദി ഐഹികഭോഗങ്ങൾ ക്ഷണികവും നശ്വരവുമാണെന്ന ബോധമുണർത്തി വൈരാഗ്യബോധത്തിലേയ്ക്ക് ഉയർത്തുകയും ചെയ്യും. ഈശ്വര വിഭൂതിയായ ധനത്തിന്റെ സദ്വിനിയോഗത്തിൽ നിന്നുളവാകുന്ന ഒരു സത്ഫലമാണ് ഇത്. ഈ അനുഗ്രഹവിശേഷം സിദ്ധിച്ചവരായിരുന്ന ഭാരതഭൂമിയിലെ ചാതുർവ്വർണ്യത്തിൽപെട്ട എല്ലാവരും, ഭോഗാനുഭവത്തിന്റെ ഉന്നതശ്രേണിയിൽ വർത്തിച്ചിരുന്ന മഹാരാജാക്കന്മാരും ജീവിതാന്ത്യത്തിൽ എല്ലാംവിട്ട് മുനിവൃത്തികളായി വനംപ്രാപിച്ച്

ഈശ്വരഭജനത്താൽ പരമപദം പ്രാപിച്ചു എന്നു പുരാണങ്ങളിൽ പ്രതിപാദിച്ചു കാണാം. ധർമ്മാനുസൃതമല്ലാതെ സമ്പാദിച്ച ധനം അതു അനുഭവിക്കുന്നവനെ അധഃപതിപ്പിക്കുവാനും അജ്ഞാനാന്ധകാരത്തിൽ നിമഗ്നനാക്കുവാനും മാത്രമേ ഉതകുകയുള്ളു. അങ്ങനെയുള്ള ധനത്തെ അർത്ഥമെന്നല്ല അനർത്ഥമെന്നാണ് പറയേണ്ടതു്. അതു് വിവേകികൾക്കു് നിന്ദ്യവും വർജ്ജ്യവുമാണ്. ഇവിടെ അഗ്നിയുടെ, അതായതു് പരമാത്മദേവന്റെ അനുഗ്രഹ വിശേഷത്താൽ ലഭിക്കപ്പെടുന്ന ധനം അത്തരത്തിലുള്ളതല്ല; യശസ്കരവും ബലവീര്യപ്രദവും ആണ്. എന്നുതന്നെയല്ല അതു് ദിനംപ്രതി പുഷ്ടിയേകുന്നതുമാണ് എന്നു് ഈ മന്ത്രം വ്യക്തമാക്കുന്നു. 'തേന ത്യക്തേന ഭുഞ്ജീഥാഃ' എന്ന ഈശാവാസ്യ മന്ത്രത്തിലെ ആശയം ഈ മന്ത്രതത്വം ഉപനിഷത്തിലേയ്ക്കുവന്നതാണ് എന്നു തോന്നും. ഐശ്വര്യ ദേവതയായ ലക്ഷ്മി തന്നെ കാമിക്കുന്നവരെ കാമിക്കാറില്ല എന്ന ഭാഗവതസിദ്ധാന്തം ഇതിന്റെ ഒരു രൂപാന്തരമാണെന്നു് സൂക്ഷ്മമായി ചിന്തിച്ചാൽ വ്യക്തമാവും.



## ഋക്ക് നാല്

ഈശ്വരൻ ഈ പ്രപഞ്ചത്തിൽ എല്ലാ വസ്തുക്കളിലും വ്യാപിച്ചുനില്ക്കുന്നുണ്ടു്. അവിടുത്തെ സാന്നിദ്ധ്യമാണ് വാസ്തവത്തിൽ എല്ലാററിനും ഉണ്മയേകുന്നതുതന്നെ. ഈ സത്യം വേണ്ടപോലെ ഗ്രഹിക്കാത്ത അവിവേകികൾ ഈശ്വരന്റെ അസ്തിത്വത്തെപ്പോലും നിഷേധിക്കുവാൻ ഒരുമ്പെടുന്നു. വാസ്തവം ആലോചിച്ചാൽ എത്ര കടുത്ത മൂഢതയാണത്! എനിക്കു് സംസാരിക്കാൻ വയ്യ എന്നു പറയുന്ന വിഡ്ഢിയുടെ ജല്പനത്തിനു തുല്യമാണതു്.

ഭാരതീയ ചിന്തകന്മാരും ഋഷീശ്വരന്മാരും ഒരു വിധത്തിലല്ലെങ്കിൽ മറെറാരു തരത്തിൽ ഈശ്വരാസ്തിത്വത്തെ അംഗീകരിച്ചവരാണ്. പാശ്ചാത്യ തത്വചിന്തകന്മാരെപ്പോലെ



ബുദ്ധിയുടെ തലത്തിൽ ഈശ്വരന്റെ അസ്തിത്വത്തെ അംഗീകരിച്ചു തൃപ്തിപ്പെടുന്നവരായിരുന്നില്ല നമ്മുടെ പൂർവ്വികർ. ഹൃദയത്തിൽ സാക്ഷാത്കരിച്ചു ബുദ്ധിയിൽ യുക്തിയുക്തമായ തത്ത്വവിചാരംമൂലം ദൃഢപ്രതിഷ്ഠമാക്കി പ്രായോഗിക ജീവിതത്തിൽ അനുഷ്ഠിക്കുക — ഇതാണ് ഭാരതീയ സമ്പ്രദായം. ഈശ്വരാസ്തിത്വത്തെക്കുറിച്ചുള്ള ഭാരതീയ സിദ്ധാന്തം അവരുടെ ഓരോ ആചാരാനുഷ്ഠാനങ്ങളിലും പ്രതിഫലിച്ചു കാണാം. കറികളുടെ സ്വാദു് വിഭിന്നമായേക്കാം; കൂട്ടിനും വ്യത്യാസം കാണും; എന്നാൽ എല്ലാ കറികളിലും ഒഴിച്ചുകൂടാത്ത വസ്തുവാണല്ലോ ഉപ്പു്. ഉപ്പു് വേണ്ടവിധം ചേർത്താലേ കറിയുടെ യഥാർത്ഥ രുചി കിട്ടുകയുള്ളു. അതുപോലെ വർണ്ണാശ്രമ ധർമ്മങ്ങൾക്കനുസരിച്ചു് ഉദ്ദേശ്യത്തിലും അനുഷ്ഠാനത്തിലും വിഭിന്നതയും വൈവിദ്ധ്യവും ഉള്ളതായി കാണുന്ന കർമ്മങ്ങളിലുംകൂടി ഈശ്വരാസ്തിത്വത്തെ ഓർമ്മിപ്പിക്കുന്ന മന്ത്രതന്ത്രങ്ങൾ അവിടവിടെ കാണപ്പെടുന്നുണ്ടു്. ഈ തത്വത്തെ ഉള്ളിൽ വെച്ചുകൊണ്ടാണ് ഗീതാചാര്യൻ ''ബ്രഹ്മാർപ്പണം ബ്രഹ്മഹവിഃ ബ്രഹ്മാഗ്നൗ ബ്രഹ്മണാ ഹുതം'' — എന്നു തുടങ്ങുന്ന ശ്ലോകത്തിനു് ഗീതയിൽ സ്ഥാനം കൊടുത്തതു്. അർപ്പണമെന്ന ക്രിയയും അർപ്പിക്കപ്പെടുന്ന ഹവിസ്സും അർപ്പണത്തിനു് പാത്രമാകുന്ന അഗ്നിയും അർപ്പിക്കുന്ന യജമാനനും എല്ലാം ബ്രഹ്മംതന്നെ എന്നാണല്ലോ മേലുദ്ധരിച്ച ഗീതാവചനത്തിന്റെ സാരം. ഈ ആശയത്തെ പ്രസ്താവിക്കുന്നതാണ് താഴെ ചേർക്കുന്ന ഋഗ്വേദ മന്ത്രം:

**മന്ത്രം:** **അഗ്നേ യം യജ്ഞമധ്വരം വിശ്വതഃ**
**പരിഭൂരസി; സ ഇൽ ദേവേഷു ഗച്ഛതി.**
**(ഋ. 1. 1.4)**

**അന്വയാർത്ഥം:**

അഗ്നേ = അല്ലയോ അഗ്നിദേവ, യം അധ്വരം = യാതൊരു ഊർദ്ധ്വഗമനശീലമായ, യജ്ഞം = യജ്ഞത്തെ, വിശ്വതഃ = എല്ലായിടത്തുനിന്നും, ത്വം പരിഭൂഃ അസി = അങ്ങു് വ്യാപിച്ചു നിൽക്കുന്നുണ്ടോ, സഃ ഇൽ = അതു മാത്രമേ (ആ യജ്ഞം മാത്രമേ), ദേവേഷു = ദേവന്മാരിലേയ്ക്കു്, ഗച്ഛതി = ചെന്നെത്തുന്നുള്ളു.

വിവരണം: ''അദ്ധ്വരം'' എന്നതിനു് ഹിംസയില്ലാ
ത്തതു് എന്നാണു് സാമാന്യമായ അർത്ഥം. അതിനെ
യജ്ഞത്തിൻെറ പര്യായമായി ഉപയോഗിക്കുമ്പോൾ
അതിൻെറ അർത്ഥവ്യാപ്തി ചുരുങ്ങിപ്പോകുമല്ലോ. സർവ്വാധാര
മായ വേദം, പ്രത്യേകിച്ച് ഒരു കാലഘട്ടത്തിൽ മാത്രം അനു
ഷ്ഠിച്ചുവന്നിരുന്ന ഒരു ചടങ്ങിനുവേണ്ടി മാത്രമാണെന്നോ
അതിനു് അനുയോജ്യമായ അർത്ഥത്തിലേ അതു് വ്യാഖ്യാനി
ക്കാവൂ എന്നോ ശഠിക്കുന്നതു് ബുദ്ധിപൂർവ്വകമാണെന്നു തോന്നു
ന്നില്ല. ഇവിടെ അദ്ധ്വരമായ യജ്ഞം എന്നാണു് പറഞ്ഞി
ട്ടുള്ളതു്. അദ്ധ്വരശബ്ദത്തിനു് യജ്ഞമെന്ന ഒരർത്ഥം രൂഢി
യായിട്ടുള്ളതു് പ്രസിദ്ധമാണു്. അപ്പോൾ ഇവിടെ അദ്ധ്വരം
എന്നും യജ്ഞം എന്നും ഒരുമിച്ച് പ്രയോഗിച്ചതിൻെറ ഉദ്ദേശം
മറെറാന്നാകാനേ തരമുള്ളു. ''അദ്ധ്വാനം രാതി ഇതി അദ്ധ്വരം:''
എന്നു് നിഷ്പത്തിയനുസരിച്ച് മാർഗ്ഗം കൊടുക്കുന്നതേതോ
അതാണു് അദ്ധ്വരം എന്നു കിട്ടുന്നു. ജീവിതത്തിൽ മുന്നോട്ടു
നീങ്ങാനുള്ള വഴി തെളിയിച്ചുതരുന്ന ഏതൊരു പ്രക്രിയയും
അദ്ധ്വരം തന്നെ. അതു് ഒരു യജ്ഞമായിത്തീരണമെങ്കിൽ
അതിൽ സർവ്വത്ര ഈശ്വര വ്യാപ്തിയുണ്ടായിരിക്കണം. യജ്ഞ
ത്തിൻെറ പ്രത്യേകത ത്യാഗമാണു്. ''ദേവതോദ്ദേശേന
ദ്രവ്യസ്യ ത്യാഗോ യജ്ഞഃ'' എന്നാണല്ലോ നിർവ്വചനം.
തൻേറതായ—അഥവാ തൻേറതാണെന്നു തെററായി അഭിമാ
നിക്കുന്ന—എല്ലാററിനെയും തന്നെത്തന്നെയും ഈശ്വര പാദങ്ങ
ളിൽ അർപ്പിക്കുക എന്നതാണു് ഏററവും വിശിഷ്ടമായ
ത്യാഗം. ഒരിക്കൽ ഈശ്വര പാദത്തിൽ അർപ്പിച്ചതു് തിരി
ച്ചെടുക്കാൻ പാടില്ല. ഈശ്വരൻ എല്ലായിടത്തും വിരാജി
ക്കുന്നു എന്ന പൂർണ്ണബോധത്തോടെ അവിടുത്തെ സന്നിധി
യിൽ അർപ്പിക്കുന്ന ഏതൊരു വസ്തുവും ആർക്കായിട്ടു് ഉദ്ദേശി
ച്ചുവോ ആ ദേവനിലെത്തും. സർവ്വദേവതാസ്വരൂപനായ
സർവ്വേശ്വരനെ മുൻനിർത്തിയാണല്ലോ ത്യാഗപൂർവ്വകമായ
യജ്ഞം ചെയ്യുന്നതു്. ഋഷഭപുത്രനായ ഭരത ചക്രവർത്തി
താൻ ചെയ്തിരുന്ന യാഗങ്ങളിൽ ഇന്ദ്രാഗ്നിവരുണപ്രഭൃതികളായ
ദേവന്മാരെയെല്ലാം വിശ്വരൂപനായ ആ സർവ്വേശ്വരൻെറ
അതാതു് അവയവങ്ങളിൽ വിരാജിക്കുന്നതായി ധ്യാനിച്ചു
ഹവിസ്സ് അർപ്പിച്ചു എന്നാണു് ഭാഗവതം പറയുന്നതു്.
''സ യജമാനോ യജ്ഞഭാജോ ദേവാൻ താൻ പുരുഷാവയ
വേഷ്വഭ്യധ്യായത്.''

(ഭാഗവതം 5. 7. 6)



സർവ്വദേവതാത്മാവായ സർവ്വേശ്വരൻെറ ഭാവനയോടു
കൂടാതെ ചെയ്യുന്ന ഏതു വിശിഷ്ട കർമ്മവും ഉദ്ദിഷ്ടഫലം
നൽകാൻ സമർത്ഥമാവുന്നില്ല. കാരണം ഭേദബുദ്ധിയോടു
കൂടി ചെയ്യുന്ന കർമ്മം ക്ഷുദ്രവും ക്ഷണികവുമാണു്. മഹാ
വിഷ്ണുവിനെ എതിർത്തു തോല്പിക്കാൻവേണ്ട ശക്തി കിട്ടാൻ
വേണ്ടി ഹിരണ്യകശിപു തപസ്സു ചെയ്തതു് ബ്രഹ്മാവിനെ
യാണു്. ത്രിമൂർത്തികൾ തമ്മിൽ പരസ്പര വിരോധികളാവു
മെന്നും അതിൽ ഒരാളെ ജയിക്കാൻ മറേറയാളെ സേവ
പിടിച്ചാൽ മതിയെന്നുമൊക്കെയാണു് ഹിരണ്യകശിപുവി
ൻെറ ആസുരബുദ്ധി ആലോചിച്ചുറപ്പിച്ചതു്. സർവ്വ കഴിവും
ഏകോപിപ്പിച്ച് തപസ്സുചെയ്തു് ബ്രഹ്മദേവനെ പ്രത്യക്ഷ
മാക്കി വരവും വാങ്ങി. അതുകൊണ്ടെന്തു കാര്യം? സർവ്വേ
ശ്വരനെ സർവ്വത്ര വ്യാപിപ്പിക്കാതെ ചെയ്ത ആ ക്ഷുദ്ര
പ്രയത്നം വ്യർത്ഥവും മാരകവുമായി. അതുകൊണ്ടാണു് ഈ
മന്ത്രത്തിൽ അഗ്നിദേവനോടു് അങ്ങയുടെ വ്യാപ്തി സർവ്വത്ര
ഉള്ള യജ്ഞമേ ദേവന്മാരിലെത്തുകയുള്ളു എന്നു പറഞ്ഞതു്.
വൈദികവും താന്ത്രികവുമായ കർമ്മങ്ങളിലെല്ലാം ഈ മന്ത്രാർത്ഥ
ത്തിൻെറ അനുഷ്ഠാനമെന്ന നിലയിൽ ചില ചടങ്ങുകൾ
കാണാം. പൂജയിൽ ആദ്യമായി ചെയ്യുന്ന ദേഹശുദ്ധിയുടെ
ഉദ്ദേശം സ്വയം ദേവതാമയനായിത്തീരുകയെന്നതാണു്.
ശംഖപൂരണാദി ചടങ്ങുകൾ പൂജാദ്രവ്യങ്ങളെ ദേവതാമയ
മാക്കാനുള്ളതാണു്. അതിനുശേഷം പീഠപൂജാദി ചടങ്ങുകൾ
തുടങ്ങി ദേവനെ ആവാഹിച്ച് സ്നാനാദികൾ കഴിപ്പിച്ച്
മൂർത്തിപൂജ, മുഖപൂജ എന്നിവയ്ക്കുശേഷം നിവേദ്യ സമർപ്പണം,
പ്രസന്നപൂജ മുതലായവ ചെയ്തു് സർവ്വാർപ്പണം ചെയ്തു്
പൂജ സമാപിക്കുന്നു. തന്നെയും പൂജാദ്രവ്യങ്ങളേയും ദേവതാ
മയമാക്കുകയെന്ന പ്രക്രിയയ്ക്കു് അടിസ്ഥാനം ഈ മന്ത്രത്തിൽ
പറയുന്ന ആശയമാണെന്നു വ്യക്തമാണു്. 'ദേവോ ഭൂത്വാ
ദേവാൻ യജേത്'' (ദേവതാമയനായിട്ടേ ദേവനെ യജിക്കാവൂ)
എന്ന വിധിക്കുമവലംബം ഈ വേദമന്ത്രം തന്നെ. ഭാഗവതം
ഈ തത്ത്വത്തെ ഇങ്ങനെ വിവരിക്കുന്നുണ്ടു്:

ത്വം ക്രതുസ്ത്വം ഹവിഃ ത്വം ഹുതാശഃ സ്വയം
ത്വം ഹി മന്ത്രഃ സമിദ്ദർഭപാത്രാണി ച
ത്വം സദസ്യർത്വിജോ ദമ്പതീ ദേവതാ
അഗ്നിഹോത്രം സ്വധാ സോമ ആജ്യം പശുഃ

(ഭാഗവതം 7, 45)

ഹവിസ്സ് സങ്കൽപ്പം അഗ്നിമന്ത്രം പുല്ല് ചമത യജ്ഞപാത്രങ്ങൾ സദസ്യൻ ഋത്വിക്കുകൾ യജമാനപത്നി ദേവത അഗ്നിഹോത്രം സ്വധാസോമനെയ്യ് യജ്ഞപശു എന്നിവയെല്ലാം അവിടുന്നുതന്നെ. ○

## ഋക്ക് അഞ്ച്

മനുഷ്യജീവിതമാകുന്ന മഹായജ്ഞത്തിൽ ആദ്യന്തം നിറഞ്ഞുനില്ക്കുന്ന ഒരു മഹാശക്തിയാണ് അഗ്നിയെന്നും ആ അഗ്നിദേവന്റെ ഉപാസന എത്രയോ പണ്ടുമുതൽ ആരംഭിച്ച് ഇന്നും ഭാവിയിലും തുടർന്നുപോരുവാൻ തക്ക വൈഭവമുള്ളതാണെന്നും അതിൽ നിന്നുളവാകുന്ന നേട്ടം അനശ്വരവും അപൂർവ്വവുമാണെന്നും ആ ദേവനോട് ബന്ധപ്പെടാത്ത അഥവാ ആ ദേവനാൽ വ്യാപിക്കപ്പെടാത്ത ഏതൊരു കർമ്മവും നിരർത്ഥകവും നിഷ്പ്രയോജനവുമാണെന്നുമാണല്ലൊ ഇതുവരെ പ്രതിപാദിക്കപ്പെട്ടത്. ഇത്രയും വൈഭവശാലിയും സർവ്വാർത്ഥദനുമാണ് അഗ്നിദേവൻ .എന്നറിഞ്ഞു കഴിഞ്ഞാൽ ആ ദേവനെ സ്വന്തം ഹൃദയക്ഷേത്രത്തിലേയ്ക്ക് പരിവാരസമേതം ആവാഹിക്കാൻ ആണ് ഒരു യഥാർത്ഥ സത്യാന്വേഷി തിടുക്കം കൂട്ടുക. ഭാരതീയ സംസ്കാരത്തിന്റെ ഒരു പ്രത്യേകത അതാണ്. ഏതു തത്വശാസ്ത്രവും ഏതു ഗവേഷണവും വിലയുററതാവണമെങ്കിൽ അതു ജീവിതസ്പർശിയാകണം; അതിന്റെ നേട്ടം ജീവിതത്തിൽ പ്രയോജനപ്പെടുത്താൻ കഴിയുന്നതാകണം. അല്ലാത്ത പക്ഷം അതിന് ഒരു വിലയും ഇല്ല; എന്നല്ല അത്തരം നിരർത്ഥവും നിഷ്പ്രയോജനവുമായ ഒന്നിനുവേണ്ടി പ്രവർത്തിക്കുന്നവൻ വിവേകിയെന്ന പേരിന് അർഹത നേടുന്നുമില്ല.

ഈ മന്ത്രദ്രഷ്ടാവായ ഋഷി അത്തരത്തിൽപ്പെട്ട ഒരുവനല്ലെന്ന് അദ്ദേഹത്തിന്റെ പേരിൽ നിന്നുതന്നെ നമുക്ക് അറിയാൻ കഴിഞ്ഞിട്ടുണ്ടല്ലോ. തന്റെ ജീവിതം സത്യദർശനത്താൽ സമ്പന്നമാണെന്നിരിക്കിലും തന്നെ അനുഗമിക്കുന്നവർക്കായി അദ്ദേഹം പ്രാർത്ഥിക്കുകയാണ്. അദ്വൈതസിദ്ധി



യുടെ അത്യുന്നതശിഖരത്തിൽ എത്തിയ ശങ്കരാചാര്യ സ്വാമികളും ആ ഉത്കൃഷ്ടമേഖലയിൽ നിന്നിറങ്ങി ഉപാസ്യ–ഉപാസക ഭേദബുദ്ധിയുള്ളവരുടെ മണ്ഡലത്തിൽ വർത്തിച്ചുകൊണ്ട് ഒട്ടനേകം ദേവന്മാരുടെ ശ്രവണസുന്ദരവും അർത്ഥഗർഭവുമായ സ്തോത്രങ്ങൾ വിരചിച്ച് പാടി. എന്തിനുവേണ്ടി? താൻ കയറിപ്പററിയ ഉത്കൃഷ്ടമേഖലയിലേയ്ക്ക് തന്റെ അനുയായികൾക്കും നിഷ്പ്രയാസം ചെന്നെത്താൻവേണ്ടി. അതാണ് ജീവകാരുണ്യം. തപഃപ്രഭാവന്മാരായ ഋഷീശ്വരന്മാർക്ക് സ്വയം ശോകമോഹങ്ങളൊന്നുമില്ലെങ്കിൽക്കൂടി സത്യമറിയാതെ വലയുന്നവരുടെ ദയനീയാവസ്ഥ കണ്ട് ഒരു മനസ്സലിവ് ഉണ്ടാവാറുണ്ട്.

> ന യത്ര ശോകോ ന ജരാ ന മൃത്യുഃ
> നാർത്തിർന്ന ചോദ്വേഗ ഋതേ കുതശ്ചിത്
> യച്ചിത്തതോദഃ കൃപയാഽനിദംവിദാം
> ദുരന്തദുഃഖപ്രഭവാനുദർശനാത് (ഭാഗവതം. 2. 2–27)

ശോകമോഹജരാമൃത്യുക്കളും അതൃപ്തിയും ഉത്കണ്ഠയും ഒന്നും അവരെ അലട്ടുന്നില്ലെങ്കിലും ഈ ആനന്ദധാമത്തെ അറിയാതെ അളവററ ദുഃഖസാഗരത്തിൽ മുങ്ങിപ്പൊങ്ങുന്ന സഹജീവികളെ ഓർത്തുള്ള ഒരു അസഹ്യത അവരെ ഒട്ടൊന്ന് അലട്ടുകതന്നെ ചെയ്യുന്നുണ്ട്, എന്നാണല്ലോ ഈ ശ്ലോകത്തിന്റെ സാരം. ഈ അസഹ്യതയാണ് വേദശാസ്ത്രപുരാണങ്ങളുടെ ജന്മത്തിന് കാരണമായ ഈററുനോവ്. അതിഗുഹ്യമായ ഭാഗവതപുരാണം ശ്രീ ശുകബ്രഹ്മർഷി ഉപദേശിച്ചത് സംസാരികളോടുള്ള കരുണകൊണ്ട് മാത്രമാണ് എന്നു ഭാഗവതം തുറന്നു തന്നെ പറയുന്നുണ്ട്: 'സംസാരിണാം കരുണയാഹ പുരാണഗുഹ്യം.' ഉപാസകഭാവത്തിലേയ്ക്ക് ഇറങ്ങിവന്ന നമ്മുടെ വൈദികഋഷിയും ഈ കാരുണ്യമനസ്സോടെ തന്നെയാണ് ഇങ്ങനെ പ്രാർത്ഥിച്ചത്:

> അഗ്നിർ ഹോതാ കവിക്രതുഃ
> സത്യശ്ചിത്രശ്രവസ്തമഃ
> ദേവോ ദേവേഭിരാഗമത് (ഋ. 1. 1. 5)

ഹോതാ = ഹോതാവും, കവിക്രതുഃ = സത്യസങ്കല്പനും, സത്യഃ = സത്യസ്വരൂപനും, ചിത്രശ്രവസ്തമഃ = വിചിത്രമായ

ശ്രവണശക്തി സമ്പന്നനും ആയ, അഗ്നിഃ ദേവഃ = അഗ്നി ദേവൻ, ദേവേഭിഃ = മററു ദേവന്മാരോടുകൂടെ, ആഗമത് = (ഇവിടേയ്ക്ക്) എഴുന്നള്ളുമാറാകട്ടെ!

വിവരണം:

ആഹ്വാനം ചെയ്യുന്നവനും ഹവനംചെയ്യുന്നവനുമാണ് ഹോതാവ്. ദൈവികശക്തികളെ വിളിച്ചുവരുത്തുകയും പാപവാസനകളെ ജ്ഞാനാഗ്നിയിൽ ആഹുതിചെയ്യുകയുംചെയ്യുന്ന പരമാത്മചൈതന്യംതന്നെ ഹോതാവ്. ആചാര്യരൂപത്തിൽ വന്ന് ജ്ഞാനോപദേശം നൽകി നിരന്തരമായ വിവേകജാഗ്രതി വരുത്തി ആ ദിവ്യാഗ്നിയിൽ അനാദികാലസഞ്ചിതമായ പാപവാസനകളെ ദഹിപ്പിച്ച് മുക്താവസ്ഥയെ നൽകുന്നത് പരമാത്മചൈതന്യമാണല്ലോ. ആ ചൈതന്യമാകുന്ന അഗ്നിപദത്താൽ വിവക്ഷിക്കപ്പെട്ടിട്ടുള്ളത്. അതുതന്നെ ഹോതാവ്. സാധാരണക്കാരുടെ സങ്കല്പങ്ങൾ സങ്കുചിതവും ക്ഷണികവുമാണ്. സങ്കല്പത്തെ ദൃഢീകരിക്കാനോ ത്രികാലങ്ങളിലും തനിക്ക് ശ്രേയസ്കരമായിട്ടുള്ളതിനെ സങ്കല്പിക്കാനോ സാധാരണക്കാരന് കഴിവില്ല. ബഹുവിധസങ്കൽപ്പങ്ങളുടെ പ്രവാഹത്തിൽപെട്ട് അവൻ അങ്ങനെ ഒഴുകിപ്പോവുകയാണ്. സങ്കല്പങ്ങളാൽ നയിക്കപ്പെടുക എന്നല്ലാതെ സങ്കല്പങ്ങളെ നയിക്കാൻവേണ്ട സാമർത്ഥ്യം അവനില്ല. ഈ സാമർത്ഥ്യം സിദ്ധിച്ചവന് ദൃഢസങ്കൽപ്പത്താൽ എന്തിനേയും സൃഷ്ടിക്കാനും എന്തും ചെയ്യുവാനുമുള്ള കഴിവുണ്ടാകും. ഈ കഴിവ് ഈശ്വരീയഗുണങ്ങളിൽപ്പെട്ടതാണ്. ഈ ഗുണം പൂർത്തിയായി പ്രകാശിക്കുന്നത് ഈശ്വരനിൽ മാത്രം. ഈശ്വരനോട് അടുക്കുംതോറും ഈ സങ്കൽപ്പശക്തി ഭക്തനിലും ദൃഢപ്പെടുവാൻ തുടങ്ങും എന്നു മാത്രം. സങ്കൽപ്പമാത്രത്താൽ അനേകകോടി ബ്രഹ്മാണ്ഡങ്ങളെ സൃഷ്ടിക്കാൻ കഴിവുള്ള അവിടുത്തെ മഹത്തായ കല്പനാവൈഭവത്തെ ഒന്നു ഭാവനചെയ്തു നോക്കുക. ഈശ്വരന്റെ ഈ ഗുണവിശേഷത്തെയാണ് "കവിക്രതുഃ" എന്ന പദത്താൽ സൂചിപ്പിച്ചിട്ടുള്ളത്. "ത്രികാലാബാധ്യമായ സങ്കല്പശക്തിയോടു കൂടിയവൻ" എന്നർത്ഥം. സത്യസങ്കല്പനാണ് ഈശ്വരനെങ്കിൽ അവിടുന്ന് സത്യസ്വരൂപനുമായേ പററൂ. അസത്യത്തെയോ ഇല്ലാത്തതായ വസ്തുക്കളെയോ മനുഷ്യൻ സങ്കല്പിക്കുന്നത് അസത്യവും ഉണ്മയററതുമായ ഒന്നിൽ കുടുങ്ങിയതുമൂലമാണ്. അതാണ് നശ്വരമായ ദേഹം. അതിനോടുള്ള



താദാത്മ്യത്തിൽനിന്ന് അതിന് അനുഗുണമായ സങ്കല്പങ്ങളും ഉദിക്കുന്നു. ഈ താദാത്മ്യം എത്ര കണ്ടു കുറയുന്നുവോ അത്രകണ്ട് സത്യത്തോട് തന്മയീഭാവം സിദ്ധിക്കുകയും ചെയ്യുന്നു. ആത്മസാക്ഷാത്ക്കാരത്തിൽ ഈ താദാത്മ്യം പൂർണ്ണമായും വിട്ടുമാറുന്നു. ബ്രഹ്മത്തിൽ വിലയിച്ചവൻ ബ്രഹ്മമായിത്തന്നെ ഭവിക്കുന്നു. ഈ അവസ്ഥയിലെത്തിയ മഹാത്മാവിന്റെ സങ്കൽപ്പങ്ങൾ ഈശ്വരസങ്കൽപ്പംപോലെ സഫലമായിത്തീരുന്നു.

എങ്കിലും ഈശ്വരനുള്ള സർവ്വജ്ഞത്വാദിഗുണങ്ങൾ മററാർക്കും സിദ്ധിക്കുകയില്ലെന്ന് ശാസ്ത്രങ്ങൾ വ്യക്തമാക്കുന്നുണ്ട്. കടലും തിരയും ഒരേ വസ്തുവാണെങ്കിലും തിര കടലിന്റേതാണെന്നല്ലാതെ കടൽ തിരയുടേതാണെന്ന് ആരും പറയാറില്ലല്ലോ.

"സാമുദ്രോ ഹി തരംഗഃ ക്വചന സമുദ്രോ ന താരംഗഃ" എന്ന് ആചാര്യസ്വാമികളും ഇതിനെ വ്യക്തമാക്കിയിട്ടുണ്ട്. സാധകാവസ്ഥയിൽ മനസ്സിനെ അന്തർമുഖീകരിക്കുവാനുതകുന്ന പല ദൃശ്യങ്ങളും നാദങ്ങളും സാധകന് അനുഭവപ്പെടാറുണ്ട്. അന്തർമാർഗ്ഗത്തിലേയ്ക്കു പ്രവേശനം സിദ്ധിച്ച സാധകന് ഏകാഗ്രതയുടേയും ഉപശമത്തിന്റേയും താരതമ്യമനുസരിച്ച് ഈ ദൃശ്യങ്ങളും നാദങ്ങളും വ്യത്യസ്തവും തീവ്രവും ആയി പ്രത്യക്ഷപ്പെടുമെന്ന് ശ്വേതാശ്വതരോപനിഷത്തിൽ പറയുന്നു.

ബഹിർമുഖതയിൽ വ്യാപരിച്ചു ശീലിച്ച മനസ്സിനെ അന്തർമാർഗ്ഗത്തിലേയ്ക്ക് ആകർഷിക്കാൻ ഈശ്വരൻതന്നെ ഒരുക്കിക്കൊടുക്കുന്ന ഉപായങ്ങളാണിവ.

ഈ നാദങ്ങളിലും ദൃശ്യങ്ങളിലും മതിമറന്ന് സാധന തീവ്രതരമാകുന്നതോടെ ഇവയെല്ലാം വെറും ആകർഷണത്തിനു മാത്രമായുള്ള കളിപ്പാട്ടങ്ങളാണെന്നും, ഇതിലും എത്രയോ മഹത്തും അത്ഭുതകരവുമായ അനുഭവപരമ്പരകൾ വരാനിരിക്കുന്നതേയുള്ളുവെന്നും സാധകന് ബോദ്ധ്യമാവുന്നു.

അതോടെ ബഹിർലോകത്തിലേയ്ക്കുള്ള ആകർഷണത്തിന് ശക്തി കുറയും. ആഹാരനീഹാരാദികൾ പേരിനു മാത്രമാവും. അങ്ങനെ അന്തരംഗത്തിന്റെ അഗാധതയിലേയ്ക്ക്, മൗനത്തിന്റെ മണിമന്ദിരത്തിലേയ്ക്ക് സാധകൻ ഊളിയിട്ട് ഇറങ്ങിച്ചെല്ലുന്നു. സങ്കല്പവികല്പങ്ങൾക്കോ വികാരവിചാര

ങ്ങൾക്കോ കല്ലോലങ്ങൾ സൃഷ്ടിക്കാനാവാത്ത പ്രശാന്തപൂർണ്ണമായ ഒരു മണ്ഡലമാണത്.

ചിത്തത്തിന്റെ അഗാധതയിലുള്ള ശാന്തസമുദ്രമാണതു്. ആ അത്ഭുതമേഖലയിലേയ്ക്ക് സാധകനെ നയിക്കുവാൻ പര്യാപ്തമായ വിചിത്ര നാദങ്ങളും ദൃശ്യങ്ങളും ഉളവാക്കുന്നതിൽ അസാമാന്യ വൈദഗ്ദ്ധ്യം നേടിയവനാണ് ഈശ്വരൻ എന്നാണ് "ചിത്രശ്രവസ്തമഃ" എന്ന പദത്തിന്റെ പിന്നിലുള്ള വിപുലമായ ആശയം. ഇത്തരം വിശിഷ്ട ഗുണങ്ങളോടുകൂടിയ അഗ്നിദേവൻ മററു ദേവന്മാരോടുകൂടി, അതായത് വിശിഷ്ടമായ ദൈവികഗുണങ്ങളോടുകൂടി ഞങ്ങളുടെ ഹൃദയസിംഹാസനത്തിലേയ്ക്ക്—ഈ ദിവ്യയജ്ഞത്തിന്റെ വേദിയിലേയ്ക്ക് എഴുന്നള്ളണേ! എന്ന് ഋഷി ഭക്തിപൂർവ്വം പ്രാർത്ഥിക്കുകയാണ്. ഹൃദയത്തിൽ ഈശ്വരൻ എക്കാലവും ഉള്ളപ്പോൾ പിന്നെ വീണ്ടും എഴുന്നള്ളണേ എന്നു പറയുന്നതു് ശരിയാണോ എന്നു തോന്നാം. ഈശ്വരൻ ഹൃദയത്തിലുണ്ടെന്നത് ശരിതന്നെ. എന്നാൽ അഹങ്കാരബദ്ധനായ ജീവന് അവിടുത്തെ സാന്നിദ്ധ്യം അറിയാൻ കഴിയുന്നില്ല. ഈശ്വരന്നവകാശപ്പെട്ട ഹൃദയസിംഹാസനത്തിൽ ഇപ്പോൾ കയറിപ്പററിയിരിക്കുന്നത് അഹങ്കാരമാണ്. അതിനെ അവിടെനിന്നും പുറന്തള്ളണമെന്നുള്ള ബോധം ഉദിക്കുന്നതാണ് സാധകന്മാർ അഭിലഷിക്കുന്ന ആദ്യത്തെ വിവേകജാഗ്രതി. ഇതു ഉളവാകുന്നതോടെ സാധനാമാർഗ്ഗത്തിൽ ആണ്ടിറങ്ങുന്നു. കഴിയുംവിധം അഹങ്കാരത്തെ നിഷ്കാസനം ചെയ്യാൻ പരിശ്രമിക്കുന്നു. പരിശ്രമത്തിന്റെ മൂർദ്ധന്യാവസ്ഥയിൽ സാധകന് ബോദ്ധ്യമാവുന്നു, പരിശ്രമംകൊണ്ടു് സാധിക്കാവുന്നതല്ല ഇത് എന്ന്. അതോടെ പ്രയത്നത്തിനുണ്ടായിരുന്ന പ്രാധാന്യം പ്രാർത്ഥനയ്ക്കായിത്തീരുന്നു. പ്രാർത്ഥനയും പ്രയത്നവും ഏകോപിക്കുമ്പോൾ ലക്ഷ്യപ്രാപ്തി സുകരവും സുഗമവുമാകുന്നു. വൃന്ദാവനത്തിലെ ഗോപികമാർ കൃഷ്ണൻ തങ്ങളിൽ മുഗ്ദ്ധനായെന്നു കരുതിയ ആ നിമിഷം ഭഗവാൻ അന്തർധാനം ചെയ്തതും അങ്ങിങ്ങ് തേടിയലഞ്ഞു് കണ്ടെത്താതെ വന്നപ്പോൾ ഒത്തൊരുമിച്ച് ദൈന്യഭാവത്തോടെ പ്രാർത്ഥിക്കാൻ തുടങ്ങിയതും ആ പ്രാർത്ഥനയുടെ അന്ത്യത്തിൽ ഭഗവാൻ പ്രത്യക്ഷനായതുമെല്ലാം വിശദമായി വർണ്ണിക്കുന്ന ഭാഗവതത്തിലെ രാസപഞ്ചാദ്ധ്യായി ഈ ഈശ്വരാനുഭവ പ്രക്രിയയുടെ ഭാവസുന്ദര



മായ ഒരു ചിത്രീകരണമാണെന്ന് സൂക്ഷ്മമായി ചിന്തിക്കുമ്പോൾ വ്യക്തമാവും. ഉത്തമാധികാരികൾക്കു മാത്രം ഗ്രഹിക്കാൻ കഴിയുന്ന വേദരഹസ്യങ്ങളുടെ സുന്ദരമായ ഉപാഖ്യാനങ്ങളാണല്ലോ ഇതിഹാസപുരാണങ്ങൾ. മദ്ധ്യമാധികാരികൾ ഇതിഹാസപുരാണങ്ങളിലൂടെയും മന്ദാധികാരികൾ കർമ്മാനുഷ്ഠാനങ്ങളിലൂടെയും സാക്ഷാൽക്കരിക്കേണ്ടതായ മഹനീയാദർശങ്ങളുടെ രത്നഭണ്ഡാരമാണ് വേദങ്ങൾ എന്നാകുന്നു അഭിജ്ഞമതം.

"വേദൈശ്ച സർവ്വൈരഹമേവ വേദ്യഃ" എന്ന ഗീതാവചനവും ഈ തത്വത്തെ നിസ്സംശയമായി അനുവദിക്കുന്നു.

○

## ഋക്ക് ആറ്

ഏതാവാനേവ ലോകേഽസ്മിൻ
പുംസഃ സ്വാർത്ഥഃ പരഃ സ്മൃതഃ
ഏകാന്തഭക്തിർഗോവിന്ദേ
യത് സർവ്വത്ര തദീക്ഷണം. (ശ്രീ മഹാഭാഗവതം 7-7-55)

'ഭഗവാനിൽ ഏകാന്തഭക്തിയും എല്ലായിടത്തും അവിടുത്തെ ദർശിക്കാൻ കഴിയുകയും—ഇവയാണ് ഈ ലോകത്തിലെ പരമസ്വാർത്ഥം എന്നാണ് എന്റെ അഭിപ്രായം.'

ഏതോ ഒരു മുഴുത്ത സ്വാർത്ഥിയുടെ ജല്പനമല്ല ഇതു്. നിഃസ്വാർത്ഥതയ്ക്കും നിഷ്കാമതക്കും മകുടോദാഹരണമായ പ്രഹ്ളാദനാണ് ഇങ്ങനെ അസുരബാലന്മാർക്ക് ഉപദേശിച്ചതു്. സ്വാർത്ഥം എന്നാൽ സ്വം ആയ അർത്ഥം എന്നാണല്ലോ സാരം. അർത്ഥിക്കത്തക്കതോ അർത്ഥിക്കപ്പെടേണ്ടതോ ആയ വസ്തുവാണ് അർത്ഥം. തന്റേതാക്കാൻ പററിയ അർത്ഥിക്കപ്പെടേണ്ടതോ അർത്ഥിക്കത്തക്കതോ ആയ വസ്തുതന്നെ സ്വാർത്ഥം അഥവാ സ്വ+അർത്ഥം=സ്വാർത്ഥം. ഈ നിർവ്വചനത്തിലൂടെ നോക്കുമ്പോൾ ഇന്ന് നാം ആശിക്കുന്നതും

നേടുന്നതും ഒന്നും സ്വാർത്ഥമല്ല. മിഥ്യയും തെററിദ്ധാരണയിൽനിന്നുളവായതുമായ സ്വാർത്ഥത്തെ ത്യജിച്ച് ശരിയായ സ്വാർത്ഥത്തെ സമ്പാദിക്കണമെന്നാണ് വേദശാസ്ത്രപുരാണങ്ങളും മഹാത്മാക്കളും നിരന്തരം നമ്മെ ഉദ്ബോധിപ്പിക്കുന്നത്. പ്രയത്നം വളരെച്ചെയ്ത് ചെറിയൊരു നേട്ടമുണ്ടാകുന്ന വിധത്തിലുള്ളതാണ് സാധാരണ മനുഷ്യരുടെ മിക്ക പ്രവർത്തനങ്ങളും. കാര്യസിദ്ധിവരെ അത് അഭികാമ്യമെന്നു തോന്നും. കാര്യം സിദ്ധിച്ചുകഴിഞ്ഞാൽ അതിലുള്ള ആദരവും താല്പര്യവും ഇല്ലാതായി. വീണ്ടും കരഗതമല്ലാത്ത മറെറാന്നിലേയ്ക്ക് ആശയെ തിരിയ്ക്കുകയായി. ഇത് ആശാസ്യമല്ലെന്നു പറയേണ്ടല്ലോ. സർവ്വേശ്വരനെ ഉപാസിച്ച് ആശിസ്സുകൾ നേടാൻ കൊതിക്കുന്നവർ ഏറെയുണ്ട്. എന്നാൽ യഥാർത്ഥമായ ഉപാസനയുടെ ഫലം ഏതൊരീശ്വരനെയാണോ നാം ഉപാസിക്കുന്നത് ആ ഈശ്വരനെത്തന്നെ ലഭിക്കുകയെന്നതാണ്. ഈശ്വരനെ ലഭിക്കുകയെന്നാലോ?

സമുദ്രത്തിൽചെന്നു പതിക്കുന്ന നദി സ്വന്തം നാമരൂപങ്ങളെ ഉപേക്ഷിച്ചു സമുദ്രം തന്നെയായിത്തീരുന്നതുപോലെ വ്യത്യസ്ത ബോധമുളവാക്കുന്ന അഹംബോധത്തെ പൂർണ്ണാഹന്താരൂപനായ ഈശ്വരനിൽ വിലയിപ്പിക്കുകയെന്നതന്നെയാണ് ഈശ്വരനെ ലഭിക്കുകയെന്നതിൻെറ അർത്ഥം.

ഗംഗാസാഗരസംഗമം നേരിട്ടു കണ്ട ഒരാൾക്ക് ഗംഗാനദി സമുദ്രത്തിലേയ്ക്കു പതിയ്ക്കുകയാണോ, അതോ സമുദ്രം ഗംഗാനദിയിലേയ്ക്ക് തള്ളിക്കയറുകയാണോ എന്നു സംശയം തോന്നും. നദി എവിടെ അവസാനിക്കുന്നു, സമുദ്രം എവിടെ തുടങ്ങുന്നു എന്നു വ്യക്തമായി അറിയാൻ കഴിയില്ല. ഇതു തന്നെയാണ് ഉപാസനയുടെ അന്ത്യത്തിലേയും സ്ഥിതി.

ഉപാസകൻ ഉപാസ്യദേവതയിൽ ലയിച്ചുവോ അതോ ഉപാസ്യദേവത ഉപാസകനിൽ പൂർണ്ണമായി തിങ്ങിനിറഞ്ഞതോ എന്നു വ്യക്തമായി പറയാൻ വിഷമമുണ്ട്.

എന്നാൽ പരമപ്രമാണമായ വേദം പറയുന്നത് ഭഗവാൻ ഭക്തനായിക്കൊണ്ട് തന്നെ അങ്ങോട്ടു ദാനം ചെയ്തിരിക്കയാണെന്നാണ്. 'യ ആത്മദാ ബലദാഃ' എന്നു ഋഗ്വേദം തന്നെ പറയുന്നുണ്ട്. 'സ്മരതഃ പാദകമലം ആത്മാനമപി



യച്ഛതി' എന്ന് വേദസാരമായ ഭാഗവതം അതിനെ ഏററു പാടുന്നുമുണ്ട്.

തന്നെത്തന്നെ ദാനം ചെയ്തുകൊണ്ട് തൻെറ സത്യാവസ്ഥയെ ഭക്തനു പ്രകടമാക്കിക്കൊടുക്കുകയെന്നതാണ് ഭഗവാൻ ഭക്തന് നല്കുന്ന ഏററവും ഉത്തമവും ഭദ്രവുമായ വരം എന്ന് താഴെ ചേർക്കുന്ന ഋഗ്വേദമന്ത്രം ഉദ്ഘോഷിക്കുന്നു.

മന്ത്രം: **യദംഗ ദാശുഷേ ത്വമഗ്നേ ഭദ്രം**
**കരിഷ്യസി തവേത്തത് സത്യമംഗിരഃ**
(ഋഗ്വേദം: 1-1-6)

ഹേ അംഗിരഃ = ചൈതന്യോജ്ജ്വലനും, അംഗ അഗ്നേ! = പൂജനീയനുമായ അഗ്നിദേവ, ത്വം ദാശുഷേ = അങ്ങ് അങ്ങയിൽ ആത്മാർപ്പണം ചെയ്യുവന്, യത് ഭദ്രം കരിഷ്യസി = യാതൊരു മംഗളം ചെയ്യുന്നുവോ, തത് തവ ഇത് = അത് അവിടുത്തെത്തന്നെ, തത് സത്യം (ഏവ) (നാന്യത്-കിഞ്ചിത്) = തത്പദലക്ഷ്യാർത്ഥമായ സത്യത്തെത്തന്നെയാണ്; അതിൽ കുറഞ്ഞ മറെറാന്നുമല്ല.

അംഗാരേഷ്വംഗിരാഃ—എന്ന യാസ്കനിർവ്വചനമനുസരിച്ച് ബ്രഹ്മചൈതന്യത്തിൻെറ ഉജ്ജ്വലസ്ഥിതിയെ സൂചിപ്പിക്കുന്നു അംഗിരഃ എന്ന പദം. അംഗിരസ്സ് എന്നത് ഒരു ഋഷിയുടെ സുപ്രസിദ്ധ നാമമാണ്. അതുതന്നെ ഇവിടെ അഗ്നിയുടെയും വിശേഷണമായി പറഞ്ഞതുകൊണ്ട് ഉപാസ്യ—ഉപാസക—ഭേദം തീരെയില്ലാത്ത ഒരവസ്ഥയെപ്പററിയാണ് ഈ മന്ത്രത്തിൽ പ്രതിപാദിക്കാൻ പോകുന്നത് എന്നു സൂചിപ്പിച്ചിരിക്കുന്നു. അഗ്നിപദവാച്യനായ പരമാത്മാവിൽ പൂജനീയത്വം കണ്ടറിഞ്ഞ ഒരു സാധകൻ നിരന്തര സാധനയിലൂടെ ആത്മസമർപ്പണത്തിനുള്ള അർഹത സമ്പാദിക്കുവാൻ പ്രയത്നിക്കുന്നു. ത്രികരണങ്ങളെ അടക്കി മനസ്സിനെ ഏകാഗ്രമാക്കി അന്തർമുഖത നേടിക്കഴിഞ്ഞ ആ സാധകന് തൻെറ കഴിവില്ലായ്മകളെക്കുറിച്ച് ക്രമേണ കൂടുതലായി ബോദ്ധ്യമാവുന്നു. അതോടെ തന്നിൽ തഴച്ചു വളർന്നിരുന്ന അഹന്തക്ക് വാട്ടം തട്ടുന്നു. പരിശ്രമത്തിനു മുൻഗണന കൊടുത്തുകൊണ്ട് പ്രാർത്ഥനയും ചെയ്യുന്നുണ്ടെങ്കിലും അതു ഉദ്ദേശിച്ചത്ര സഫലമാവുന്നതായി കാണുന്നില്ല. തനിക്ക് പരിശ്രമിക്കാനുള്ള കഴിവും

പ്രേരണയും നല്കുന്നതുകൂടി ആ കൃപാമൂർത്തിയാണെന്ന തത്ത്വം ബുദ്ധിയിൽ തെളിഞ്ഞു പ്രകാശിച്ചിട്ടില്ല ഇതുവരെയും. അതിനാൽ പ്രയത്നത്തിൽ ഭൂരിഭാഗവും വിഫലമാവുന്നു. അഹങ്കാരപൂർവ്വം ചെയ്യുന്ന പ്രയത്നങ്ങൾ അല്പസാരങ്ങളോ വിഫലങ്ങളോ ആയി പരിണമിക്കുന്നു. അവിടുത്തെ തൃപ്പാദങ്ങളിൽ അർപ്പിച്ചു ചെയ്യുന്ന കർമ്മങ്ങൾ ഇതിനു നേരെ വിപരീതവും ആയി ഭവിക്കുന്നു; അതായത് പ്രയത്നം വളരെ കുറച്ചും ഫലം വളരെ അധികവും ആയിത്തീരുന്നു എന്നു ഭാഗവതം പറയുന്നു.

ക്ലേശഭൂര്യല്പസാരാണി
കർമ്മാണി വിഫലാനി വാ
ദേഹിനാം വിഷയാർത്താനാം
ന തഥൈവാർപ്പിതം ത്വയി. (ഭാഗവതം 8. 5 47)

ഇങ്ങനെ ചെയ്തുചെയ്ത് പ്രസത്നത്തിനെക്കാൾ മുൻഗണന പ്രാർത്ഥനക്കായിത്തീരുന്നു.

പ്രയത്നാനന്തര പ്രാർത്ഥന പ്രാർത്ഥനാപൂർവ്വമായ പ്രവൃത്തിയായി മാറുന്നു. അതു ക്ഷിപ്രഫലദായകവുമായിത്തീരുന്നു. അങ്ങനെ പ്രയത്നം ചുരുങ്ങിച്ചുരുങ്ങിവന്ന് പ്രയത്നത്തിന് വിരാമം വരുന്ന ഒരവസ്ഥ വന്നെത്തുന്നു. അതായത് സർവ്വാത്മസമർപ്പണം അനുഭവത്തിൽ വരുന്നു. 'ദാശുഷേ' എന്ന പദത്താൽ ഈ മന്ത്രത്തിൽ അത്തരമൊരു ആത്മനിവേദനക്കാരനെയാണ് സൂചിപ്പിച്ചിട്ടുള്ളത്. അത്തരമൊരു ധന്യാത്മാവിന് ഈശ്വരൻ എന്നും ഭദ്രം പ്രദാനം ചെയ്യുന്നു എന്നു ശാസ്ത്രങ്ങൾ പറയുന്നു. ആ ഭദ്രം മറ്റൊന്നുമല്ല ഈശ്വരന്റെ സർവ്വാത്മഭാവത്തിന്റെ പൂർണ്ണാനുഭൂതിതന്നെ. അത് തത്പദ ലക്ഷ്യാർത്ഥമായ സത്യത്തെ ആ സാധകവര്യന് അനുഭവപ്പെടുത്തിക്കൊടുക്കുന്നു. ഇതിൽപരം അഭിലഷണീയമായി മറ്റെന്തുണ്ട്?

ഭക്തന്റെ പ്രാർത്ഥന പൂർത്തീകരിക്കാൻ ഇതിൽ കുറഞ്ഞ ഒന്നുകൊണ്ടും സാധിക്കില്ല. ഭാഗവതം പറയുന്നതു നോക്കുക:

ന നാകപൃഷ്ഠം ന ച പാരമേഷ്ഠ്യം
ന സാർവ്വഭൗമം ന രസാധിപത്യം



ന യോഗസിദ്ധീർ പുനർഭവം വാ
സമഞ്ജസ! ത്വാ വിരഹയ്യ കാംക്ഷേ.
(ഭാഗവതം 6. 11. 25)

കിലുക്കും പീപ്പിയും മിഠായിയും ഒന്നുംവേണ്ട അമ്മ മതി എന്നു പറഞ്ഞു കരയുന്ന കുഞ്ഞിന് അമ്മയുടെ സാമീപ്യമല്ലാതെ മറ്റെന്താണ് ആശ്വാസപ്രദമാകുക! □

## ഋക്ക് ഏഴ്

ഏതൊരു കാര്യത്തിന്റെയും വിജയകരമായ പരിസമാപ്തിക്ക് ഒഴിച്ചുകൂടാത്ത രണ്ടു ഗുണങ്ങളാണ് പ്രാത്ഥനയും പ്രയത്നവും. ഇവ ഏകോപിപ്പിച്ചാലേ പ്രവൃത്തി സഫലമാവൂ. നിത്യനിരന്തരമായ പരിശ്രമം ഏതൊരു കാര്യസാദ്ധ്യത്തിന്റെയും പിന്നിലുണ്ടാവും. പക്ഷേ വിജയം നേടിയ വ്യക്തിയെ പുകഴ്ത്തുന്ന ലോകം അതു കണ്ടെന്നുവരില്ല. എങ്കിലും തീവ്രമായ പരിശ്രമം കൂടാതെ ഒന്നും സാഫല്യമടയുന്നില്ല എന്നത് ഒരു പ്രകൃതി നിയമമാണ്. ലൗകികമായ കാര്യസാദ്ധ്യത്തിനുംകൂടി തീവ്ര പ്രയത്നത്തിന് ഇത്രയും പ്രാധാന്യമുണ്ടെങ്കിൽ ഈശ്വരപ്രാപ്തിയെന്ന മഹത്തായ കാര്യത്തിന് ഇത് എത്രമാത്രം അനിവാര്യമാണെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ.

ജീവിതത്തിലെ കർത്തവ്യനിർവ്വഹണം പർവ്വതാരോഹണം പോലെയാണ് എന്നു പറയാറുണ്ട്. നമുക്ക് ചെയ്തുതീർക്കാനുള്ള കടമകൾക്ക് കണക്കില്ല. നാം ചെയ്തുതീർത്ത കർത്തവ്യങ്ങളും അളവറ്റതുതന്നെ. ഇവയ്ക്കു മദ്ധ്യത്തിൽ നില്ക്കുന്ന നാം മേലോട്ടു നോക്കിയാലും കീഴോട്ടുനോക്കിയാലും തലകറങ്ങിപ്പോകും. അതിനാൽ പർവ്വതാരോഹണത്തിലെ പോലെ 'സ്വന്തം കാല്ക്കലേയ്ക്കുമാത്രം നോക്കി' നടക്കുകയേ നിർവ്വാഹമുള്ളൂ. പർവ്വതാരോഹണത്തിൽ വൈദഗ്ദ്ധ്യം നേടിയവർ ഇനി തനിക്കു ചവുട്ടിക്കയറാനുള്ള ദൂരത്തിലേയ്ക്ക് കണ്ണോടിക്കാറില്ല; ചവുട്ടിത്തള്ളിയ ആഴത്തിലേയ്ക്ക് അവർ ദൃഷ്ടിപായിക്കുകയില്ല.

ഇതുരണ്ടും ഉൾക്കിടിലമുണ്ടാക്കുമെന്നാണ്‌ അനുഭവത്തിൽനിന്നു് അവർ പഠിച്ചിട്ടുള്ളത്‌. മററെങ്ങും നോക്കാതെ സ്വന്തം കാല്ക്കീഴിലേയ്ക്കു് മാത്രം കണ്ണുനട്ടു് മുന്നോട്ടു നീങ്ങുന്ന അവർ ആവശ്യമില്ലാത്ത ഭയാശങ്കകളെ ഒഴിവാക്കുന്നു. ഇതുതന്നെയാണ്‌ ഈശ്വരോപാസനയിലേയും പ്രാഥമിക പാഠം.

ജന്മജന്മാന്തരങ്ങളായി ദേഹമാണ്‌ താൻ എന്ന ബോധത്തിന്റെ അടിസ്ഥാനത്തിൽ പടുത്തുയർത്തിയ സങ്കല്പസൗധം പെട്ടെന്നൊരു ദിവസംകൊണ്ടു് തട്ടിത്തകർക്കാനാവില്ല. അതിനു് നിത്യനിരന്തരമായ അഭ്യാസവും അതിനോടൊന്നിച്ചു് സമ്പാദിക്കുന്ന ഈശ്വരാനുഗ്രഹവും കൂടിയേ കഴിയൂ. തന്റെ യഥാർത്ഥസ്ഥിതി വെളിവാകുംതോറും ദേഹാത്മബുദ്ധിയ്ക്കു ക്ഷയം തട്ടിത്തുടങ്ങും. ഈശ്വരസമാശ്രയത്വം ഗാഢവും തീവ്രവുമാവുകയും ചെയ്യും. ഇങ്ങിനെ പൂർവ്വവാസനാജന്യമായ കർമ്മഗ്രന്ഥി പൊട്ടിപ്പോകുമ്പോഴാണ്‌ സാക്ഷാൽക്കാരം. സാക്ഷാൽക്കാരം എന്നാൽ മറെറാന്നുമല്ല. സ്വപ്നം കണ്ടു ഭയപ്പെട്ടു് ഒരാൾ ഞെട്ടിയുണരുമ്പോൾ സ്വപ്നത്തിൽ കണ്ട ദൃശ്യങ്ങളും കാലദേശങ്ങളും കൂടി മിത്ഥ്യയാണെന്നു് അറിയുന്നതുപോലെ ബദ്ധാവസ്ഥയിൽ പലതരത്തിൽ ഭയത്തിനു് കാരണമായി തോന്നിയിരുന്ന ജീവിത പ്രശ്നങ്ങളും വ്യഥകളും കേവലം ഇല്ലാത്തവയായിരുന്നുവെന്നും താൻ ആനന്ദസ്വരൂപമായ ആത്മാവാണെന്നും വ്യക്തമായി വെളിപ്പെടുന്നതുതന്നെയാണ്‌ സാക്ഷാൽക്കാരം. അതായതു് പ്രാപഞ്ചിക ദുഃസ്വപ്നത്തിൽനിന്നു് ഞെട്ടിയുണരുകയോ തട്ടിയുണർത്തപ്പെടുകയോ ചെയ്യുന്നതുതന്നെ സാക്ഷാൽക്കാരം. എന്നാൽ നിർഭാഗ്യവശാൽ നമ്മിലധികം പേരും മുചുകുന്ദന്റെ സ്വഭാവക്കാരാണ്‌. നിർബ്ബാധമായി ഉറങ്ങാനും ആരെങ്കിലും എങ്ങാനും തന്നെ ഉണർത്തുന്നെങ്കിൽ അവൻ നശിച്ചുപോകാനും വേണ്ട വരമാണ്‌ നാം സമ്പാദിക്കാൻ കൊതിക്കുന്നത്‌. എന്നാൽ പ്രാർത്ഥനാപൂർവ്വമായ പ്രയത്നത്തിൽ അലിവുതോന്നിയ സർവ്വേശ്വരൻ കാരുണ്യം വർഷിച്ചു നമ്മെ പൂർണ്ണന്മാരാക്കുകതന്നെ ചെയ്യും. സംശയമില്ല. ഈ തത്ത്വങ്ങളെയെല്ലാം ഉള്ളടക്കിക്കൊണ്ടു് വേദമാതാവും പറയുന്നതു നോക്കുക:

**മന്ത്രം:** **ഉപ ത്വാഗ്നേ ദിവേ ദിവേ ദോഷാവസ്തർ-**
**ധിയാ വയം നമോഭരന്ത എമസി.**

(ഋഗ്വേദം 1. 1. 7)



അർത്ഥം: അഗ്നേ = അല്ലയോ അഗ്നിദേവ, ധിയാ നമോഭരന്തഃ = ബുദ്ധിപൂർവ്വകമായ ആത്മസമർപ്പണബോധത്താൽ ഭരിക്കപ്പെടുന്നവരായ, വയം = ഞങ്ങൾ, ദിവേ ദിവേ = ദിവസേന, ദോഷാവസ്തഃ = രാവും പകലും, ത്വാ = അവിടുത്തെ, ഉപ ആ ഇമസി = അടുത്തു് സമ്പൂർണ്ണം ശരണമടഞ്ഞുകൊള്ളാം.

വിവരണം: പരമാത്മതത്ത്വമായ അഗ്നിദേവന്റെ മഹിമകളെയും അവിടുത്തെ സാന്നിദ്ധ്യത്തിന്റെ മഹിമയേയും പററിയെല്ലാം ഇതുവരെ പ്രതിപാദിച്ച ഋഷി ഇതു മുതൽ 3 മന്ത്രങ്ങളെക്കൊണ്ടു് ക്രമേണ ഭക്തി കർമ്മജ്ഞാനങ്ങളാകുന്ന മൂന്നു മാർഗ്ഗങ്ങളെ വിസ്തരിക്കാൻ പററുംവിധം വർണ്ണിക്കുകയാണ്‌. ഋഗ്വേദം ഭക്തിപ്രധാനമായതിനാൽ മൂന്നു മാർഗ്ഗങ്ങളിൽ ഒന്നാമതായി ഭക്തിയെയാണ്‌ വർണ്ണിക്കുന്നതു്. മന്ത്രത്തിലെ ആദ്യത്തെ രണ്ടു പദം തന്നെ ഭക്തിയുടെ നിർവ്വചനത്തെ സൂചിപ്പിക്കുകയാണ്‌. 'ഉപ ത്വാ' അവിടുത്തെ സമീപത്തു നിരന്തരം വർത്തിക്കാനുള്ള മാർഗ്ഗമാണ്‌ ഭക്തി, ഭഗവത് സമീപം എപ്പോഴും വർത്തിക്കുക എന്നാൽ ക്ഷേത്രത്തിൽത്തന്നെ ജനിച്ചു മരിക്കുക എന്നല്ല അർത്ഥം. മത്സ്യത്തിന്റെ നിലനില്പിനു് വെള്ളം എപ്രകാരം ഒഴിച്ചുകൂടാത്തതാണോ, അതുപോലെ ഭക്തന്റെ നിലനില്പിനും ഭഗവത് സാമീപ്യം അനിവാര്യമാണ്‌. വെള്ളമില്ലാത്തിടത്തു് മത്സ്യത്തിനു് പോവാൻ പററാത്തപോലെ ഭഗവത്‌സാമീപ്യമില്ലാത്തിടത്തു് ഭക്തനും പോവാൻ കഴിയില്ല. എന്നാൽ യഥാർത്ഥ ഭക്തൻ "അവ്യാഹതേഷ്ടഗതി"യാണുതാനും. അതായതു് യഥേഷ്ടം എവിടെയും തടവില്ലാതെ സഞ്ചരിക്കാൻ കഴിയും ഭക്തനു് എന്നർത്ഥം. എന്താണ്‌ ഇതിൽനിന്നു വന്നുകൂടുന്നതു്? ഈ പ്രപഞ്ചത്തിലെ ഓരോ അണുക്കളിലുമുള്ള ഈശ്വരസാന്നിദ്ധ്യം കണ്ടറിയാനുള്ള ഉപകരണമായി മാറണം ഭക്തന്റെ അന്തഃകരണം എന്നു തന്നെ. കാന്തത്തിനും ഇരുമ്പിനും തമ്മിൽ ആകർഷണമില്ലാതായോ എന്നു് ശങ്ക തോന്നത്തക്കവണ്ണം, തുരുമ്പുകയറിയ ചില സൂചികൾ കാന്തത്തിന്മേൽ കൊണ്ടിട്ടാലും ആകർഷിക്കപ്പെടില്ല. അതേപോലെ ഈശ്വരസാന്നിദ്ധ്യം തിങ്ങിനിറഞ്ഞ ക്ഷേത്ര സന്നിധിയിൽ പോലും ചിലരുടെ മനസ്സ്‌ ആകർഷിക്കപ്പെടുന്നില്ല. മനസ്സിനു് ഈശ്വരസാന്നിദ്ധ്യത്തെ അറിയാനുള്ള കഴിവു നഷ്ടപ്പെട്ടിട്ടല്ല;

ക്ഷേത്രസന്നിധിയിൽ ഈശ്വര സാന്നിദ്ധ്യമില്ലാഞ്ഞിട്ടുമല്ല. കട്ടിയിൽ തുരുമ്പുകേറിയ സൂചിപോലെ വിഷയ വാസനകളാലും ബഹിർമ്മുഖവൃത്തിയാലും അന്തഃകരണം മൂടപ്പെട്ടതാണ് ഇതിനു കാരണം. അതിനെ ഇല്ലാതാക്കാൻ തുരുമ്പിനെ ഉരച്ചു തേച്ചു കളയുംപോലെ തീവ്രശ്രമം വേണം. അതിനാണ് ഇവിടെ ദിവേ ദിവേ—ദോഷാവസ്തഃ—എന്നു വെവ്വേറെ പറഞ്ഞത്. നിത്യേന രാവും പകലും ഇടവിടാതെ ഈശ്വര സാമീപ്യബോധം അഭ്യസിക്കണം. വടക്കുനോക്കി യന്ത്രത്തിന്റെ സൂചി എപ്പോഴും വടക്കോട്ടു തിരിഞ്ഞു നില്ക്കുംപോലെ ഭക്തന്റെ ചിത്തം നിരന്തരം ഈശ്വരനിലേക്കു് തിരിഞ്ഞു നില്ക്കണം. അതായത് ഉപത്വാ എന്ന അവസ്ഥ തന്നെ. “ഇമസി” എന്ന ക്രിയാപദത്തിനോടു ചേർക്കേണ്ടതായ “ഉപ” എന്ന ഉപസർഗ്ഗം “ത്വാ” എന്ന പദത്തിന്റെ മുമ്പു് വെച്ചതു് സോദ്ദേശകമാണ് എന്നു കാണാം. ദിനംതോറും എന്നു പറഞ്ഞതുകൊണ്ടു് തൃപ്തിപ്പെടാതെ രാവും പകലും എന്നു കൂടി ചേർത്തതു് നിരന്തര പ്രയത്നത്തിന്റെ തീവ്രത കാണിക്കാനാണ്. വേദത്തിൽ രാപ്പകലുകൾ എന്നതു് വിഭിന്നമായ രണ്ടവസ്ഥകളുടെ പ്രതീകമായിട്ടാണ് പറയപ്പെട്ടിട്ടുള്ളതു്. പകൽ എന്നാൽ എല്ലാം അനുകൂലമായി സുഖകരമായ നമ്മുടെ കാലവും രാത്രിയെന്നാൽ എല്ലാം പ്രതികൂലമായി ദുഃഖകരവും ദുരിതപൂർണ്ണവുമായ തിന്മയുടെ കാലവും എന്നുമാണർത്ഥം. അപ്പോൾ അനുകൂലവും സുഖകരവുമായ കാലത്തു് ഈശ്വരനെ ശരണമടയുന്നതിനെക്കാൾ കൂടുതൽ ശ്രദ്ധിക്കേണ്ടതു് പ്രതികൂലവും ദുഃഖസങ്കുലവുമായ സമയത്തു് ശരണമടയുന്നതിനാണ്. അതുകൊണ്ടാണ് “ദോഷാ” എന്ന രാത്രി പര്യായത്തിനുശേഷം “വസ്തഃ” എന്ന പകലിന്റെ പര്യായം പ്രയോഗിച്ചതു്. നിത്യേന രാപ്പകൽ നല്ല കാലമോ ചീത്ത കാലമോ എന്ന വ്യത്യാസമില്ലാതെ നിരന്തരം അവിടുത്തെ ആശ്രയിക്കാൻ ഞങ്ങൾ യത്നിക്കുമെന്നർത്ഥം. അതു വെറും യാന്ത്രികമായിട്ടല്ല എന്നാണ് ധിയാ എന്ന പദം സൂചിപ്പിക്കുന്നതു്. ഞങ്ങളുടെ ആശ്രയഭാവം ബോധപൂർവ്വകം തന്നെയാണ് എന്നു സാരം. എന്തിന്റെ ബോധം? ഈശ്വരന്റെ സർവ്വശക്തത്വത്തെക്കുറിച്ചും ഞങ്ങളുടെ അശക്തിയെക്കുറിച്ചുള്ള ബോധം. അതില്ലെങ്കിൽ ആശ്രയഭാവം ഗാഢമാവില്ല. അവിടുത്തെ ആശ്രയിക്കുന്ന ഞങ്ങൾ ആത്മസമർപ്പണഭാവത്താൽ ഭരിക്കപ്പെടുന്നവരായിരിക്കുമെന്നാണ് “നമോ



ഭരന്തഃ” എന്ന വിശേഷണത്തിന്റെ സൂചന. ത്രികരണങ്ങളിൽ ഏതെങ്കിലുമൊന്നിൽപ്പോലും അല്പമായിട്ടെങ്കിലും അഹന്തയാൽ ഭരിക്കപ്പെടുന്ന അവസ്ഥ ഉണ്ടാവില്ല എന്നുകൂടി ഇതിനർത്ഥമുണ്ട്. സാധാരണ നാമെല്ലാം അഹങ്കാരത്താൽ ഭരിക്കപ്പെടുന്നവരാണ്. അതാണ് എല്ലാ ദുരിതത്തിനും കാരണം. ഈ തത്ത്വം അറിഞ്ഞു് അഹന്തയുടെ ഭരണത്തിൽനിന്നു് വിട്ടു് നമസ്സിനാൽ—അതായത് സർവ്വാർപ്പണ ഭാവത്താൽ ഭരിക്കപ്പെടുന്നവരാകണം. ഭാരതീയസംസ്കൃതിയിൽ പില്ക്കാലത്തു് വളരെ വിപുലമായ രീതിയിൽ പ്രയോഗിക്കപ്പെട്ടിട്ടുള്ള നമഃ എന്ന ശബ്ദത്തിന്റെ അരങ്ങേറ്റമാണ് നാം ഇവിടെ കാണുന്നത്. ഈ നമഃശബ്ദം എത്രമാത്രം വിപുലമായ തോതിൽ പില്ക്കാലത്തു് പ്രചരിച്ചു എന്നതു് അത്ഭുതാവഹമാണ്. പരാശര മഹർഷിയുടെ ഒരു സൂക്തത്തിൽ (ഋഗ്വേദത്തിൽത്തന്നെ) ഇതിന്റെ വ്യത്യസ്തമായ ഒരു പ്രയോഗമുണ്ട്. അതുംകൂടി അനുസ്മരിച്ചാലേ ഈ വിവരണം പൂർണ്ണമാവുകയുള്ളൂ. അതിൽ അഗ്നിദേവനെ വിശേഷിപ്പിച്ചിരിക്കുന്നത് “നമോയുജാനം നമോവഹന്തം” എന്നാണ്. അതായത് ഭക്തന്മാർ അർപ്പിക്കുന്ന നമസ്കാരത്തെ തന്നോടു ചേർക്കുന്നവനും അതിനെ വഹിക്കുന്നവനും എന്നർത്ഥം. ഇതു് സമർപ്പണത്തിന്റെ രണ്ടു ഘട്ടങ്ങളായി കാണുമ്പോഴേ നമോഭരന്തഃ എന്നതിന്റെ അർത്ഥഗാംഭീര്യം വെളിപ്പെടുകയുള്ളൂ. സമർപ്പണഭാവത്തിന്റെ ആദ്യഘട്ടത്തിൽ നാം കേവലം അർപ്പണം ചെയ്യുന്നു എന്നു മാത്രം. ഇന്നു മന്ത്രങ്ങളും സഹസ്രനാമങ്ങളും ജപിക്കുമ്പോൾ നാം നമഃ എന്നു പറയുന്നുണ്ടു് അസംഖ്യം തവണ. അതൊക്കെ ഈശ്വരനിൽ എത്തുന്നുമുണ്ടു്. പക്ഷേ അവ എന്തിനെന്നറിയാത്തതിനാൽ അവിടുന്നു അതു കേവലം വഹിച്ചുനില്ക്കുന്നതേയുള്ളൂ. അതാണ് “നമോവഹന്തം” എന്നതിന്റെ താല്പര്യം. “സർവ്വദേവനമസ്കാരഃ കേശവം പ്രതിഗച്ഛതി”—എന്നു പറയുന്നുമുണ്ടല്ലോ. തന്റെ സർവ്വാത്മഭാവം അറിയാതെ വിവിധ ദേവന്മാർക്കായി അർപ്പിക്കുന്ന നമസ്കാരം അവിടുന്നു വഹിക്കുന്നു എന്നു മാത്രം. ഇതിലും ഉയർന്ന അവസ്ഥയാണ് ഈശ്വരന്റെ സർവ്വാത്മഭാവം അറിഞ്ഞുകൊണ്ടുള്ള നമസ്കാരം. അതു വേറെ ആർക്കുമല്ല തനിക്കുള്ളതാണ് എന്നു് വ്യക്തമായതിനാൽ അതിനെ ഈശ്വരൻ തന്നിൽ യോജിപ്പിക്കുന്നു. അതാണ് “നമോയുജാനം” എന്ന സ്ഥിതി. ഈശ്വരനു് ഈ നമസ്കാരം അർപ്പിക്കുന്നതിന്റെ ഉദ്ദേശം നമ്മിൽത്തന്നെ നമ്രഭാവം വരുത്തുകയാണ്; അല്ലാതെ

അതിന്റെ പ്രയോജനം ഈശ്വരനല്ല തനിക്കുതന്നെയാണ് എന്നറിയുമ്പോഴാണ് നമ്മുടെ പഠനവിഷയമായ മന്ത്രത്തിൽ പറയുന്നപോലെ "നമോഭരന്തഃ" എന്ന നിലവരുന്നത്. നമസ്കാരത്താൽ വരേണ്ടതായ അർപ്പണഭാവം ഭക്തനാണ് ഉണ്ടാവേണ്ടത്. അല്ലാതെ അനേകം നമഃ ഉച്ചാരണങ്ങൾ ഈശ്വരന് വഹിക്കാനോ ഈശ്വരന് സ്വാംശീകരിക്കാനോ ഉള്ളവയല്ല എന്നറിയുമ്പോഴേ പൂർണ്ണമായ സർവ്വാത്മസമർപ്പണബോധം ഭക്തഹൃദയത്തിൽ സ്ഥാനം പിടിക്കുകയുള്ളൂ. നമസ്സിനാൽ, അഥവാ സമർപ്പണബോധത്താൽ ഭരിക്കപ്പെടുന്നവരാകാൻ വേണ്ടിയാണ് "ലക്ഷക്കണക്കിലും കോടിക്കണക്കിലും" നമഃ എന്ന പദത്തെ നാം മന്ത്രത്തോടു ചേർത്ത് ഉച്ചരിക്കുന്നത്. ഋഗ്വേദത്തിലെ ഈ ആദ്യത്തെ സൂക്തത്തിൽ ഋഷി നമ്മോടു പറയുകയാണ്: നിങ്ങൾ ഈശ്വരനെ "നമോയുജാനനും നമോവാഹകനും" ആക്കുകയല്ല സ്വയം നമോഭരന്മാരാവുകയാണ് വേണ്ടതു് എന്നാണ് ഈ മന്ത്രത്തിൽ ഋഷി നമ്മോട് പറയുന്നതു്.

ഈ മന്ത്രം ബ്രഹ്മചര്യാശ്രമത്തിൽ വേദപഠനത്തിൽ നിമഗ്നനായ ഒരു ഉത്തമവിദ്യാർത്ഥിയുടെ പ്രവൃത്തിയെക്കൂടി കാണിക്കുന്നുണ്ട്. അടുത്ത മന്ത്രം ഗൃഹസ്ഥധർമ്മത്തേയും അവസാനത്തെ മന്ത്രത്തിലെ ആദ്യത്തെ രണ്ടുപാദം വാനപ്രസ്ഥധർമ്മത്തേയും സൂക്തത്തിന്റെ അവസാന പാദം സന്ന്യാസ ധർമ്മത്തേയും സൂചിപ്പിക്കുന്നു എന്നു മാത്രം സന്ദർഭവശാൽ പറഞ്ഞുകൊള്ളുന്നു.

വേദമന്ത്രങ്ങൾ അനന്തവും ഗംഭീരവുമാണെന്നതിൽ എന്തുണ്ട് സംശയിക്കാൻ? □

## ഋക്ക് എട്ട്

---

**ത്രൈലോക്യചൈതന്യമയി ത്രിശക്തേ**
**ശ്രീവിശ്വമാതർഭവദാജ്ഞയൈവ**
**പ്രാതഃ സമുത്ഥായ തവ പ്രിയാർത്ഥം**
**സംസാരയാത്രാമനുവർത്തയാമി.**



ശ്രീവിദ്യോപാസകന്മാർ നിത്യവും പ്രഭാതത്തിൽ ഉണർന്നെണീററ് ചൊല്ലാറുള്ള ഒരു പ്രാർത്ഥനയാണ് മേൽ ചേർത്തതു്. "ത്രൈലോക്യത്തിനെല്ലാം ചൈതന്യം കൊടുക്കുന്നവളും ഇച്ഛാജ്ഞാനക്രിയാശക്തി രൂപിണിയുമായ അല്ലയോ ലോകമാതാവേ! അവിടുത്തെ കല്പനപ്രകാരം അടിയൻ ഇതാ പ്രഭാതത്തിൽ ഉണർന്നെണീററ് ഈ സംസാരയാത്രയെ അവിടുത്തെ പ്രസാദത്തിനായിക്കൊണ്ട് വീണ്ടും അനുവർത്തിച്ചുകൊള്ളുന്നു" എന്നാണല്ലോ ഈ ശ്ലോകത്തിന്റെ സാരം. ജനനം മുതൽ മരണം വരെ നീണ്ടുനിൽക്കുന്ന ജീവിതത്തെ ഒരു നീണ്ടയാത്രയായും അതു് സർവ്വേശ്വരന്റെ നിയോഗമനുസരിച്ച് അവിടുത്തെ പ്രീതിക്കായി നടത്തുന്ന ഒന്നായും സങ്കല്പിക്കുന്ന ഈ ഭാവന എത്ര സുന്ദരമായിരിക്കുന്നു! ഈ യാത്രയിൽ മുന്നോട്ടു നയിക്കുവാൻ വേണ്ടതായ പ്രേരണ നൽകുന്നത് ആ സർവ്വേശ്വരൻതന്നെ. മാർഗ്ഗതടസ്സങ്ങളെ മുൻകൂട്ടിക്കണ്ട് നീക്കാനും അവിടുത്തെ അനുഗ്രഹം കൂടിയേ കഴിയൂ. ജീവിതപന്ഥാവിൽ പാലിക്കേണ്ടതായ ചിട്ടകളേയും കീഴ്‌വഴക്കങ്ങളേയും സംരക്ഷിച്ച് അദ്ധ്വഗാമികളെ സുഗമമായി ലക്ഷ്യത്തിലെത്തിക്കേണ്ട ഭാരവും അവിടുത്തേക്കു് തന്നെ. ആത്മനിയന്ത്രണമാർഗ്ഗം അഭ്യസിച്ച് അതിലൂടെ ആന്തരിക വളർച്ചയെ നേടി ലക്ഷ്യത്തിലെത്തുമ്പോഴാണ് ലക്ഷ്യംതന്നെയാണ് മാർഗ്ഗമായി പരിണമിച്ചിരുന്നത് എന്ന രഹസ്യം വെളിപ്പെടുന്നതു്. ലക്ഷ്യപ്രാപ്തിവരെ നമ്മെ കൈപിടിച്ച് നയിച്ച ആ സർവ്വേശ്വരനെയല്ലാതെ മററാരെയാണ് നാം ശരണമടയുക? കർമ്മമാർഗ്ഗത്തിലൂടെ ഓരോ ജീവനെയും ഉയർത്തിക്കൊണ്ടുവന്ന് ഉപാസനാമാർഗ്ഗത്തിലൂടെ ലക്ഷ്യത്തിൽ പരമപ്രീതി ജനിപ്പിച്ച് ജ്ഞാനമാർഗ്ഗത്തിലൂടെ ലക്ഷ്യത്തിൽ വിലയിപ്പിക്കുക" എന്ന ഉദാത്തവും ഉൽകൃഷ്ടവുമായ ആ പ്രക്രിയ സമാധിഭാഷയിലൂടെ വൈദിക ഋഷി വിവരിക്കുകയാണ്.

**മന്ത്രം: രാജന്തമധ്വരാണാം ഗോപാമൃതസ്യ**
**ദീദിവിം വർദ്ധമാനം സ്വേദമേ.**

**(ഋഗ്വേ. 1-1-8)**

അധ്വരാണാം = അധ്വരങ്ങളുടെ, രാജന്തം = ശാസകനും, ഋതസ്യ = സത്യത്തിന്റെ, ദീദിവിം ഗോപാം =

സമുജ്ജ്വലസംരക്ഷകനും, സ്വേദമേ = തന്റെ പരമധാമത്തിൽ, വർദ്ധമാനം = പൂർണ്ണവൃദ്ധിയെ പ്രാപിച്ച് വിരാജിക്കുന്നവനുമായ, ത്വാ ഉപ ആ ഇമസി = അവിടുത്തെ സന്നിധിയിൽ, ഞങ്ങൾ ശരണമടഞ്ഞുകൊള്ളുന്നു. (ഇതി പൂർവ്വമന്ത്രേണ അന്വയഃ = എന്ന് പൂർവ്വമന്ത്രത്തോട് അന്വയം).

വിവരണം: അദ്ധ്വാനം രാതി ഇത്യദ്ധ്വരഃ എന്ന നിർവ്വചനമനുസരിച്ച് മാർഗ്ഗം കൊടുക്കുന്നത് ഏതോ, അതാണ് അദ്ധ്വരം. ജീവിതത്തിൽ മുന്നോട്ടുപോകാൻ പ്രേരണയും ഉത്സാഹവും കൊടുക്കുന്ന ഏതൊരു കർമ്മവും അദ്ധ്വരംതന്നെ. 'യജ്ഞോ വൈ ശ്രേഷ്ഠതമം കർമ്മ' എന്ന് ശതപഥബ്രാഹ്മണം (1-1 1-5) പറയുന്നു. അന്യർക്ക് ഉപദ്രവമില്ലാതെ തൻകാര്യം നിർവ്വഹിക്കുന്നതു ശ്രേഷ്ഠകർമ്മമാണെന്നു പറയാം. തൻകാര്യത്തിന് വിഘ്നം വരാതെ അന്യർക്ക് പരമാവധി ഉപകാരം ചെയ്യുന്നത് അതിലും ശ്രേഷ്ഠമാണ്—ശ്രേഷ്ഠതരം എന്നു പറയാം. തൻകാര്യത്തെപ്പറ്റി ചിന്തിക്കാതെ അന്യർക്കു ചെയ്യുന്ന സഹായത്തിൽ നിമഗ്നമാവുക എന്നത് ശ്രേഷ്ഠതമമായ കർമ്മമാണ്. ഇതിനാണ് യജ്ഞം എന്നു പറയുന്നത് എന്നാണല്ലോ മേൽച്ചേർത്ത വാക്യത്തിന്റെ വിശാലമായ അർത്ഥം. അതിൽ ഒട്ടുംതന്നെ ഹിംസയില്ല. മനോവാക്കായങ്ങളെക്കൊണ്ട് അന്യന് ചെയ്യുന്ന ദ്രോഹമാണ് ഹിംസ. ഇവിടെ വിവരിച്ച ശ്രേഷ്ഠതമമായ കർമ്മത്തിൽ തന്നെത്താൻ മറക്കുന്നതിനാൽ ഹിംസയുടെ ലേശം പോലുമില്ല. 'നാസ്തി ധ്വരഃ ഹിംസനം യസ്മിൻ സഃ അദ്ധ്വരഃ'—എന്ന നിർവ്വചനം ഈ ശ്രേഷ്ഠകർമ്മത്തിനും യോജിക്കും. അഹിംസ പൂർണ്ണമായി ആചരിക്കപ്പെടുന്ന കർമ്മം ജീവിതത്തിൽ മുന്നോട്ടു മുന്നോട്ട് മാർഗ്ഗം തെളിയിച്ചു കൊടുക്കുകയും ചെയ്യും. ഈ പ്രക്രിയക്കു വേണ്ടതായ പ്രേരണയും ആവേശവും പുറമെനിന്നു ലഭിച്ചെന്നു വരില്ല. പുറമെനിന്നു ലഭിക്കുന്ന പ്രേരണ സ്ഥിരവും ശക്തവുമായിക്കൊള്ളണമെന്നുമില്ല. ശരിയായ പ്രേരണ ഉള്ളിൽ നിന്നാണ് വരേണ്ടതു്. അതു എങ്ങനെ വരും? തന്നിലുള്ള ചൈതന്യംതന്നെയാണ് മറ്റെല്ലാവരിലും വിരാജിക്കുന്നത് എന്നും തന്നെപ്പോലെ സുഖദുഃഖങ്ങളും ഇഷ്ടാനിഷ്ടങ്ങളും മറ്റുള്ളവർക്കും ഉണ്ടെന്ന ബോധം നിരന്തരം ഉള്ളിൽ തെളിഞ്ഞു നിന്നാൽ അഹിംസയ്ക്കുള്ള പ്രേരണ അതുതന്നെയാണ്. ഹൃദയസിംഹാസനത്തിലിരിക്കുന്ന ആ രാജാധിരാജന്റെ



ശാസനമുണ്ടെങ്കിലേ ഈ വിവേകദീപം തെളിയുകയുള്ളു. അതുകൊണ്ടാണ് 'അദ്ധ്വരാണാം രാജന്തം' എന്നു പറഞ്ഞതു്. ക്ഷണികമായ മനുഷ്യജീവിതത്തിൽ ഒന്നിനു മേലെ മറ്റൊന്നായി സംഭവപരമ്പരകളങ്ങനെ കടന്നുപൊയ്ക്കൊണ്ടിരിക്കുന്നു. അവസാനം മരണമെന്ന തിരശ്ശീലയ്ക്കു പിന്നിലേയ്ക്ക് ജീവൻ പിൻവാങ്ങുകയും ചെയ്യുന്നു. മരണം എന്നാൽ വിസ്മൃതി തന്നെയാണ് എന്ന് ഭാഗവതം പറയുന്നു:— "മൃത്യുരത്യന്ത വിസ്മൃതിഃ". ഒരു ജീവിതത്തിൽ സമാഹരിച്ച അറിവും വിവേകവും തികച്ചും നഷ്ടപ്പെടുന്നില്ലെങ്കിലും അതു് അടുത്ത ജന്മത്തിലും അതേപോലെതന്നെ ഉപയോഗിക്കാൻ പറ്റിയെന്നു വരില്ല. അപ്പോൾ ഈ ജ്ഞാനഭണ്ഡാരം ശാശ്വതമായി സൂക്ഷിക്കാൻ ഒരാളുവേണം. ആർക്കാണ് അതിനു അർഹത? ജനനമരണങ്ങളാകുന്ന ഈ മുങ്ങിപ്പൊങ്ങലില്ലാത്ത ഒരാൾക്കേ ആ ഉജ്ജ്വലജ്ഞാനപ്രകാശം അണയാതെ സൂക്ഷിക്കാൻ കഴിയൂ. അതു് സർവ്വേശ്വരനല്ലാതെ മറ്റാർക്കുമല്ല. 'ഋതസ്യ ദീദിവിം ഗോപാം'—എന്ന മന്ത്രഭാഗത്തിന്റെ അർത്ഥം അതാണ്. അപ്രകാരമുള്ള അവിടുത്തെ എവിടെ കണ്ടെത്താൻ കഴിയും? അവിടുത്തെ ആവാസസ്ഥാനം എവിടെയാണ്? ഓരോ ജീവികളുടേയും ഹൃദയാന്തർഭാഗത്തുള്ള ചിദാകാശത്തിലാണ് അവിടുന്നു വിരാജിക്കുന്നതു്. അതാണ് അവിടുത്തെ ആസ്ഥാനം. അവിടുത്തെ ആ ദിവ്യസ്ഥാനത്തു് ഇരുന്നുകൊണ്ട് എല്ലാവരേയും അവിടുന്ന് തന്നിലേയ്ക്കു് അടുപ്പിച്ച് ലയിപ്പിക്കുകയാണ്. അതു ചെയ്യാൻ ഒരുങ്ങുമ്പോൾ അവിടുത്തെ വാമനമൂർത്തി 'വിശ്വരൂപ'മെടുത്തു് വളരും. 'മദ്ധ്യേ വാമനമാസീനം വിശ്വേദേവാ ഉപാസതേ' എന്നു ഉപനിഷത്തിൽ പറയുന്ന ഈ വാമനമൂർത്തി ധർമ്മത്തിന്റെ സംരക്ഷകനാണ്. ദേശകാലനിമിത്തങ്ങളിലൂടെ കാണപ്പെടുന്ന സത്യത്തിന്റെ പ്രകാശത്തിനെയാണല്ലോ വേദം ഋതം എന്ന പദത്താൽ വിവരിക്കുന്നതു്. ഇതുതന്നെയാണ് ധർമ്മം എന്ന പേരിൽ പ്രതിപാദിക്കപ്പെടുന്നതു്. സനാതനമായ ആ ധർമ്മം മാറ്റമില്ലാത്തതാണ്. അതിന്റെ പ്രചോദനത്താലാണ് ഈശ്വരോന്മുഖമായ ജീവിതം നയിക്കാൻ മനുഷ്യർക്ക് ആവേശം കിട്ടുന്നതു്. ധർമ്മത്തിന്റെ ഈ ഉജ്ജ്വലപ്രകാശത്തെ സംരക്ഷിക്കുന്നത് സത്യസ്വരൂപനായ ആ സർവ്വേശ്വരൻതന്നെ. 'ഋതസ്യ ദീദിവിം ഗോപാം'—എന്ന മന്ത്രഭാഗത്തിന് ഈ അർത്ഥംകൂടി

യുണ്ട്. ഹൃദയാന്തർഭാഗത്തിരുന്നുകൊണ്ട് അവിടുന്ന് വളർന്നു കൊണ്ടിരിക്കയാണ്. ഏകകോശജീവിയായ അമീബ മുതൽ സത്യസാക്ഷാത്കാരം നേടിയ പരമഹംസൻ വരെ ആ വികാസ പരമ്പര നീളുന്നു. അമീബയിൽ അവിടുത്തെ സഹസ്രകിരണങ്ങളിൽ ഒന്നുമാത്രം തെളിഞ്ഞു കാണുന്നുവെന്നു കരുതുകയാണെങ്കിൽ പരമഹംസനിൽ ആ സഹസ്രകിരണങ്ങളും പൂർണ്ണമായി പ്രകാശിച്ചു കാണുന്നു എന്ന വ്യത്യാസമേ ഉള്ളു. വികാസത്തിന്റെ പൂർണ്ണതയാണ് പരമഹംസനിൽ കാണുന്നതെന്നല്ലാതെ അന്തര്യാമിയായ അവിടേയ്ക്ക് ഉപാധിയനുസരിച്ചുള്ള വൃദ്ധിക്ഷയങ്ങളൊന്നുമില്ല എന്നർത്ഥം. 'വർദ്ധമാനം സ്വേദമേ' എന്ന മന്ത്രഭാഗത്തിന്റെ ആശയമാണ് മേൽ വിവരിച്ചതു്. സർവ്വേശ്വരന്റെ ഇപ്രകാരമെല്ലാമുള്ള മഹത്ത്വം അറിഞ്ഞുകഴിഞ്ഞാൽ പിന്നെ അവിടുത്തെയല്ലാതെ മററാരെയാണ് ഒരു വിവേകി ശരണം പ്രാപിക്കുക? ആ ശരണാഗതിക്ക് പൂർണ്ണത വരുത്താനാണ് അപൂർവ്വങ്ങളും അസാധാരണങ്ങളുമായ ഈ ഗുണഗണങ്ങളെ എടുത്തു കാണിച്ചതു്. ഈശ്വരമഹിമ എത്രത്തോളം അറിയപ്പെടുന്നുവോ അത്രത്തോളം തന്റെ എളിമയും വെളിവാകും. അതോടെ സ്വാഭാവികമായി ശരണാഗതഭാവം വളർന്നു വരികയും ചെയ്യും. അതാണല്ലോ ഇത്തരം വർണ്ണനകളുടെയെല്ലാം പരമപ്രയോജനവും.

ഈ മന്ത്രം കർമ്മയോഗ രഹസ്യങ്ങളേയും വെളിവാക്കുന്നുണ്ട്. അതുപോലെതന്നെ ഗൃഹസ്ഥാശ്രമ ധർമ്മങ്ങളേയും ഈ മന്ത്രത്തിൽ സൂചിപ്പിച്ചിട്ടുണ്ട്. അതിലേയ്ക്കും നമുക്കൊന്നു കണ്ണോടിക്കാം.

കർമ്മയോഗം എന്നാൽ താൻ ചെയ്യുന്ന എല്ലാ കർമ്മങ്ങളും ഈശ്വരപ്രാപ്തിക്കു സഹായകമാംവണ്ണം യോജിപ്പിച്ചു കൊണ്ടുവരാനുള്ള ടെക്നിക്ക് ആണല്ലോ. ജീവാത്മ പരമാത്മ സംയോഗത്തിന് സഹായകമായി കർമ്മങ്ങളെ രൂപാന്തരപ്പെടുത്താനുള്ള ഈ ടെക്നിക്കിൽ പരമപ്രധാനമായത് അഹിംസയാണ്. അഹിംസയിൽ അധിഷ്ഠിതനാവാതെ യഥാർത്ഥ കർമ്മയോഗിയാവാൻ സാധിക്കുകയില്ല. മനസാ വാചാ കർമ്മണാ പരദ്രോഹം ഒഴിവാക്കുന്നതുതന്നെ അഹിംസ. അതിന്റെ അടിസ്ഥാനത്തിലാണ് കർമ്മയോഗം വിരാജിക്കുന്നതു് എന്നാണ് 'രാജന്തം അദ്ധ്വരാണം' എന്ന മന്ത്രഭാഗം



സൂചിപ്പിക്കുന്നതു്. സത്യപ്രകാശത്തെ രക്ഷിക്കുന്നതിനും സത്യപ്രകാശത്തിൽ ജീവിതം പടുത്തുയർത്തുന്നതിനുമുള്ള പരിശ്രമംതന്നെ കർമ്മയോഗം. തന്നിലുള്ള പരമചൈതന്യം തന്നെയാണ് മററു എല്ലാവരിലും വിളങ്ങുന്നതെന്നും ആ ചൈതന്യത്തിന്റെ സാന്നിദ്ധ്യമാണ് തന്റെയും പ്രപഞ്ചത്തിലെ സകല വസ്തുക്കളുടേയും പ്രവൃത്തിക്ക് പ്രേരകമെന്നുമുള്ള പൂർണ്ണബോധത്തിൽ നിരന്തരം വർത്തിച്ചുകൊണ്ട് കർമ്മങ്ങൾ ചെയ്യുകയെന്നതാണല്ലോ ധർമ്മാചരണത്തിന്റെ സാരാംശം. സത്യത്തെ സൂര്യനായി കരുതുകയാണെങ്കിൽ ധർമ്മത്തെ അവിടുത്തെ തേജസ്സായി കരുതാം. ആ സത്യതേജസ്സിൽ നിരന്തരം വർത്തിച്ചുകൊണ്ടും അതിനെ യഥാവിധി സംരക്ഷിച്ചുകൊണ്ടും ജീവിക്കുന്നവനു് സത്യപ്രകാശത്തിലൂടെ പരമസത്യത്തെ പ്രാപിക്കാൻ കഴിയും. അതുതന്നെ സത്യപ്രകാശരക്ഷണം അഥവാ ധർമ്മരക്ഷണം. ഇതാണ് "ഗോപാം ഋതസ്യദീദിവിം" എന്നതിന്റെ സാരം. കർമ്മയോഗാനുഷ്ഠാനത്താൽ ആത്മനിയന്ത്രണവും അതിലൂടെ നൈഷ്കർമ്മ്യമെന്ന ആത്മനിഷ്ഠയും ലഭിക്കുന്നു. അങ്ങനെ പ്രവൃത്തിമാർഗ്ഗത്തിൽ വ്യാപൃതനായ ബഹിർമ്മുഖനു് ക്രമേണ അന്തർമ്മുഖതയും ആത്മബോധവും ലഭിക്കുകയും ആ കർമ്മയോഗി ഉപാസനാമാർഗ്ഗത്തിലേയ്ക്ക് കടക്കുകയും ചെയ്യുന്നു. കർമ്മയോഗത്തിലൂടെ ചിത്തശുദ്ധി സമ്പാദിച്ച് ഉപാസനാമാർഗ്ഗത്തിൽ പ്രവേശിച്ച് നിത്യനിരന്തരമായ ഉപാസനയിലൂടെ ജ്ഞാനാവസ്ഥിതി പ്രാപിക്കുന്നു. ഇപ്രകാരമല്ലാതെ കർമ്മ മാർഗ്ഗത്തിൽനിന്നു് നേരെ ജ്ഞാനമാർഗ്ഗത്തിലേയ്ക്ക് പ്രവേശിക്കാൻ കഴിയില്ല. കർമ്മയോഗത്തിനു് ഉപാസനയ്ക്കു് സഹായകമെന്നല്ലാതെ സ്വന്തമായി ഒരു അസ്തിത്വമില്ല. ഈ മന്ത്രത്തെ മുൻ മന്ത്രത്തോടു് അന്വയിക്കത്തക്കവിധം ക്രിയാപദമില്ലാതെ നിബന്ധിച്ചതിനു് ഈ നിഗൂഢമായ സൂചനയുണ്ടെന്നു കരുതുന്നതിൽ തെററില്ല. 'പരോക്ഷവാദോ വേദോയം'— എന്നാണല്ലോ ഭാഗവതവചനം. ജ്ഞാനകർമ്മസമുച്ചയത്തിനെതിരെ വാദിച്ച ആദിശങ്കരാചാര്യർ ഈ മന്ത്രാർത്ഥത്തെ കേവലം അവലംബിക്കുക മാത്രമാണ് ചെയ്തതു്. വേദവാദരതന്മാരിൽ അഗ്രഗണ്യനായിരുന്നല്ലോ അവിടുന്നു്.

ഗൃഹസ്ഥാശ്രമ ധർമ്മം അഹിംസയിലധിഷ്ഠിതമാണെന്നും (രാജന്തം അദ്ധ്വരാണാം) ഗൃഹസ്ഥൻ ധർമ്മതേജസ്സിനെ സദാ

സംരക്ഷിക്കണമെന്നും (ഗോപാം ഋതസ്യ ദീദിവിം) ആത്മനിയന്ത്രണത്തിൽ ഗൃഹസ്ഥൻ ക്രമേണ വളർന്നു വരണമെന്നും (വർദ്ധമാനം സ്വേദമേ) ചിത്തശുദ്ധി സമ്പാദിച്ച് ഗൃഹസ്ഥാശ്രമ കർത്തവ്യങ്ങൾ നിറവേററിക്കഴിഞ്ഞാൽ ആ സർവ്വേശ്വരനെത്തന്നെ സമ്പൂർണ്ണം ശരണമടയണമെന്നുമുള്ള ഒരു നിഗൂഢ സന്ദേശം ഈ മന്ത്രം ഗൃഹസ്ഥാശ്രമികൾക്കു നല്കുന്നുണ്ട്.

ഈ സൂക്തത്തിലെ അടുത്തമന്ത്രം ജ്ഞാനയോഗത്തെ പ്രതിപാദിക്കുന്നതിനപ്പുറമേ അതിലെ ആദ്യത്തെ രണ്ടു പാദങ്ങൾ വാനപ്രസ്ഥാശ്രമത്തേയും മൂന്നാം പാദം സന്ന്യാസത്തേയും നിഗൂഢമായി സൂചിപ്പിക്കുന്നു എന്നു മാത്രം പറഞ്ഞുകൊള്ളട്ടെ!

## ഋക്ക് ഒമ്പത്

പരിശീലനം ഇല്ലാതെ ചെയ്യുന്ന ഏതു പ്രവൃത്തിയും അപൂർണ്ണവും വികലവുമായിത്തീരും എന്നതു് ഒരു സത്യമാണ്. ഏററവും നിസ്സാര ജോലി മുതൽ ഏററവും ഗൗരവവും ക്ലേശസാദ്ധ്യവുമായ ജോലിവരെ ഏതിനും ഈ നിയമം ബാധകമാണ്. കഴിവ് അല്പം കുറഞ്ഞവനാണെങ്കിൽക്കൂടി പരിശീലനം വേണ്ടതുപോലെ സിദ്ധിച്ചിട്ടുള്ള ഒരുവന് ചെയ്യുന്ന പ്രവൃത്തിയിൽ മികവുകാണിക്കാൻ കഴിയും. പരിശീലനത്തിന്റെ പ്രാധാന്യവും അനിവാര്യതയുമാണ് ഇതെല്ലാം വ്യക്തമാക്കുന്നതു്.

സാധാരണ ഒരു പ്രവൃത്തിക്കുകൂടി പരിശീലനം അനിവാര്യമാണെന്നിരിക്കെ ഗൗരവപൂർണ്ണവും ക്ലേശസാദ്ധ്യവുമായ മനുഷ്യജീവിത ലക്ഷ്യപ്രാപ്തിക്ക് എത്രമാത്രം പരിശീലനം സിദ്ധിച്ചിരിക്കണമെന്ന് ഊഹിക്കാമല്ലോ. നമ്മുടെ പൂർവ്വാചാര്യന്മാർ ഇതു് നല്ലവണ്ണം അറിഞ്ഞവരായിരുന്നു. അതുകൊണ്ടാണല്ലോ "അഭ്യാസവൈരാഗ്യങ്ങൾ ലക്ഷ്യപ്രാപ്തിക്ക് അനിവാര്യമാണ്" എന്ന് അവർ പറഞ്ഞതു്. അഭ്യാസ



മെന്നാൽ നിത്യനിരന്തരമായ പ്രയത്നമാണെന്ന് എല്ലാവർക്കുമറിയാം. വൈരാഗ്യത്തിന്റെ അർത്ഥത്തെക്കുറിച്ചു മാത്രമാണ് ഒട്ടേറെ അഭിപ്രായഭിന്നതയുണ്ടാവാനിടയുള്ളതു്. എന്താണ് വൈരാഗ്യം? നിഷേധാത്മകമായ അർത്ഥത്തിൽ ലക്ഷ്യവസ്തുവിലല്ലാതെ മറെറതെങ്കിലും വസ്തുവിലുള്ള താത്പര്യമില്ലായ്മ, അതായതു് വിഗതമായ രാഗത്തിന്റെ അവസ്ഥ വൈരാഗ്യം എന്നു നിർവ്വചിച്ചാൽ തെററില്ല. എന്നാൽ ഇതിന് വിധായകമായ (പോസിററീവ്) ഒരർത്ഥതലം കൂടിയുണ്ട്. ഒരു പക്ഷേ അതിനാണ് പ്രാധാന്യം എന്നുകൂടി പറയണം. ലക്ഷ്യവസ്തുവിൽ പ്രത്യേകമായ താല്പര്യം, അതായതു് വിശേഷേണയുള്ള രാഗത്തിന്റെ അവസ്ഥതന്നെ വൈരാഗ്യം. ഇതു എങ്ങനെ സമ്പാദിക്കാം എന്ന ഒരു ദീർഘമായ അന്വേഷണമാണ് ജീവിതം—പ്രത്യേകിച്ചും ശാശ്വത സത്യത്തെ മുൻനിർത്തിയുള്ള മനുഷ്യജീവിതം. വൈദികഋഷിമാർക്ക് ഏററവും പ്രിയങ്കരനായ ഉപാസ്യദേവത അഗ്നിദേവനാണല്ലോ. ഈ പ്രത്യേകതയ്ക്കു കാരണം അഗ്നിയുടെ നിതാന്തമായ ഊർദ്ധ്വജ്വലനസ്വഭാവമല്ലേ എന്നു സംശയിക്കണം. 'ഉദ്യാനം തേ പുരുഷ നാവയാനം' എന്നു ധൈര്യപൂർവ്വം ലോകത്തെ ഉദ്ബോധിപ്പിക്കാൻ അവരെ പ്രേരിപ്പിച്ചതു് അഗ്നിദേവന്റെ—അഥവാ അഗ്നിജ്വാലയുടെ ഈ ഊർദ്ധ്വമുഖജ്വലനസ്വഭാവമായിരിക്കണം. കത്തുന്ന തീക്കൊള്ളി എങ്ങനെ പിടിച്ചാലും ജ്വാല എപ്പോഴും മേലോട്ടു ഉയരുന്നതുപോലെ ജീവിതത്തിൽ എന്തെന്തു തിരിച്ചടികളും വീഴ്ചകളും വന്നാലും ഉൽക്കർഷാഭിലാഷത്തിന്റെ ജ്വാല മേലോട്ടുയർന്നുകൊണ്ടേയിരിക്കണം. അതാണ് ചൈതന്യം—എന്നാണല്ലോ മേൽ ഉദ്ധരിച്ച അഥർവ്വവേദ മന്ത്രഭാഗത്തിന്റെ സാരം. ബ്രഹ്മചര്യം മുതൽ സന്ന്യാസംവരെ, കർമ്മശുദ്ധിമുതൽ ജ്ഞാനലബ്ധി അഥവാ അനുഭൂതിവരെ ഈ പ്രക്രിയ തുടർന്നുകൊണ്ടു പോകണം. അതാണ് ഭാരതീയ സംസ്കാരമനുസരിച്ചുള്ള അഭ്യാസവൈരാഗ്യങ്ങളുടെ സ്വരൂപം. ഇതുവരെയുള്ള മന്ത്രങ്ങളിലൂടെ ആ ഉൽക്കർഷലാഭത്തിന്റെ പടവുകൾ ഒന്നൊന്നായി കാണിച്ചതിനുശേഷം,

'ആട്ടവും കഴിഞ്ഞിട്ടമ്മതൻ മടി-
ത്തട്ടിലേക്കണയുവിഴം ഞാൻ'

എന്നു പാടിയ ഭക്തകവിയെപ്പോലെ വൈദികഋഷിയും തന്റെ ഉപാസ്യദേവതയായ ആ ചൈതന്യസ്വരൂപനോടു് പ്രാർത്ഥിക്കുകയാണു്:

**മന്ത്രം: സ നഃ പിതേവ സൂനവേ**
**അഗ്നേ സൂപായനോ ഭവ**
**സചസ്വാ നഃ സ്വസ്തയേ** (ഋ. 1. 1. 9)

അഗ്നേ = അല്ലയോ അഗ്നിദേവ, സഃ (ത്വം) = അപ്രകാരമെല്ലാമിരിക്കുന്ന അവിടുന്നു്, സൂനവേ = മകനു്, പിതാ ഇവ = അച്ഛൻ എന്ന പോലെ, നഃ = ഞങ്ങൾക്കു്, സു ഉപായനഃ = സുഗമമായി സമീപിക്കാവുന്നവനായി, ഭവ = ഭവിക്കേണമേ! (അസ്മാകം) സ്വസ്തയേ = ഞങ്ങളുടെ സ്വസ്തിക്കായിക്കൊണ്ടു്, (ത്വം) നഃ = അവിടുന്നു് ഞങ്ങളോടു്, സചസ്വാ = ചേർന്നാലും.

സാധാരണനിലയിൽ അച്ഛനേക്കാൾ മക്കൾക്കു് പേടിക്കാതെ സമീപിക്കാവുന്നതു് അമ്മയെയാണല്ലോ. അപമര്യാദയായിട്ടോ തെറ്റായിട്ടോ എന്തെങ്കിലും പറയുകയോ ചെയ്യുകയോ ചെയ്താൽത്തന്നെ അച്ഛൻ പൊറുക്കുന്നതിനേക്കാൾ എളുപ്പത്തിൽ അമ്മ പൊറുക്കും. അമ്മയ്ക്കു തുല്യം മറ്റാരുമില്ലെന്നാണു് ശാസ്ത്രോക്തി. മാതൃദേവോ ഭവ എന്നതു കഴിഞ്ഞിട്ടേ പിതൃദേവോ ഭവ എന്നു് ഉപനിഷത്തു് അനുശാസിച്ചിട്ടുള്ളു. എന്നിരിക്കേ ഇവിടെ എന്തുകൊണ്ടാണു് അച്ഛന്റെ സമീപത്തേയ്ക്കു് പുത്രനെന്നപോലെ എന്നു ഉപമിച്ചതു്? മാതാവിനെക്കാൾ ബഹുമാന്യൻ പിതാവാണു് എന്നാണോ അർത്ഥം? നമുക്കൊന്നു് വിശദമായി ചിന്തിക്കാം.

ഭക്തിയോഗം, കർമ്മയോഗം എന്നിവയെ പ്രതിപാദിച്ചതിനുശേഷം ഈ മന്ത്രത്തിൽ ജ്ഞാനയോഗത്തെയാണു് പ്രതിപാദിക്കുന്നതു് എന്നു മുമ്പു് പറഞ്ഞതു് ഓർക്കുമല്ലോ. ''ജീവോ ബ്രഹ്മൈവ നാപരഃ'' എന്നതാണു് ജ്ഞാനയോഗത്തിന്റെ പരമതത്ത്വം. 'സർവ്വം ഖല്വിദം ബ്രഹ്മ' എന്ന പരമാനുഭൂതിയിൽ ബ്രഹ്മത്തിൽനിന്നു് വിട്ടു് മറ്റൊന്നും ഇല്ല എന്ന അവസ്ഥയാണതു്. ജീവൻ ബ്രഹ്മത്തിൽനിന്നു് അന്യമല്ല എങ്കിൽ ജീവത്വം എങ്ങനെ വന്നു എന്നു് ശങ്കയുണ്ടാവാം. 'ഏകനായ ഞാൻ പലതാവട്ടെ' എന്ന ബ്രഹ്മ



സങ്കല്പമാണു് പ്രപഞ്ചപ്രതിഭാസത്തിനു കാരണം. ജീവഭാവവും പ്രപഞ്ചത്തിൽപ്പെട്ടതാണല്ലോ. ''ബഹു സ്യാം പ്രജായേയ'' എന്ന ബ്രഹ്മസങ്കല്പത്തെ ഉപസംഹരിക്കണമെങ്കിൽ അതു ബ്രഹ്മത്തിനല്ലാതെ മറ്റാർക്കും സാദ്ധ്യമല്ല. സങ്കല്പിച്ചുണ്ടാക്കിയതു് ഇല്ലാതാക്കാനും ആ സങ്കല്പിച്ചവനല്ലേ കഴിയൂ? ഈശ്വരനാൽ അഥവാ ബ്രഹ്മസങ്കല്പത്താൽ സൃഷ്ടിക്കപ്പെട്ട പ്രപഞ്ചത്തിന്റെ ഉപസംഹാരത്തിനു് പ്രളയം എന്നു പറയുന്നു. ജീവത്വത്തിനു കാരണമായ മാനസികപ്രപഞ്ചത്തിനും ഒരു ഉപസംഹാരം വരണമല്ലോ. അതു്, ബ്രഹ്മസങ്കല്പത്തിൽനിന്നുതന്നെ വരണം. മാനസിക പ്രപഞ്ചത്തിൽ കുടുങ്ങിക്കിടക്കുന്ന ജീവനു് ബ്രഹ്മംതന്നെ ഗുരുരൂപം ധരിച്ചുവന്നു് രഹസ്യമായി തത്ത്വമുപദേശിക്കുകയാണു്. 'പലതായിക്കാണുന്ന ഈ പ്രപഞ്ചം വാസ്തവത്തിൽ ഏകമാണു്; ബ്രഹ്മം തന്നെയാണു്''— എന്ന, ഗുരുമുഖത്തുനിന്നുള്ള ഈ ഉദ്ബോധനമാണു് ജീവഭാവത്തെ ആത്യന്തികമായി നശിപ്പിക്കുന്നതു്. പലതായിത്തീരട്ടെ എന്നു സങ്കല്പിച്ച അതേ ശക്തി ഏകമായിത്തീരാനും അനുഗ്രഹിക്കുകയാണു്. ഇതാണു് ഗുരു നൽകുന്ന മന്ത്രദീക്ഷ. വാസ്തവത്തിൽ പിതാവു തന്നെയാണു് പുത്രനായിത്തീരുന്നതു്. പിതാവുതന്നെ പുത്രനാകുന്നു എന്ന ശ്രുതിവചനമുണ്ടു്— ''ആത്മാ വൈ പുത്രനാമാസി'' എന്നു്. ചുരുക്കത്തിൽ ജീവനും ബ്രഹ്മവും ഒന്നു തന്നെയെന്ന തത്ത്വത്തെ പിതൃപുത്രരൂപേണ ഇവിടെ കാണിച്ചുവെന്നുമാത്രം. ജീവനു് സ്വേച്ഛയാ മുക്തനാകാൻ കഴിയില്ല എന്നു നാം മുമ്പു കണ്ടുവല്ലോ. അപ്പോൾ എന്തുവേണം? ജീവനു് പ്രതിബന്ധം കൂടാതെ നിഷ്പ്രയാസം ഈശ്വരനെ, ബ്രഹ്മത്തെ സമീപിക്കാൻ കഴിയണം. പുത്രനു് പിതാവിന്റെ അടുത്തു ചെന്നെത്താൻ എന്താണു് തടസ്സം? ആദ്യമായി പിതാവു് പുത്രനു് ചെന്നെത്താൻ പറ്റുന്ന സ്ഥലത്താവണം. പുത്രനെ സ്നേഹവാത്സല്യങ്ങളാൽ സന്തുഷ്ടനാക്കാൻ കഴിയുന്ന ഭാവത്തിലുമാവണം. ഈ മന്ത്രത്തിൽ പറഞ്ഞപോലെ ''സൂപായനനാ''വുകതന്നെ വേണം എന്നർത്ഥം. നിർഗ്ഗുണനിരാകാരമായ ബ്രഹ്മം കരുണാപൂർണ്ണമായ അവതാരസ്വരൂപം ധരിച്ചു് ആവിർഭവിക്കുമ്പോഴേ പുത്രതുല്യരായ മനുഷ്യർക്കു് അഭിഗമ്യനാവുന്നുള്ളു. പ്രസിദ്ധമായ 'ദ്വാ സുപർണ്ണാ'—എന്ന വേദമന്ത്രത്തിൽ പറഞ്ഞിട്ടുള്ളതുപോലെ താഴെയുള്ള കിളി മേലോട്ടു കേറിക്കേറി മേലെ ഇരിക്കുന്ന പക്ഷി

യുടെ സമീപത്തെത്തുമ്പോഴാണ് താഴത്തെ പക്ഷി മുകളിലിരിക്കുന്ന പക്ഷിയുടെ വെറും നിഴൽ മാത്രമായിരുന്നു എന്ന സത്യം വെളിപ്പെടുന്നത്. പുത്രസ്ഥാനത്തു വർത്തിക്കുന്ന ജീവൻ, പിതൃസ്ഥാനത്തു വർത്തിക്കുന്ന ബ്രഹ്മത്തോട് അടുക്കുമ്പോൾ ജീവഭാവം അപ്രത്യക്ഷമായി ബ്രഹ്മത്തിൽ ഏകീഭവിക്കുന്നു. പുത്രനു പിതൃസമീപം വരാനുള്ള കഴിവുപോലെ തന്നെ പിതാവ് പുത്രനെ വാരിയെടുത്ത് ആനന്ദിപ്പിക്കാൻ വേണ്ടി ഇങ്ങോട്ടു വന്നണയുകയും വേണം. അവസാനത്തെ പാദത്തിലൂടെ ഈ മന്ത്രത്തിൽ പ്രാർത്ഥിക്കുന്നത് അതിനാണ്. സർവ്വ പ്രതിബന്ധങ്ങളേയും തട്ടിത്തകർത്ത് നദി സമുദ്രത്തിലേയ്ക്ക് കുതിച്ചൊഴുകുന്നതുപോലെത്തന്നെ സമുദ്രവും അഴിമുഖത്തെത്തുമ്പോൾ നദിയെ സ്വീകരിക്കാൻ ഇങ്ങോട്ടു തള്ളിക്കയറി വരാറുണ്ടല്ലോ. നീരാവിയായി തന്നിൽനിന്നു് വേർപെട്ടുപോയ ജലസഞ്ചയം വീണ്ടും തന്നിലേയ്ക്ക് വന്നണയുന്നതിലുള്ള ആഹ്ലാദാധിക്യമാണോ സമുദ്രത്തിനു് എന്നും തോന്നും അഴിമുഖത്തെ ആ കുതിച്ചുകയററം കണ്ടാൽ. ഇതേവിധം തന്നിൽ വിലയിക്കാനായി തിടുക്കംകൊള്ളുന്ന ജീവനെ തന്നിൽ ലയിപ്പിക്കാൻ ഈശ്വരൻ എന്തെന്നില്ലാത്ത വ്യഗ്രത കാണിക്കുന്നു. നദീജലത്തിനു് സമുദ്രത്തിലെത്തുമ്പോൾ നാമരൂപങ്ങളിൽനിന്നു് വിമുക്തമായി ശാശ്വതസ്ഥിതി കിട്ടുംപോലെ, ജീവനും ബ്രഹ്മത്തിൽ വിലയിക്കുന്നതോടെ നിജഭാവം ശാശ്വതമായി സിദ്ധിക്കുന്നു. ഇതാണ് സ്വസ്തിപദത്താൽ സൂചിപ്പിച്ചതു്. സു + അസ്തി = സ്വസ്തി. സുന്ദരവും സുഖകരവുമായ അസ്തിത്വംതന്നെ സ്വസ്തി. ജീവഭാവത്തിൽ എല്ലാവരും ദുരസ്തിത്വത്തിലാണ് വർത്തിക്കുന്നത് — ദുഃഖകരവും ദുഷ്ടവുമായ അസ്തിത്വം. അതിൽനിന്നു വിട്ട് സുഖകരവും സുന്ദരവുമായ അസ്തിത്വത്തിൽ അധിഷ്ഠിതനാവാൻ വേണ്ടി അഗ്നിദേവൻ ഇങ്ങോട്ടു വന്നുചേരണേ എന്ന് വൈദികഋഷി പ്രാർത്ഥിക്കുകയാണ്. ഈ മന്ത്രത്തിൽ ജീവന്റെ കടമ ഈശ്വരനെ ശരണം പ്രാപിക്കുകയാണ്. ഈ മന്ത്രത്തിൽ പറയുംപോലെ അഗ്നിദേവന്റെ സന്നിധിയിലേയ്ക്ക് ഉപയാനം ചെയ്യുക. ഈശ്വരന്റെ ചുമതലയാകട്ടെ സുഖകരവും സുന്ദരവുമായ അസ്തിത്വത്തിനുവേണ്ടി ദുഷ്ടവും ദുഃഖപൂർണ്ണവുമായ അസ്തിത്വത്തിൽനിന്നു് ജീവനെ മോചിപ്പിച്ച് അനുഗ്രഹിക്കുകയുമാണ്. ഗീതാചാര്യൻ ഈ മന്ത്രത്തിലെ ആശയത്തെ പ്രസിദ്ധമായ അഭയസൂക്തമാക്കി ഇങ്ങനെ നവീകരിച്ചു:



സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ
അഹം ത്വാ സർവ്വപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ.

“സർവ്വധർമ്മങ്ങളേയും പരിത്യജിച്ച് എന്നെത്തന്നെ ശരണമടയൂ; ഞാൻ നിന്നെ സകല പാപങ്ങളിൽനിന്നും മുക്തനാക്കാം; ഒട്ടും ദുഃഖിക്കേണ്ട” — എന്ന ഈ ആഹ്വാനംതന്നെയാണ് സമാധിഭാഷയിലൂടെ ഈ മന്ത്രത്തിലും മുഴങ്ങിക്കേൾക്കുന്നത്.

ഈ മന്ത്രത്തിന്റെ ആദ്യത്തെ രണ്ടു പാദങ്ങൾ വാനപ്രസ്ഥാശ്രമധർമ്മത്തെ പ്രതിപാദിക്കുകയാണ്. വാനപ്രസ്ഥാശ്രമത്തിൽ ആന്തരിക ഉപാസനയല്ലാതെ ബാഹ്യമായ ക്രിയാകലാപങ്ങൾക്ക് സ്ഥാനമില്ല. പ്രതീകോപാസനയെന്നാണ് അതിനെ പറയുന്നത്. ‘യോഽസാവസൗ പുരുഷഃ സോഹമസ്മി എന്നാണ് ഈ ഉപാസനയെ ഈശാവാസ്യത്തിൽ വിവരിച്ചിരിക്കുന്നത്. തന്നിൽനിന്നു പുറമെയുള്ള വസ്തുക്കളെല്ലാം തന്റെ ഹൃദയാന്തർവ്വർത്തിയായ ആത്മദേവന്റെ വിവിധ പ്രതീകങ്ങളാണ് എന്ന് ഭാവനചെയ്ത് ഉറപ്പിക്കുകയാണ് വാനപ്രസ്ഥധർമ്മം. അതിനെ സൂചിപ്പിക്കാനാണ് ഈ മന്ത്രം ‘സ നഃ’ എന്ന പദങ്ങളാൽ ആരംഭിച്ചതു്. എന്റെ ചുററുമുള്ള ചരാചരങ്ങളും ഞാനും ഉൾപ്പെടെയുള്ള ഞങ്ങൾ പ്രസിദ്ധനായ ആ പരമചൈതന്യംതന്നെ എന്നാണല്ലോ ‘സ നഃ’ എന്നതിന്റെ വിശദമായ അർത്ഥം. വിദ്വത് സന്ന്യാസി ‘സോഽഹം’ എന്നുപറയുമ്പോൾ അവിടെ നാനാത്വപ്രപഞ്ചമില്ല. താനും ഈശ്വരനും മാത്രം. വാനപ്രസ്ഥനു് അങ്ങനെയല്ല. പത്നിയേയും വനത്തിലേയ്ക്ക് കൂടെക്കൊണ്ടുപോവാമെന്ന വിധിയുണ്ട്. അതായത് തന്റെ ചുററുമുള്ള പ്രപഞ്ചമുണ്ട് എന്നർത്ഥം. അപ്പോൾ ‘സോഽഹം’ എന്ന സ്ഥാനത്ത് ‘സ നഃ’ എന്നു തന്നെയാണല്ലോ പറയേണ്ടത്. ക്രമേണ ഈ നാനാത്വത്തിൽനിന്നു് ഏകത്വത്തിലേയ്ക്ക് ഏകതത്വമായ ആത്മദേവനിലേയ്ക്ക് ഉപയാനംചെയ്യുവാൻ കഴിവുണ്ടാവണം. ആ കഴിവിന്റെ പൂർത്തീകരണമായ തീവ്രവൈരാഗ്യം സിദ്ധിച്ചാൽ ആ നിമിഷം സന്ന്യസിക്കാം എന്നാണ് ശാസ്ത്രവിധി. “യദഹരേവ വീരജേത് തദഹ രേവ പ്രവ്രജേത്” എന്നു ശാസ്ത്രോക്തിയുമുണ്ട്. എപ്പോൾ തീവ്രവൈരാഗ്യം വരുന്നുവോ അപ്പോൾ സന്ന്യസിക്കാം” എന്നർത്ഥം. വെള്ളത്തിൽ മുങ്ങിക്കിടക്കുന്നവൻ ഒരു

ആർത്തിപ്പെടുംപോലെ ഈശ്വര വീർപ്പു ശ്വാസത്തിനുവേണ്ടി സാക്ഷാത്ക്കാരത്തിനുള്ള ആർത്തി വരുന്നതുതന്നെ തീവ്രവൈരാഗ്യത്തിന്റെ സ്വരൂപം. അതു സിദ്ധിച്ചുകഴിഞ്ഞാൽ ''സച സ്വ'' എന്നല്ലാതെ ഈശ്വരനോടൊന്നും പറയാനില്ല. 'ഷച സമവായേ' എന്ന ധാതുവിന് ചേർന്നിരിക്കുക എന്നാണർത്ഥം. ഇടക്കു മററൊന്നിനും കടക്കാൻ പഴുതുണ്ടാകാതെ ചേർന്നിരിക്കുകയെന്നാണ് ഇതിന്റെ വിശദമായ അർത്ഥം എന്ന് ശതപഥ ബ്രാഹ്മണത്തിൽ (2. 2. 2. 17) പറയുന്നുണ്ട്. അവിടുത്തെ നിരന്തരസാന്നിദ്ധ്യസാമീപ്യങ്ങൾ സിദ്ധിക്കുമ്പോൾ തന്റെ നിജസ്ഥിതിയെക്കുറിച്ച് കൂടുതൽ കൂടുതലായി ബോധമുദിക്കുന്നു. ആ പരമസ്ഥാനത്ത് താൻ മാത്രം എത്താനല്ല ഇവിടെ പ്രാർത്ഥിക്കുന്നത്. ''നഃ'' എന്ന ബഹുവചനം സ്വാർത്ഥാഹങ്കാരം നശിച്ച ഒരു സിദ്ധന്റെ ഭാവത്തെ കാണിക്കുന്നു.

ഋഗ്വേദത്തിലെ ഈ പ്രഥമസൂക്തം ഏററവും മഹത്തും അർത്ഥഗാംഭീര്യമുള്ളതുമാണെന്നാണ് അഭിജ്ഞമതം. ഇതിന്റെ നിത്യപാരായണത്തെ ''ലഘുബ്രഹ്മയജ്ഞം'' എന്നാണ് വിശേഷിപ്പിച്ചിട്ടുള്ളത്. സർവ്വവേദങ്ങളും ജപിച്ചാലുള്ള ഫലം ഈ ഒരൊററ സൂക്തജപംകൊണ്ടുണ്ടാകുമെന്ന് താഴെ ചേർക്കുന്ന മാഹാത്മ്യശ്ലോകത്തിൽ പറയുന്നു.

> 'അഗ്നിമീളേജപേത്സൂക്തം പാപഘ്നം ശ്രീകരംചയത്
> പാരായണഫലം തസ്യവേദാനാം ചൈവ സർവ്വശഃ'

അഗ്നിമീളേ എന്നു തുടങ്ങുന്ന ഈ സൂക്തം പാപത്തെ നശിപ്പിക്കുന്നതും ഐശ്വര്യത്തെ ഉണ്ടാക്കുന്നതുമാണ്. ഇതു ജപിച്ചാൽ വേദങ്ങൾ മുഴുവൻ പാരായണംചെയ്ത ഫലം സിദ്ധിക്കുന്നു.

○

## ഋക്ക് പത്ത്

ആത്മസാക്ഷാത്കാരമെന്ന ഉന്നത ലക്ഷ്യത്തെ മുൻനിർത്തി പ്രയത്നിക്കുന്ന സാധകന് അതിനുള്ള എളുപ്പവും സുഗമവുമായ വഴി പരിചയസമ്പന്നനായ ഒരു ആചാര്യന്റെ കീഴിൽ



പ്രാണസംയമനം പരിശീലിക്കുകയാണെന്ന് പതഞ്ജലി മഹർഷി പറയുന്നു. പ്രാണസ്പന്ദനത്തെ വശത്താക്കിയാൽ അതിലൂടെ മനസ്സിനെ വശപ്പെടുത്താം. മനസ്സിനെ നിയന്ത്രണാധീനമാക്കി അതിന്റെ ഉദ്ഭവസ്ഥാനമായ ആത്മചൈതന്യത്തിൽ ലയിപ്പിച്ചാൽ ദ്വൈതഭ്രമം അസ്തമിക്കും. ചിത്തം ചിത്ത് ആയി മാറും, സാധകൻ സിദ്ധനായിത്തീരും. മായാമറ നീങ്ങി നിത്യനിരതിശയമായ ആത്മസത്ത കേവലമായി പ്രകാശിക്കും. ഈ പരമലക്ഷ്യം പ്രാപിക്കാൻ—അല്ലെങ്കിൽ നിത്യപ്രാപ്തമായ ഈ ലക്ഷ്യത്തെക്കുറിച്ചുള്ള ബോധമുണർത്താൻവേണ്ടി പരിശ്രമിക്കണമെന്ന ആഹ്വാനം ഇതാ മുഴങ്ങിക്കേൾക്കുന്നു. വേദമാതാവിന്റെ സുഖകരവും പ്രിയവുമായ ഈ ആഹ്വാനം നമുക്കൊന്നു ശ്രദ്ധിക്കാം.

**മന്ത്രം: വായവായാഹി ദർശതേമേ സോമാ അരം**
**കൃതാഃ തേഷാം പാഹി ശ്രുധീ ഹവം.**

(ഋഗ്വേദം 1. 2. 1)

അർത്ഥം: (ഹേ) ദർശത! വായോ! = ദർശനീയനായ അല്ലയോ വായുദേവ! (ത്വം) ആയാഹി = അവിടുന്ന് ആഗമിച്ചാലും! ഇമേ സോമാഃ = ആനന്ദസ്വരൂപമായ ഈ സോമരസം, അരംകൃതാഃ = അവിടേയ്ക്കുവേണ്ടി സംസ്കരിക്കപ്പെട്ടവയാണ്. തേഷാം (അംശം) = അവയിൽനിന്ന് സാരമായ അംശം, പാഹി = പാനം ചെയ്താലും (അസ്മത്) ഹവം = ഞങ്ങളുടെ ആഹ്വാനം, ശ്രുധി = കേട്ടാലും!

വിവരണം: പരമതത്വമായ അഗ്നിദേവന്റെ മഹത്ത്വത്തെയും അവിടുത്തെ അനുഭൂതിരൂപമായ സാക്ഷാത്ക്കാരത്തിൽനിന്നുളവാകുന്ന മഹത്ത്വത്തെയും അതിനുള്ള വിഭിന്ന മാർഗ്ഗങ്ങളേയുംപററി ഒന്നാമത്തെ സൂക്തത്തിൽ വിവരിച്ചതിനുശേഷം രണ്ടാമത്തെ സൂക്തം ആരംഭിക്കുകയാണ് ഈ മന്ത്രത്തിൽ. ലക്ഷ്യം എത്ര മഹത്തായാലും ലക്ഷ്യപ്രാപ്തിയാൽ ഉണ്ടാകാവുന്ന നേട്ടങ്ങൾ എത്രതന്നെ അഭികാമ്യമാണെന്നിരുന്നാലും അവിടേക്ക് എത്താനുള്ള മാർഗ്ഗംകൂടി പ്രതിപാദിക്കപ്പെടാത്തിടത്തോളംകാലം ആ സിദ്ധാന്തം അപൂർണ്ണമാണെന്നേ പറയാൻ വയ്ക്കൂ. ഭാരതീയസംസ്കൃതിയിൽനിന്ന് ഉത്ഭവിച്ച ഏതൊരു സിദ്ധാന്തവും, അതു് എത്രതന്നെ ഉപരിപ്ലവ

മയാകും അതിലൊന്നിലും ഈ അപൂർണ്ണത കാണുകയില്ല. ഭാരതീയസംസ്കൃതിയുടെ മൂലാധാരമായ വൈദികസിദ്ധാന്തത്തിന്റെ കഥ പറയുകയും വേണ്ട. അഗ്നിതത്ത്വപ്രതിപാദ്യനായ ജഗദീശ്വരനെ തന്റെ ഹൃദയാന്തർഭാഗത്തു 'തന്നിൽ താനായി' സാക്ഷാത്കരിക്കുവാനുള്ള പ്രായോഗിക പദ്ധതിയാണ് രണ്ടാം സൂക്തത്തിൽ പ്രതിപാദിക്കപ്പെടുന്നത്. ഈ ജഗത്തിൽ പ്രാണസ്പന്ദനം മുതൽ മഹാഗോളങ്ങൾ തമ്മിലുള്ള ആകർഷണശക്തിവരെയുള്ള ഏതു ശക്തിപ്രവാഹവും വായുവിന്റെ പ്രവർത്തനം മൂലമാണെന്നാണ് ആർഷസിദ്ധാന്തം. 'പ്രാണാദ്വായുരജായത' എന്ന് പുരുഷസൂക്തവാക്യം വ്യക്തമായി പറയുന്നു—ആ സർവ്വേശ്വരന്റെ പ്രാണശക്തിയിൽനിന്നാണ് വായു ഉണ്ടായത് എന്ന്. 'പ്രകർഷേണ അനതി ഇതി പ്രാണഃ'—എന്ന നിർവ്വചനപ്രകാരം ആ സർവ്വചൈതന്യസ്വരൂപന്റെ ജഗത്സൃഷ്ടിക്കുയുള്ള ഇച്ഛയുടെ പ്രത്യേകരൂപത്തിലുള്ള പ്രവർത്തനംതന്നെ പ്രാണൻ. അതിൽനിന്ന് പ്രത്യേകമായുണ്ടായ ഒരു ശക്തിവിശേഷമാണ് വായു എന്നു പറയുമ്പോൾ ആ വായുവിന്റെ മഹത്ത്വവും പ്രാധാന്യവും വ്യക്തമാകുന്നുണ്ടല്ലോ. 'വാതി ഇതി വായുഃ' എന്നാണല്ലോ വായുവിന്റെ നിർവ്വചനം. എല്ലായിടത്തും തടവില്ലാതെ സഞ്ചരിക്കുന്നത് എന്നർത്ഥം. ഋഗ്വേദത്തിലെ ആത്മതത്ത്വപ്രതിപാദകമായ ഒരു സൂക്തത്തിൽ ഇങ്ങനെ പറയുന്നുണ്ട്—'അഹമേവ വാത ഇവ പ്രവാമി'—എന്ന്. 'വായുപോലെ എങ്ങും ഞാൻ തടവില്ലാതെ വ്യാപിച്ചിരിക്കുന്നു'—എന്നർത്ഥം. ഈശ്വരന്റെ പ്രത്യക്ഷപ്രതീകമായി വായുവിനെ കല്പിക്കുന്നതിൽ തെറ്റില്ല എന്ന് ഇതിൽനിന്നെല്ലാം വ്യക്തമായല്ലോ. പ്രപഞ്ചത്തിൽ സർവ്വത്ര വ്യാപിച്ചിരിക്കുന്നപോലെ മനുഷ്യശരീരത്തിലും പല പ്രവർത്തനങ്ങളിലായിട്ടാണെങ്കിലും വായു സർവ്വത്ര വ്യാപിച്ചിരിക്കുന്നുണ്ട്. നാഡീസ്പന്ദനവും രക്തചംക്രമണവും മനഃപ്രവർത്തനങ്ങളും ശരീരപ്രവർത്തനത്തിനാവശ്യമായ രാസവസ്തുക്കളുടെ സംയോജന നിർമ്മാണങ്ങളും ഹോർമോണുകളുടെ സ്രവണങ്ങളും എല്ലാം വായുവിന്റെ പ്രവർത്തനഫലമാണ്. പക്ഷേ സാധാരണനിലയിൽ ശ്വാസോച്ഛ്വാസരൂപത്തിലുള്ള വായുവിന്റെ പ്രവർത്തനമേ നാം അറിയുന്നുള്ളൂ. യമനിയമങ്ങളുടെ അനുഷ്ഠാനങ്ങളിലൂടെയും യോഗാസനപരിശീലനത്തിലൂടെയും നാഡീശോധകപ്രാണായാമത്തിലൂടെയും ശരീരപ്രവ



ർത്തനങ്ങൾക്ക് ഒരു വ്യവസ്ഥ വന്നുകഴിയുമ്പോൾ ശരീരത്തിലെ വായുവിന്റെ വിഭിന്നപ്രവർത്തനങ്ങൾ നമുക്ക് നേരിട്ട് കാണുന്നപോലെ വ്യക്തമായി അറിയാൻ തുടങ്ങും. ശരീരത്തിന്റെ ലാഘവം, അരോഗത, ശബ്ദമാധുര്യം എന്നിങ്ങനെ ഈ അവസ്ഥ സിദ്ധിച്ചതിന്റെ വിവിധ ലക്ഷണങ്ങൾ ശ്വേതാശ്വതരോപനിഷത്തിൽ പറയുന്നുണ്ട്. യോഗാഗ്നിമയമായ ശരീരം സിദ്ധിച്ച ആ സാധകന് വായുവിന്റെ സൂക്ഷ്മഗതികളുംകൂടി വ്യക്തമായി കാണാൻ സാധിക്കുമെന്നതിനാൽ അയാളെ സംബന്ധിച്ചേടത്തോളം വായു ദർശതൻ ആണ്. അതാണ് ഇവിടെ 'ദർശത' എന്ന സംബോധന ചെയ്തതിന്റെ അർത്ഥം. വായുവിന്റെ ആഗമനമാണ് സാധകന് അഭികാമ്യം. സ്വതവേ വായുവിന്റെ നിർഗ്ഗമനത്തിന് വേഗതയും ആഗമനത്തിന് നിശ്ചിതമായ ക്രമവും വേഗതയും ഇല്ലായ്കയും വരുമ്പോൾ ശരീരം രോഗാതുരവും സാധനക്ക് പററാത്തതുമായിത്തീരുന്നു. വായുവിന്റെ ആഗമനത്തിന് യോഗശാസ്ത്രം കൊടുക്കുന്ന പേര് പൂരകം എന്നും നിർഗ്ഗമനത്തിന് രേചകം എന്നുമാണല്ലോ. രേചകാവസ്ഥയില്ലാതെ സ്ഥിരമായി നിൽക്കുന്ന വായുവിന്റെ സ്ഥിതിയെ കുംഭകം എന്നുമാണ് പറയുന്നത്. സാധകന് ഗുരു നല്കിയ ആത്മതത്ത്വോപദേശത്തിലുള്ള ശ്രദ്ധാതിശയം ഈ ഘട്ടത്തിൽ പരമപ്രധാനമാണ്. ആനന്ദസ്വരൂപമായ ആത്മാവാണ് താനെന്നും ആത്മാവ് ഈ ശരീരത്തിൽ വിരാജിക്കുന്ന പ്രത്യക്ഷ സത്യമാണെന്നും ഉള്ള മേരുതുല്യമായ വിശ്വാസത്തിന്റെ പിൻബലത്താൽ വായുദേവനോട് വ്യക്തമായി പറയുകയാണ് ''ഇമേ സോമാഃ'' എന്ന്. ''ഈ ആനന്ദഘനമായ സത്ത'' എന്നാണ് ഇതിന്റെ വിശദമായ അർത്ഥം. സോമപദത്താൽ വേദത്തിൽ പ്രതിപാദിക്കുന്നത് ബ്രഹ്മാനന്ദത്തെയാണെന്ന പ്രസിദ്ധമാണല്ലോ. സത്തും ചിത്തും ആനന്ദവുമായ ഈ ആത്മാവിന്റെ ആനന്ദസ്ഫുലിംഗങ്ങളാണ് ഓരോ ഇന്ദ്രിയാനുഭൂതികളിലൂടെയും ലഭിച്ചുകൊണ്ടിരിക്കുന്ന സുഖലേശാഭാസങ്ങൾ. ഇവയെ എത്രതന്നെ ആസ്വദിച്ചാലും പോരാ പോരാ എന്നല്ലാതെ തൃപ്തിവരലില്ല. എന്നാൽ ആനന്ദസ്വരൂപമായ ആത്മാവിനെ പ്രാപിച്ചാൽ നിത്യതൃപ്തിയായി. ഇനി ഇതിലും മേലെ മറെറാന്നും നേടാനില്ല; ഇതിലും വലുതായ ഒരാനന്ദവും അനുഭവിക്കാനില്ല എന്ന കൃതകൃത്യത സാധകന് സിദ്ധിക്കുന്നു. ''യത്‌ലബ്ധ്വാ പുമാൻ സിദ്ധോ ഭവത്യമൃതോ ഭവതി തൃപ്തോ

ഭവതി'—എന്ന് ശ്രീനാരദൻ ഭക്തിസൂത്രത്തിൽ പ്രകീർത്തിക്കുന്ന ഉൽകൃഷ്ടാവസ്ഥയെ നൽകാൻ പര്യാപ്തമായവയാണ് ഈ സോമം എന്നാണ് "അരംകൃതാഃ" എന്ന വിശേഷണം സൂചിപ്പിക്കുന്നത്. "മതിവരുത്തുന്നവ" എന്നാണ് ഈ വാക്കിന്റെ അർത്ഥം. അരംകൃതാഃ എന്നതിന് സായണാചാര്യൻ കൊടുത്തിട്ടുള്ള വ്യാഖ്യാനം അലംകൃതാഃ എന്നാണ്. അലംഭാവത്തെ ഉണ്ടാക്കുന്നവയെന്നർത്ഥം. പച്ച മലയാളത്തിൽ പറഞ്ഞാൽ 'മതി എന്ന നിലവരുത്തുന്നവ' എന്നു ചുരുക്കം. നിത്യതൃപ്തിയരുളുന്ന ആനന്ദസത്ത ഉള്ള സ്ഥലത്തേയ്ക്ക് സ്വാഭാവികമായിത്തന്നെ മനസ്സും മനസ്സിനെ പിന്തുടർന്ന് പ്രാണനും മുന്നേറും. നിരന്തരഭഗവദ്ദർശനത്തിൽ മത്തനായ ശ്രീനാരദമഹർഷിയുടെ ഉപദേശത്തെ അനുസരിച്ച് ശ്രദ്ധാപൂർവ്വം സാധന ചെയ്തുതുടങ്ങിയ ധ്രുവകുമാരന്റെ തപസ്സിന്റെ ഫലമായി ജഗത്തിലെ പ്രാണശക്തിക്കു മുഴുവൻ കുംഭകാവസ്ഥയാൽ രോധനം വന്നുവെന്ന് ശ്രീമദ് ഭാഗവതത്തിൽ പറയുന്നുണ്ട്. ഗുരുവിന്റെ അസാധാരണത്വം, ശിഷ്യന്റെ തീവ്രശ്രദ്ധ, സാധനയുടെ തീവ്രത ഈ മൂന്നു ഘടകങ്ങളും ഇവിടെ ഏകോപിച്ചിരിക്കുന്നു. 'ആശ്ചര്യോ വക്താ കുശലോസ്യ ലബ്ധാ' എന്ന് ഉപനിഷത്തും പറയുന്നുണ്ടല്ലോ. പറയുന്നവൻ അസാമാന്യനും ഉപദേശം ഗ്രഹിക്കുന്നവൻ അതു സ്വീകരിക്കാൻ പററിയവനുമാകണം എന്ന് ഉപനിഷദ് വാക്യാർത്ഥം. പ്രാണശക്തി ആനന്ദ സത്തയുടെ ഏതാനും അംശം പാനം ചെയ്തു കഴിയുമ്പോഴേക്കുംതന്നെ ആനന്ദമത്തമായി സ്തബ്ധാവസ്ഥ വരും. പ്രാണശക്തി ഈശ്വരന്റെ അംശമാണെന്ന് ഉറപ്പായിക്കഴിഞ്ഞാൽ അവിടെ പ്രാർത്ഥനയ്ക്കല്ലാതെ ആജ്ഞയ്ക്ക് സ്ഥാനമില്ലല്ലോ. ആനന്ദാംശം അല്പമെങ്കിലും ഗ്രഹിച്ചു കഴിഞ്ഞാൽ പിന്നെ പ്രാണൻ സാധകന്റെ പ്രാർത്ഥന കേൾക്കാതിരിക്കയില്ല. ആന്തരിക പ്രയാണത്തിനനുസൃതമായ പ്രാർത്ഥനയല്ലാതെ ഇന്ദ്രിയങ്ങൾ മുഖേന വരുന്ന വിഷയസുഖങ്ങളുടെ ശാസനയ്ക്ക് ഒട്ടുംതന്നെ ചെവികൊടുക്കുകയുമില്ല. പ്രാണശക്തി ആനന്ദത്തിന്റെ ഏതാനും അംശം പാനം ചെയ്താലും എന്നാണ് "തേഷാം പാഹി" എന്നതിന്റെ വിശദമായ അർത്ഥം. ആനന്ദത്തിന്റെ ലേശം എനിക്ക് അനുഭവിക്കാൻ സാധിച്ചതിനെ സംരക്ഷിച്ചു നിലനിർത്തണേ എന്നും തേഷാം പാഹി എന്നതിന് അർത്ഥമുണ്ട്. മനസ്സിന്റെ ബഹിർമുഖാവസ്ഥയെ തടയാൻ പ്രാണരോധംകൊണ്ടേ കഴിയൂ.



അന്തർമ്മുഖന്മാരാൽ സമാരാദ്ധ്യയാണ് ആനന്ദസ്വരൂപിണിയെന്ന് ലളിതാസഹസ്രനാമം പറയുന്നു. ആ അവസ്ഥയെ സംരക്ഷിക്കണേ എന്നു പ്രാണസ്വരൂപനോട് പ്രാർത്ഥിക്കുകയാണ് ഇവിടെ. പ്രാർത്ഥന കേൾക്കണേ എന്നു പറഞ്ഞതിനു ശേഷം, ആ പ്രാർത്ഥന എന്താണെന്ന് അടുത്ത മന്ത്രത്തിൽ വ്യക്തമായി പറയുന്നുണ്ട്.

വായുസ്വരൂപനായ സർവ്വേശ്വരാ! അവിടുന്ന് ഞങ്ങളുടെ സംസാരരോഗത്തിന് ഒരു ഉത്തമൌഷധമായി പ്രവഹിക്കണേ. ഞങ്ങളുടെ ഹൃദയത്തിൽ സുഖപ്രദനും ശാന്തിപ്രദനുമായി പ്രശോഭിക്കണേ എന്ന അർത്ഥത്തിൽ ഒരു മന്ത്രമുണ്ട് ഋഗ്വേദത്തിൽ. ഇതാണ് മന്ത്രഭാഗം:

"വാത ആവാതു ഭേഷജം ശംഭു മയോഭു നോ ഹൃദേ" നമുക്കും ഈ പ്രാർത്ഥന ആവർത്തിക്കാം. □

## ഋക്ക് പതിനൊന്ന്

രൂപവും ഭാവവും തികച്ചും വിഭിന്നങ്ങളായ നിലയിൽ വർത്തിക്കുന്ന രണ്ട് അമ്മമാരുണ്ട്. അവർക്കിരുവർക്കും താലോലിക്കാൻ കുഞ്ഞ് ഒന്നേയുള്ളൂ. അവർ അതിനെ മാറിമാറി താലോലിക്കും. ഒരുവളുടെ നിറം കറുപ്പ്; മറേറവളുടെ നിറം വെളുപ്പും. കറുമ്പിയുടെ കയ്യിലിരിക്കുമ്പോൾ കുഞ്ഞിന് എല്ലാം കൈവശപ്പെടുത്താനാണ് ഉത്സാഹം. തന്റെ ഭാരം താൻ തന്നെ വഹിക്കണം എന്ന മട്ടിലാണ് പെരുമാററം. വെളുത്തവളുടെ കയ്യിലിരിക്കുമ്പോൾ കുഞ്ഞിന് പൂർവ്വാധികം തേജസ്സും കാര്യപ്രാപ്തിയും കാണപ്പെടും. ഇങ്ങനെ ഈ രണ്ട് അമ്മമാരും കൂടി കുഞ്ഞിനെ വളർത്തി വലുതാക്കിക്കൊണ്ടിരിക്കുന്നു. ഋഗ്വേദത്തിലെ ഒന്നാം മണ്ഡലത്തിൽ 95-ാം സൂക്തം ആരംഭിക്കുന്നത് ഇങ്ങനെ ഒരു രൂപകം അവതരിപ്പിച്ചു കൊണ്ടാണ്. വിദ്യയും അവിദ്യയും ആകുന്ന രണ്ട് അമ്മമാർ ജീവാത്മാവാകുന്ന കുഞ്ഞിനെ മാറി മാറി എടുത്ത് പോഷി

പ്പിക്കുന്നു എന്ന തത്വത്തെയാണ് ഇവിടെ വ്യംഗ്യമായി സൂചിപ്പിച്ചിരിക്കുന്നത്. ജീവാത്മാവിന്റെ വളർച്ചക്കു സഹായകമായ പ്രവൃത്തിതന്നെയാണ് ഇരുവരും ചെയ്യുന്നത്. രണ്ടുപേരും രണ്ടുവിധത്തിലാണെന്നുമാത്രം. നന്മയും തിന്മയും സുഖവും ദുഃഖവും ജന്മവും മരണവും എല്ലാം ഓരോ വിധത്തിൽ ജീവനെ ഉൽകൃഷ്ടതയിലേയ്ക്കു നയിക്കുക തന്നെയാണ്. ഒന്നു നിന്ദ്യമോ മറെറാന്നു വന്ദ്യമോ ആയിട്ടില്ല. 'സ്വർഗ്ഗാപവർഗ്ഗനരകേഷ്വപി തുല്യാർത്ഥദർശിനഃ' എന്ന് ഭാഗവതം പ്രശംസിച്ചിട്ടുള്ള ഈ ഭക്തോത്തമന്മാരുടെ വീക്ഷണ വിശേഷം ഇന്നു നമുക്ക് നഷ്ടപ്പെട്ടിരിക്കുന്നു. ഹൃദയത്തിൽനിന്നുറന്നൊഴുകുന്ന സ്തുതിഗീതങ്ങളാൽ സർവ്വാത്മകനായ ജഗദീശ്വരനെ പ്രത്യക്ഷപ്പെടുത്താൻ കഴിവുള്ള ആ ധന്യാത്മാക്കൾ ഈശ്വര പ്രേമമഗ്നന്മാരാണ്. പ്രേമപൂർവ്വമായ ആഹ്വാനത്താൽ അവിടുത്തെ പ്രത്യക്ഷപ്പെടുത്തി പരമാനന്ദാനുഭവം ആസ്വദിക്കുന്നതിലും അവർ അനന്തര തലമുറയ്ക്കു് ആസ്വാദ്യമാക്കിത്തീർക്കുന്നതിലും അവർ അങ്ങേയററം നിഷ്കർഷ പുലർത്തുന്നു. വായുരൂപനായി തന്നെ അനുഗ്രഹിക്കാൻ വന്നെത്തുന്ന സർവ്വേശ്വരനെ ഋഷി അത്യാദരപൂർവ്വം സ്തുതിക്കുകയാണ്. ഇതാ! ശ്രദ്ധിക്കുക.

**മന്ത്രം: വായ ഉക്ഥേഭിർജരന്തേ ത്വാമച്ഛാ–**
**ജരിതാരഃ സുതസോമാ അഹർവ്വിദഃ**
(ഋഗ്വേദം. 1. 2. 2)

അർത്ഥം: വായോ = അല്ലയോ വായുദേവ! ജരിതാരഃ = സ്തോതാക്കൾ, ത്വാം = അവിടുത്തെ, അച്ഛാ = അഭിമുഖീകരിച്ച്, ഉക്ഥേഭിഃ = സ്തോത്രങ്ങളെക്കൊണ്ട്, ജരന്തേ = സ്തുതിക്കുന്നു, (കീദൃശാസ്തേ) = എങ്ങനെയുള്ളവരാണവർ എന്നാണെങ്കിൽ, സുതസോമാഃ = സോമാഭിഷവം ചെയ്തവരും, അഹർവ്വിദഃ = അഹസ്സിനെക്കുറിച്ച് — പ്രകാശാവസ്ഥയെക്കുറിച്ച് — അറിവുള്ളവരും (സ്തോതാരഃ ത്വം സ്തുവന്തീത്യർത്ഥഃ (ആയ സ്തോതാക്കൾ അവിടുത്തെ സ്തുതിക്കുന്നു എന്നർത്ഥം.)

വിവരണം: 'ജരതി' എന്ന ശബ്ദത്തിൽ നിന്നാണ് ജരിതൃപദത്തിന്റെ ഉദ്ഭവം. ജാരശബ്ദവും അതിൽ നിന്നുണ്ടായതുതന്നെ. ഗൂഢമായ പ്രേമത്തെയാണ് ഇവ സൂചിപ്പിക്കുന്നത്. ഈശ്വരനിൽ പരമപ്രേമം സിദ്ധിച്ച ഭക്തവര്യന്മാരാണ് ജരിതാക്കൾ. പുരാണ പ്രസിദ്ധമായ കൃഷ്ണഗോപീ



പ്രേമം തന്നെ ഉദാഹരണം. സഭർത്തൃകകളായ അവർ ശ്രീകൃഷ്ണനിൽ ഗൂഢമായി പ്രേമം വളർത്തിക്കൊണ്ടുവന്നു. ഈശ്വരാവിഷ്കാരക്ഷമങ്ങളായ വാക്കുകളിലൂടെയും ചേഷ്ടകളിലൂടെയും പ്രകടമായ പ്രേമം സർവ്വേശ്വരനിൽ അനുകൂലമായ പ്രതികരണമുണ്ടാക്കി. പുരാണ പ്രസിദ്ധമായ ഈ കൃഷ്ണഗോപീ പ്രേമത്തിന്റെ ആധാരശിലതന്നെ ഈ നിഗൂഢപ്രേമമാണല്ലോ. വൈദികഋഷിമാരുടെ ജരിതൃശബ്ദത്തിനു് ഉത്തമോദാഹരണമാണ് ഈ ഗോപസ്ത്രീകൾ. ദേവതാസ്വരൂപത്തെ ആവിഷ്ക്കരിക്കാൻ കെൽപ്പുററ സത്യപ്രകാശിനിയായ വാക്കിനെയാണ് ഉക്ഥം എന്നു പറയുന്നത്. 'ഉത്തിഷ്ഠത്യനേന ദേവതാപ്രസാദഃ' എന്നാണ് ഉക്ഥശബ്ദത്തിനു് ഐതരേയ ആരണ്യകത്തിൽ സായണാചാര്യർ അർത്ഥം കൊടുത്തിരിക്കുന്നത്. ഇഷ്ടദേവതയുടെ സാക്ഷാല്ക്കാരമാണ് സ്വാദ്ധ്യായത്തിന്റെ ഫലമായി പതഞ്ജലി മഹർഷിയും വിവരിച്ചിട്ടുള്ളത്. 'സ്വാദ്ധ്യായാദ് ഇഷ്ടദേവതാസംപ്രയോഗഃ' — എന്ന് പാതഞ്ജലസൂത്രം. ദേവതാപ്രസാദത്തെ അനുഭവപ്പെടുത്തുന്നത് ഏതോ, അതാണ് ഉക്ഥം എന്ന ഐതരേയ വചനസാരം. സ്വാദ്ധ്യായംകൊണ്ട് ഇഷ്ടദേവതാ ദർശനം കിട്ടുന്നു എന്നാണ് പാതഞ്ജലസൂത്രത്തിന്റെ അർത്ഥം. ഹൃദയംനിറഞ്ഞ പ്രേമഭാവത്തോടെ വായുരൂപനായ സർവ്വേശ്വരനെ സ്തുതിക്കുന്ന ആ ധന്യാത്മാക്കൾ സുതസോമന്മാരാണ്. അവർ അഹർവിത്തുക്കളാണ് എന്നാണ് മന്ത്രം തുടർന്നു പറയുന്നത്. സോമാഭിഷവം നടത്തിയവരാണ് സുതസോമന്മാർ: യമനിയമാദികളെ അനുഷ്ഠിച്ച് തന്നിൽ മറഞ്ഞുകിടക്കുന്ന ആനന്ദരസത്തെ കണ്ടെത്തി അതിനെ ഈശ്വരനു് അർപ്പിക്കാൻവേണ്ടി ഒരുക്കിവെച്ചിരിക്കുന്നവരാണ് എന്നർത്ഥം. എന്നാൽ എന്തുകൊണ്ടാണ് അതു അർപ്പിക്കാത്തതു് എന്നാണെങ്കിൽ പ്രാണനെ ആജ്ഞാചക്രത്തിൽ എത്തിക്കുംവരെ അതു വേണ്ടപോലെ അർപ്പിക്കാൻ കഴിയില്ല. ത്രേതാഗ്നിയിൽ സോമാഹുതി അർപ്പിക്കാൻ യോഗ്യമായ അഗ്നി ആഹവനീയാഗ്നിയാണ്. അതാണ് മൂലാധാരം മുതലായ അഞ്ചു പടികൾക്കു ശേഷമുള്ള ആജ്ഞാചക്രം അഥവാ ഭ്രൂമദ്ധ്യം. അഞ്ചുവരിപടുത്ത ചിതിക്കുമുകളിൽ നിക്ഷേപിച്ച അഗ്നിയിൽ ആണല്ലോ സോമാഹുതി നടത്താറുള്ളതു്. ഈ തത്വമാണ് അതു സൂചിപ്പിക്കുന്നതു്. ആഹവനീയാഗ്നി ചിതി നിർമ്മിക്കുന്നതിനു് മുമ്പുതന്നെ ഉണ്ടെങ്കിലും അതു ചിതിക്കു മുകളിൽ നിക്ഷിപ്ത

മാകുമ്പോഴേ സോമാഹുതിക്കു യോഗ്യമാകുന്നുള്ളൂ. മൂലാധാരത്തിലുള്ള പ്രാണശക്തിയെ മററു് ഓരോ ചക്രങ്ങളിലൂടെ ഉയർത്തി ആജ്ഞാചക്രത്തിലെത്തിക്കുമ്പോഴേ സിനീവാലി എന്ന നാഡിയിൽനിന്നു് സോമാമൃതപ്രസ്രവണം ഉണ്ടാകുന്നുള്ളൂ. ഇന്ദ്രിയവിഷയങ്ങളിലൂടെ ചിന്നിച്ചിതറിപ്പോയിരുന്ന ആനന്ദകണികകളെ സമാഹരിച്ചുവെക്കുവാൻ സംയമിയായ ഒരു സാധകനേ കഴിയൂ. അങ്ങനെയുള്ള ആളാണു് സുതസോമൻ. സുതസോമനായാൽ മാത്രം പോരാ അഹർവിത്തുമാകണം. അഹസ്സു് എന്നാൽ പകൽ എന്നാണർത്ഥം. പകൽ സമയത്തു് പ്രവർത്തിക്കുകയാണല്ലോ എല്ലാവരും പതിവു്. രാത്രിയിൽ പ്രവൃത്തിയിൽനിന്നു് വിരമിച്ചു് ഉറങ്ങുകയും ശരീരമനസ്സുകൾക്കു് വിശ്രമം കൊടുക്കുകയും ചെയ്യുന്നു. എന്നാൽ ഇവിടെ അഹസ്സിനെ അറിയുന്നവർ എന്നാണു് പറയുന്നതു്. ഉള്ളതിനെയല്ലേ അറിയാൻ കഴിയൂ. രാവും പകലും മാറി മാറി വരുന്നതിൽ രാവിനെ അറിയാതെ പകലിനെ മാത്രം അറിയുന്നവർ എന്നു പറഞ്ഞതിനു് അർത്ഥം എന്താവാം? അതു മററൊന്നുമല്ല. ഈശ്വരപ്രാപ്തിക്കായുള്ള പരിശ്രമത്തിൽ, അതായതു് സാധനയിൽ—നിമഗ്നനായവനു് പ്രവൃത്തിയിൽനിന്നു് വിരമിച്ചു് വിശ്രമിക്കുകയെന്ന ഒരു കാര്യം ഇല്ല. നിത്യനിരന്തരമായ പരിശ്രമംതന്നെ. അതായതു് രാത്രിയെ അവരറിയുന്നില്ല എന്നർത്ഥം. സാധനയിൽ ഏർപ്പെട്ടിരിക്കുമ്പോഴും കാലവൈപരീത്യംകൊണ്ടു് ചില ഏററക്കുറവുകളൊക്കെ വരാതിരിക്കില്ല. എന്നാലും അതിനെ പ്രവൃത്തിയിൽനിന്നു് വിരമിക്കാനുള്ള രാത്രിസമയമായിട്ടല്ല സാധകൻ കാണുക. പാറക്കെട്ടുകളിലൂടെയും മലയിടുക്കിലൂടെയും ഒഴുകുമ്പോൾ നദിയ്ക്കു് ഒഴുക്കും തള്ളിച്ചയും കൂടും; സമതലത്തിലൊഴുകുമ്പോഴത്തെപ്പോലെയല്ല. ഇതേപോലെ കാലാനുസൃതമായും പ്രാരബ്ധാനുസൃതമായും വരുന്ന കഷ്ടതകളും തിരിച്ചടികളും സാധകനെ പ്രയത്നത്തിൽനിന്നു് പിന്തിരിപ്പിക്കാനല്ല, കൂടുതൽ ഊക്കോടും ഉഷാറോടുംകൂടി പ്രയത്നിക്കാനാണു് പ്രേരിപ്പിക്കേണ്ടതു് എന്നാണു് ''അഹർവിദഃ'' എന്നതിന്റെ വിശദമായ താല്പര്യം. ഋഗ്വേദത്തിൽത്തന്നെ മററൊരിടത്തു് ഇങ്ങനെ ഒരു മന്ത്രഭാഗമുണ്ടു്: ''അഹശ്ചകൃഷ്ണമഹരർജ്ജുനംച''—കറുത്ത പകലും വെളുത്ത പകലും എന്നർത്ഥം. കറുത്ത പകൽ ആപത്തും കഷ്ടതകളും നിറഞ്ഞ കാലവും വെളുത്ത പകൽ എല്ലാം അനുകൂലമായി സുഖശാന്തി നിറഞ്ഞ



കാലവും എന്നാണർത്ഥം. കറുത്ത പകലിനാണു് ഒന്നാം സ്ഥാനം എന്നതു പ്രത്യേകം ശ്രദ്ധിക്കേണ്ടതാണു്. ഈശ്വരോന്മുഖമായ പ്രയാണത്തിൽ ഏർപ്പെട്ടിരിക്കുന്ന സാധകനു് ആപത്തും കഷ്ടതകളുമാണു് കൂടുതൽ ഉപകാരവും ഉപയോഗവും ആയി ഭവിക്കുന്നതു്. അപ്പോഴേ ജീവിതയാഥാർത്ഥ്യങ്ങളിലേയ്ക്കു് കണ്ണു തുറക്കുകയുള്ളൂ. അതിനാൽ ഒന്നാം സ്ഥാനം കറുത്ത പകലിനു തന്നെ. വായുദേവനെ പ്രേമപൂർവ്വം സ്തുതിച്ചു് ഋഷി പറയുകയാണു്: ''ഞങ്ങൾ സംഭരിച്ചു വെച്ചിരിക്കുന്ന ആനന്ദരസത്തെ കൈക്കൊള്ളേണമേ. അതിനായി അവിടുന്നു് ആജ്ഞാചക്രമെന്ന സ്ഥാനത്തേയ്ക്കു് സുഷുമ്നയിലൂടെ കയറി വരേണമേ!'' മൂലാധാരത്തിൽ ചുരുണ്ടുകിടക്കുന്ന കുണ്ഡലിനി പ്രാണശക്തിയുടെ ഒരു വ്യത്യസ്തഭാവം തന്നെയാണല്ലോ.

ആന്തരികമായ ഉപാസനയുടെ പലേ ഘട്ടങ്ങളുംതന്നെയാണു് വേദമന്ത്രങ്ങളിലൂടെയും വൈദികാനുഷ്ഠാനങ്ങളിലൂടെയും ഋഷീശ്വരന്മാർ പ്രകടമാക്കുന്നതു്. അതു് അറിയുമ്പോഴേ വേദത്തിന്റെ ഭാവഗാംഭീര്യം വേണ്ടപോലെ വെളിപ്പെടുകയുള്ളൂ. ഈശ്വരമഹിമകൾ ''അവസന''കളും ''അനഗ്നക''ളുമാണെന്നാണല്ലോ വേദം തന്നെ പറയുന്നതു്—''ദിവോയഹ്വീരവസാനാ അനഗ്നാഃ'' ഗുരുശാസ്ത്ര പ്രസാദസമ്പന്നന്മാർക്കു് ''അവസന''കളാണു്. അതായതു് വസനരഹിതകളാണു് ഈശ്വരമഹിമകൾ. പാണ്ഡിത്യഗർവ്വത്തോടെ ധിക്കാരപൂർവ്വം സമീപിക്കുന്നവർക്കു് ''അനഗ്ന''കളുമാണു്. അതായതു് മൂടിവെക്കപ്പെട്ടവയാണു്. ഈശ്വരമഹിമകൾ പ്രതിപാദിക്കുന്ന വേദമന്ത്രങ്ങളുടെ യഥാർത്ഥതത്ത്വം അധികാരികൾക്കു് വെളിപ്പെടുന്നവയും അനധികാരികൾക്കു് മറഞ്ഞു കിടക്കുന്നവയുമാണു് എന്നർത്ഥം.

''അനന്തപാരം ഗംഭീരം ദുർവ്വിഗാഹ്യം സമുദ്രവത്'' എന്നു് ഭാഗവതവും ഈ സത്യത്തെ വിവരിച്ചിരിക്കുന്നു. ○

## ഋക്കു് പന്ത്രണ്ടു്

പ്രപഞ്ചസൃഷ്ടിയിൽ ഈശ്വരന്റെ സൃഷ്ടികൌശലം പൂർണ്ണതയെ പ്രാപിച്ചതു് മനുഷ്യനെ സൃഷ്ടിച്ചപ്പോഴാണെന്നും

പ്രവൃത്തി സഫലമായതായി
അതോടെ തന്റെ അതേവരെയുള്ള
ഘട്ടത്തിൽ സൃഷ്ടിയെ വണ്ണിയ്ക്കുന്ന
ഈശ്വരൻ കരുതിയെന്നും ‘പുരുഷം വിധായ
ഭാഗവതവും മററു ശാസ്ത്രങ്ങളും പറയുന്നു. എന്നു ഭാഗവത
ബ്രഹ്മാവലോകധിഷണം മുദമാപദേവഃ’ ബുദ്ധിയോടു
വചനം. ബ്രഹ്മദർശനത്തിനു പര്യാപ്തമായ ബ്രഹ്മദേവൻ സംതൃപ്ത
കൂടിയ മനുഷ്യനെ സൃഷ്ടിച്ചപ്പോൾ ഈശ്വര
നായി എന്നു ഭാഗവതവചനത്തിന്റെ സാരം.
ചൈതന്യം വിട്ടതി എന്നു പേരുള്ള ശിരസ്സിലെ ദ്വാരത്തിലൂടെ
അകത്തുപ്രവേശിച്ച്, അതായത് ആധാരചക്രങ്ങളെയും അതി
നോടനുബന്ധിച്ചുള്ള നാഡീസമൂഹങ്ങളെയും ചൈതന്യവത്താ
ക്കിയതിനുശേഷം അവശേഷിച്ച ചൈതന്യം ഏററവും താഴെ
യുള്ള മൂലാധാരചക്രത്തിൽ കുണ്ഡലിതമായി (ചുരുണ്ടുകൂടി)
കിടന്നു എന്നും ആ ശക്തിയുടെ പേരാണ് കുണ്ഡലിനിയെന്നും
യോഗശാസ്ത്രം പറയുന്നു. ആഹാരനീഹാരാദിസാമാന്യ ശാരീ
രികധർമ്മങ്ങൾ നിർവ്വഹിക്കാൻ വേണ്ടതായ ശക്തി
പ്രാണാപാനാദിഭേദേന അതാതു ആധാരചക്രങ്ങളിൽ സംഭ
രിക്കപ്പെട്ടിട്ടുണ്ട്. അസാധാരണമായ ആദ്ധ്യാത്മികസാധനക
ളിൽ വ്യാപൃതരാകുന്നവർക്ക് വേണ്ടതായ പ്രത്യേക ശക്തി
വിശേഷം മൂലാധാരത്തിലെ സംഭൃതശക്തിയിൽനിന്നു്
അതാതുസമയം ഉണർത്തിയെടുക്കേണ്ടതുണ്ട്. അതിനുള്ള പ്രവ
ത്തനസമ്പ്രദായങ്ങളാണ് ജപധ്യാനാദിസാധനാവിശേഷങ്ങൾ.
ശ്രദ്ധയോടും തീവ്രതയോടുംകൂടി ചെയ്യുന്ന ജപധ്യാനാദിസാധന
കളെക്കൊണ്ടും ബ്രഹ്മചര്യനിഷ്ഠകൊണ്ടും ഈ മഹാശക്തിയെ
ഭാഗികമായോ പൂർണ്ണമായിത്തന്നെയോ ഉണർത്തി ഉയർത്തി
ആജ്ഞാചക്രത്തിൽ എത്തിച്ചതിനുശേഷം സോമാഭിഷവം
അഥവാ അമൃതധാര എന്ന ഒരു പ്രക്രിയ ഉണ്ടാകുന്നു എന്നും
അതു് സാധകനിൽ ഒരു വലിയ പരിവർത്തനം വരുത്തുന്നു
എന്നും അനുഭവസമ്പന്നന്മാരായ മഹാത്മാക്കളും ശാസ്ത്രവും പറ
യുന്നു. ഈ തത്വത്തെത്തന്നെ സമാധിഭാഷയിലൂടെ വേദം
വിവരിക്കുന്നതു നോക്കുക:

**മന്ത്രം:** **വായോ തവ പ്രപൃഞ്ചതീ ധേനാ ജിഗാതി**
**ദാശുഷേ ഉരൂചീ സോമപീതയേ**

(ഋ. 1-2-3)

അർത്ഥം: വായോ = പ്രാണാധിപനായ അല്ലയോ വായു
ദേവ, തവ ധേനാ = വാക്കിനെ അവലംബിച്ചുള്ള അവി
ടത്തെ പ്രവാഹം, പ്രപൃഞ്ചതീ = സാധകനോട് ഒരു വിശേഷ
രൂപത്തിൽ സമ്പർക്കം പുലർത്തുന്നതും, സോമപീതയേ =
സോമരസപാനത്തിനായി, ഉരൂചീ (സതീ) = വിസ്തൃത
മായിത്തീർന്നതുമാണല്ലോ, (തത്) ദാശുഷേ = അതു സർവ്വ
സമർപ്പണം ചെയ്ത അന്തര്യോഗകർത്താവിലേയ്ക്കു്, ജിഗാതി =
ചെന്നെത്തുമാറാകട്ടെ!





വിവരണം: വൈദികനിഘണ്ടു അനുസരിച്ച് ധേനാ എന്ന പദത്തിനു് വാക്ക് എന്നാണർത്ഥം. ഭാവതലത്തിൽ അർത്ഥവ്യത്യാസം സൂചിപ്പിക്കുന്ന അനേകം വൈദികപദങ്ങളുണ്ട്. അവയുടെ പ്രയോഗത്തിൽനിന്നേ അർത്ഥവ്യത്യാസം സൂക്ഷ്മമായി ഗ്രഹിക്കാൻ കഴിയൂ. വാക്കിനു പിന്നിൽ മനസ്സും മനസ്സിനു പിറകിൽ പ്രാണനും ഉണ്ടെങ്കിലേ ആ വാക്ക് യഥാർത്ഥ വാക്കാകുകയുള്ളൂ. ‘‘വാങ്മേ മനസി പ്രതിഷ്ഠിതാ’’ എന്നതാണ് ആദ്യത്തെ പടി. വാക്ക് മനസ്സിൽ ഉറച്ചു നിൽക്കണം എന്നർത്ഥം. വേണ്ടതേ സംസാരിക്കാവൂ; വാക്ക് ഉച്ചരിക്കുന്നതിനുമുമ്പ് മനസ്സുകൊണ്ട് നല്ലവണ്ണം ആലോചിച്ചേ ഉച്ചരിക്കാവൂ എന്ന നിബന്ധനയ്ക്കു് അടിസ്ഥാനം ഇതാണ്. അതുകൊണ്ടാണ് ഭഗവദ്ഗീതയിൽ മാനസ തപസ്സിന്റെ പട്ടികയിൽ മൗനത്തെ ഉൾപ്പെടുത്തിയതു്. ‘സത്യം ബ്രൂയാത് പ്രിയം ബ്രൂയാത് ന ബ്രൂയാത് സത്യമപ്രിയം, നാനൃതം ച പ്രിയം ബ്രൂയാത് ഏഷ ധർമ്മഃ സനാതനഃ’— സത്യവും പ്രിയവുമായതേ പറയാവൂ; സത്യമാണെങ്കിലും അപ്രിയമായിട്ടുള്ളത് പറയരുതു്; പ്രിയമാണെന്നുവെച്ച് അസത്യവും പറയരുത്. ഇതാണ് വാക്കുച്ചരിക്കുന്നതിൽ അടിസ്ഥാനമാക്കേണ്ട ശാശ്വതനിയമം എന്നാണല്ലോ ഈ ശ്ലോകങ്ങളുടെ സാരം. ഇതു് നിഷ്കൃഷ്ടമായി പാലിക്കുന്ന ഒരാൾക്ക് ഏറെ സംസാരിക്കാനുണ്ടാവില്ല. വാക്ക് മനസ്സിൽ പ്രതിഷ്ഠിതമായി എന്നർത്ഥം. കുറെക്കാലം ഇത് അഭ്യസിച്ച് വന്നാൽ മട്ടൊന്നു് മാറും. ‘മനോ മേ വാചി പ്രതിഷ്ഠിതം’— ഇപ്പോൾ മനസ്സ് വാക്കിലാണ് പ്രതിഷ്ഠിതമായിരിക്കുന്നതു്. സത്യം പറയുക എന്നതിനു പകരം പറയുന്നത് സത്യമാവുക എന്ന സ്ഥിതിവരും. ‘‘വലിയ മഹർഷികൾ ചൊന്നാൽ ഫലമാ വാക്കിന്റെ പിന്നിലോടിവരും’’ എന്നാണല്ലോ കവിവചനം. നിഷ്കൃഷ്ടമായി 12 കൊല്ലം സത്യനിഷ്ഠ പാലിക്കാൻ കഴിഞ്ഞാൽ നിങ്ങൾ പറയുന്നതെല്ലാം സത്യ

മാവും എന്നു് സ്വാമി വിവേകാനന്ദൻ ഒരിടത്തു് പറഞ്ഞതും ഇതേ തത്വംതന്നെയാണു്. വാക്കിന്റെ പിന്നിൽ മനസ്സ്, മനസ്സിന്റെ പിന്നിൽ പ്രാണൻ എന്നായിക്കഴിഞ്ഞാൽ പ്രാണൻതന്നെയാണല്ലോ മനസ്സായും വാക്കായും പ്രവഹിക്കുന്നതു്. ഈ ഘട്ടത്തിൽ വാക്കു് ഉപാസനാമന്ത്രമാണു്. മനസ്സ് അർത്ഥഭാവനയാണു്; പ്രാണൻ സങ്കല്പദാർഢ്യവുമാണു്. 'തജ്ജപസ്തദർത്ഥഭാവനം'—എന്നു് പതഞ്ജലി വർണ്ണിച്ച ജപത്തിന്റെ രൂപമാണു് ഇതു്. 'അർത്ഥഭാവനയോടെ ചെയ്യുന്നതേ ജപമാകൂ' എന്നാണു് പതഞ്ജലിയുടെ സൂത്രസാരം. ഈ പ്രാണപ്രവാഹത്തിന്റെ ലക്ഷ്യം ആനന്ദാനുഭൂതിയാണു്. അതായതു് സോമപാനംതന്നെ. എന്നാൽ ഈ പ്രവാഹം മൂലാധാരത്തിൽനിന്നു് വിവിധ ആധാരചക്രങ്ങളെ കടന്നുയർന്നു് മനസ്സിന്റെ സ്ഥാനമായ ഭ്രൂമദ്ധ്യത്തിൽ അതായതു് ആജ്ഞാചക്രത്തിൽ എത്തുമ്പോഴേ സോമാമൃതരസാസ്വാദനം ഉണ്ടാവുന്നുള്ളൂ. കുണ്ഡലിനിയാകുന്ന പെൺപാമ്പ് ഞെട്ടിയുണർന്നു് വിശപ്പു സഹിക്കവയ്യാതെ സുഷുമ്നയിൽക്കൂടെ ശീല്ക്കാരം ചെയ്തുകൊണ്ടു് മേലോട്ടു പാഞ്ഞുകയറി സോമമണ്ഡലത്തെ ദംശിക്കുമ്പോൾ അതിൽനിന്നു് ഉറന്നൊഴുകുന്ന അമൃതരസം ദേഹമാസകലം ആപ്ലാവനം ചെയ്യുന്നു എന്നെല്ലാം കാവ്യഭാഷയിൽ വർണ്ണിക്കുന്നതും ഈ പ്രക്രിയയെയല്ലാതെ മറ്റൊന്നുമല്ല. ഋഗ്വേദത്തിൽ വേറൊരിടത്തു് ഒരു മന്ത്രത്തിൽ ഇങ്ങനെ പറയുന്നുണ്ടു്: 'സോദഞ്ചം സിന്ധുമരിണാൻ മഹിത്വാ'— തന്റെ മഹിമകൊണ്ടു് നദിയെ മേലോട്ടൊഴുകിച്ചു എന്നു്. മൂലാധാരത്തിൽനിന്നുള്ള ഈ പ്രാണശക്തിയുടെ ഊർദ്ധ്വപ്രവാഹത്തെയാണു് ഇവിടെ വ്യംഗ്യമായി വർണ്ണിക്കുന്നതു് എന്നു ഗ്രഹിക്കാഞ്ഞാൽ ഇതു വെറും മിഥ്യാപ്രലാപമായി തോന്നും. അതിരിക്കട്ടെ. കഠിനപ്രയത്നത്താൽ —നിരന്തരസാധനകൊണ്ടു്—ഈ പ്രാണശക്തിയെ മേലോട്ടു് പ്രവഹിപ്പിക്കുന്നതിനു് സാധകനെ പ്രേരിപ്പിക്കുന്ന ശക്തി തന്റെ ഉപാസ്യദേവതയിലുള്ള സർവ്വാത്മസമർപ്പണബോധമാണു്. ഈ ബോധമാണു് അന്യഥാ വിരസമായ സാധനാപരിശ്രമത്തെ സരസമാക്കുന്നതു്. തന്റെ പ്രിയതമന്റെ സമാഗമത്തിനുവേണ്ടി തന്റെ ഉറ്റ തോഴിമാരെയും മാതാവിനെയും എല്ലാം അകറ്റി ഒറ്റയ്ക്കു് മണിയറയിൽ കാത്തിരിക്കുന്ന പ്രേയസിയുടെ അവസ്ഥയെയാണു് ഇതു് ഓർമ്മിപ്പിക്കുന്നതു്. ഇങ്ങനെയുള്ള ഉത്തമസാധകന്റെ സമീപത്താണു് ആനന്ദസ്വരൂപനായ ഈശ്വരൻ



ഓടിയണയുന്നതു്. 'ഗച്ഛൻ ജാരോ ന യോഷിതം'—എന്ന ഒരു ഋങ്മന്ത്രഭാഗം ഇതുതന്നെ എടുത്തു പറയുന്നു. പ്രേയസിയുടെ സമീപത്തേക്കു് ഗമിക്കുന്ന ജാരനെന്നപോലെ ഈശ്വരൻ അത്തരം ഭക്തനെ സമീപിക്കാൻ ധൃതികൂട്ടുന്നു. ധ്രുവകുമാരനെ കാണാൻ ഭഗവാൻ അങ്ങോട്ടുചെന്നു എന്നാണല്ലോ ഭാഗവതം പറയുന്നതു്. 'മധോർവനം ഭൃത്യദിദൃക്ഷയാ ഗതഃ' എന്നു ഭാഗവതവചനം. ഈശ്വരസംയോഗതല്പരനായ യോഗി മത്പരനായി ഇരിക്കണം എന്നു് ഭഗവദ്ഗീതയിലും പറയുന്നുണ്ടു്—'യുക്ത ആസീത മത്പരഃ; ധേനാ ജിഗാതി ദാശുഷേ' എന്നു് പ്രസ്തുത മന്ത്രത്തിൽ പറഞ്ഞതിന്റെ വിശദമായ അർത്ഥം ഇതെല്ലാമാണു്.

അന്യചിന്തയില്ലാതെ ഏകാഗ്രമനസ്സനായി ദൃഢസങ്കല്പത്തോടെ അർത്ഥഭാവന ചെയ്തുകൊണ്ടു് നാമജപം ചെയ്യുന്നതിനാൽ കുണ്ഡലിനീശക്തി ഉണർന്നു് ഉയരുമെന്നും അതിന്റെ പാരമ്യത്തിൽ പരമാനന്ദാനുഭൂതിയാൽ ആറാടിക്കപ്പെടുമെന്നുമുള്ള സാധനാരഹസ്യം പരോക്ഷഭാഷയിൽ ഈ മന്ത്രത്തിൽ വിവരിച്ചിരിക്കുന്നു. വേദമന്ത്രങ്ങളിൽ അതിരഹസ്യമായി വെച്ച ഇത്തരം തത്വരത്നങ്ങളാണു് പുരാണങ്ങളിൽ കഥാരൂപത്തിൽ മനോഹരമായി ആലേഖനം ചെയ്തിരിക്കുന്നതു്. എങ്ങനെയെങ്കിലും സംസാരതപ്തന്മാരായ ജീവികളെ അതിൽനിന്നു് നിവർത്തിപ്പിച്ചു സന്മാർഗ്ഗത്തിലൂടെ പരമലക്ഷ്യം പ്രാപിപ്പിക്കണമെന്നുള്ള അഹൈതുക കൃപയാണു് ഇതിന്റെയെല്ലാം പിന്നിലെ പ്രേരകശക്തി.

നമഃ പരമഋഷിഭ്യോ നമഃ പരമഋഷിഭ്യഃ. ○

## ഋക്കു് പതിമൂന്നു്

---

മനസ്സും പ്രാണനും സൂക്ഷ്മശരീരത്തിന്റെ രണ്ടു വിഭിന്ന മുഖങ്ങളാണു് എന്നാണു് യോഗശാസ്ത്രം പറയുന്നതു്. അതിൽ ഒന്നിനെ നിയന്ത്രിക്കാൻ കഴിഞ്ഞാൽ മറ്റേതും സ്വാഭാവികമായി നിയന്ത്രണവിധേയമാവും. മനസ്സ് ഏതെങ്കിലുമൊരു

വസ്തുവിൽ ഏകാഗ്രമായാൽ സ്വാഭാവികമായും ശ്വാസോച്ഛ്വാസം സാവധാനമാവും. ശ്വാസോച്ഛ്വാസം സാവധാനമായെന്നിരിക്കട്ടെ, മനസ്സിന്റെ ചലനവും ക്രമേണ കുറയും. പ്രാണായാമത്താൽ ശ്വാസോച്ഛ്വാസത്തെ നിയന്ത്രണത്തിൽ വരുത്തുന്നതു് മനോനിയന്ത്രണത്തിനുള്ള ഒരു പ്രാഥമികപാഠമായാണല്ലോ യോഗശാസ്ത്രം കണക്കാക്കുന്നതു്. ഇതു് ഈ മനസ്സിന്റേയും പ്രാണന്റേയും സഹവർത്തിത്വത്തെയാണു് കാണിക്കുന്നതു്.

തന്റെ ഹൃദയാന്തർഭാഗത്തുള്ള ആനന്ദസ്വരൂപമായ സോമരസത്തെ പ്രാണശക്തിയുടെ നിയമനത്തിലൂടെ ഒരുക്കൂട്ടി ചതച്ചു പിഴിഞ്ഞരിച്ച് തയ്യാറാക്കിവെച്ചതു് സത്വഗുണ പ്രവൃദ്ധമായ പ്രജ്ഞക്കു് അനുഭവിക്കാറാവണമെങ്കിൽ പ്രാണശക്തിയുടെ സഹായംകൊണ്ടേ കഴിയൂ. പ്രജ്ഞയും പ്രാണനും ഏകോപിക്കണം. അന്തർമ്മണ്ഡലത്തിൽ തെളിഞ്ഞൊഴുകുന്ന ആനന്ദമാണു് തനിക്കു് ഏററവും അഭിമതമായ അന്നം എന്നു് പ്രജ്ഞക്കു് ബോദ്ധ്യം വരണം. ഇപ്പോൾ ബഹിർഭാഗത്തുനിന്നു ലഭിക്കുന്ന സുഖലേശാഭാസങ്ങളാണു് തനിക്കു് ഇഷ്ടമായ അന്നം എന്നാണു് പ്രജ്ഞ കരുതുന്നതു്. അതായതു് ഇന്ദ്രിയവിഷയങ്ങളാണു് ഭോജ്യവസ്തുക്കൾ എന്നാണു് ധാരണ. അതു നീങ്ങണം. അതു നീങ്ങിയാൽ അറിയാം തന്റെ ഉള്ളിലുറന്നൊഴുകുന്ന ബ്രഹ്മാനന്ദം തനിക്കു് എത്ര ആസ്വാദ്യകരമാണെന്നു്. മറെറാരു വിധത്തിൽ പറഞ്ഞാൽ ആനന്ദസ്വരൂപനായ ഈശ്വരൻ ജീവനെ അനുഗ്രഹിക്കാൻ ഒരുങ്ങി കാത്തിരിക്കുകയാണു്. തന്റെ ഭോജ്യമായ അന്നം ആ ആനന്ദമാണെന്നു് അറിഞ്ഞ ജീവൻ അതിലേയ്ക്കു് തിരിയേണ്ട താമസമേയുള്ളൂ ഈശ്വരവിലയനത്തിനു്. ഈ തത്ത്വരഹസ്യങ്ങളെ വൈദിക ഋഷി സമാധിഭാഷയിലൂടെ വിവരിക്കുന്നതു നോക്കുക:–

**മന്ത്രം: ഇന്ദ്രവായൂ ഇമേ സുതാ ഉപ പ്രയോഭിരാഗതം**
**ഇന്ദവോ വാമുശന്തി ഹി (ഋ. 1. 2. 4)**

**അർത്ഥം:** ഇന്ദ്രവായൂ = ദിവ്യമനസ്സിന്റെ അധിപതിയായ അല്ലയോ ഇന്ദ്രദേവ! പ്രാണശക്തിയുടെ അധിഷ്ഠാതാവായ അല്ലയോ വായുദേവ! ഇമേ സുതാഃ = ദിവ്യാനന്ദസ്വരൂപങ്ങളും ഞങ്ങളാൽ ചതച്ചു് പിഴിഞ്ഞു് അരിച്ചവയുമായ ഈ സോമ



ങ്ങൾ, പ്രയോഭി; (സഹ) = പ്രീണനമേകുന്ന ആനന്ദരസത്തോടുകൂടി, (അസ്മാൻ) ഉപ = ഞങ്ങളുടെ സമീപത്തേക്കു്, ആഗതം = ആഗമിക്കുമാറാകട്ടെ! ഹി = എന്തുകൊണ്ടെന്നാൽ, ഇന്ദവ = തൃപ്തിയരുളുന്ന സോമരസപ്രവാഹങ്ങൾ, വാം ഉശന്തി = നിങ്ങളെ ഇരുവരേയും അത്യന്തം ഇഷ്ടപ്പെടുന്നു.

വിവരണം: ഉപാസനകൊണ്ടു് അന്തഃകരണം ശുദ്ധമായിക്കഴിഞ്ഞാൽ അതു് ആനന്ദാനുഭൂതിക്കു് തയ്യാറായിക്കഴിഞ്ഞു എന്നു് വൈദികമതം. യജ്ഞത്തിൽ ദീക്ഷിതനായവനേ സോമപാനത്തിനു് അർഹതയുള്ളൂ എന്നതിന്റെ സൂചന ഇതാണു്. പുറമേക്കുള്ള ദീക്ഷിതചിഹ്നങ്ങളും വ്രതനിയമങ്ങളും ആന്തരമായ ഒരു ഭാവനയെ ഉദ്ദീപിപ്പിക്കാൻ ഉള്ളവ മാത്രമാണു്. ഈ ഭാവനയാണു് പ്രധാനം. 'ഭാവോ ഹി ഭവകാരണം' എന്ന ഭാഗവതവചനം ഇതിനെയാണു് കാണിക്കുന്നതു്. അനുഭവത്തെ ഉണ്ടാക്കുന്നതു് ഭാവമാണെന്നർത്ഥം. തന്റെ അന്തഃകരണമാകുന്ന ചമസത്തിൽ സോമരസം പകർന്നുവെച്ചിട്ടുള്ളതു് അറിയാമെങ്കിലും അതിനെ അനുഭവിക്കാൻ ഇന്ദ്രന്റെയും വായുവിന്റെയും അനുഗ്രഹവും അനുവാദവും വേണം. ഇന്ദ്രവായുക്കളെ സോമരസത്തിനു് അത്രമാത്രം ഇഷ്ടമാണു്. 'പിതൃസംരക്ഷണയിൽ കഴിയുന്ന അവിവാഹിതയായ യുവതി എത്ര തന്നെ അഭീഷ്ടലാഭത്തോടുകൂടിയവളാണെങ്കിലും അതിലെല്ലാററിലുമുപരിയായി വരസമാഗമത്തെ കാംക്ഷിക്കുന്ന പോലെ ഈ സോമരസങ്ങൾ വായുദേവനെ പ്രാപിക്കാൻ അഭിലഷിക്കുന്നു' എന്നർത്ഥമുള്ള ഒരു മന്ത്രം ഋഗ്വേദം 9–ാം മണ്ഡലത്തിലുണ്ടു് (9–47–2). അതായതു് ഇന്ദ്രവായുക്കളെ സോമരസത്തിനു് അത്രയും പ്രീതിയാണെന്നർത്ഥം. സോമരസത്തിൽ തൃപ്തിയുളവാക്കുന്ന ഒരു വസ്തു കൂട്ടിച്ചേർത്താലേ അനുഭവയോഗ്യമാകയുള്ളൂ. യാതൊന്നാണോ സാധകനെ പ്രീണിപ്പിക്കുന്നതു്, അതാണു് പ്രയസ്സു്. (പ്രയഃ — എന്ന ശബ്ദം "പ്രീഞ്" ധാതുവിൽനിന്നുണ്ടായതാണു്. "പ്രയോഭിഃ ആഗതം" — എന്നു പറഞ്ഞതിന്റെ സാരം അതാണു്. ഇന്ദ്രൻ മനസ്സിന്റെ അധിപതിയാണു് വേദത്തിൽ. തന്നിൽനിന്നു് പുറമെ ഇതു് എന്നൊന്നിനെ ഉണ്ടാക്കി ചെയ്യുന്നവനാണു് ഇന്ദ്രൻ എന്നു് ആഗ്രായണൻ എന്ന ആചാര്യൻ അഭിപ്രായപ്പെടുന്നു. (ഇദം കരണാദിത്യാഗ്രായണഃ — നിരുക്തം) തന്നിൽനിന്നു് പുറമെ ഇതു് എന്നൊന്നിനെ കാണുന്ന ശക്തിവിശേഷമാ

ണു് ഇന്ദ്രൻ എന്നാണു് ഔപമന്യവൻ എന്ന ആചാര്യൻെറ മതം (ഇദം ദർശനാദിത്യൗപമന്യവഃ—നിരുക്തം). ഈ നിർവ്വചന ങ്ങളെല്ലാം മനസ്സിനും യോജിക്കുമല്ലോ. പുറകെ ഒരു വസ്തു വിനെ സങ്കല്പിച്ചുണ്ടാക്കുന്നതും, പുറമെ ഒരു വസ്തുവിനെ കാണുന്നതുമെല്ലാം മനസ്സാണല്ലോ; അല്ലെങ്കിൽ മനസ്സിലൂടെ യാണല്ലോ. മനസ്സിൻെറ അധിപതിയായ ഇന്ദ്രനും പ്രാണൻെറ അധിപതിയായ വായുവും ആനന്ദത്തെ അനുഭവിച്ച ശേഷമേ സാധകനു് അതു് അനുഭവവേദ്യമാകയുള്ളൂ. പ്രാണനും അപ്പുറ മായ മനസ്സിനെ—അഥവാ ഇന്ദ്രനെ—ആദ്യമായി നിർദ്ദേശി ച്ചതു് ആനന്ദനിധി ഇരിക്കുന്ന ഹൃദയത്തിൽനിന്നു വീക്ഷി ക്കുന്നതുകൊണ്ടാണു്. തുരീയാവസ്ഥയിലിരിക്കുന്ന വൈദിക ഋഷി ഹൃദയമണ്ഡലത്തോടു് താദാത്മ്യം പ്രാപിച്ച സമയ ത്താണല്ലോ വേദമന്ത്രങ്ങളെ ദർശിക്കുന്നതു്. ആ അവസ്ഥ യിൽനിന്നു വീക്ഷിക്കുമ്പോൾ മനസ്സിൻെറ അധിപതിയായ ഇന്ദ്രനാണു് ആദ്യം സോമാമൃതരസം പാനംചെയ്യേണ്ടതു്.

പിന്നീടുമാത്രമേ പ്രാണശക്തിയുടെ അധിപതിയായ വായുവിനു് പാനംചെയ്യാൻ അർഹത സിദ്ധിക്കുന്നുള്ളൂ. മനസ്സും പ്രാണനും അഥവാ ഇന്ദ്രനും വായുവും അതു പാനം ചെയ്താൽ ഉണ്ടാകുന്ന അവസ്ഥ ഭാഗവതം ഭംഗ്യന്തരേണ ഇങ്ങനെ വർണ്ണിച്ചിരിക്കുന്നു.

ഏവംവ്രതഃ സ്വപ്രിയനാമകീർത്ത്യാ
ജാതാനുരാഗോ ദ്രുതചിത്ത ഉച്ചൈഃ
ഹസത്യഥോ രോദിതി രൗതി ഗായ-
ത്യുന്മാദവന്നൃത്യതി ലോകബാഹ്യഃ

(ഭാഗവതം—11. 2)

സ്വപ്രിയം എന്നതിനു് ആത്മാനന്ദം എന്നർത്ഥം. ആത്മാ നന്ദം, നാമകീർത്തനം മുതലായ ഭാവനാമാർഗ്ഗേണ മനസ്സിൽ കടക്കുന്നതിനെയാണു് "ജാതാനുരാഗോ ദ്രുതചിത്ത ഉച്ചൈഃ" എന്ന ഭാഗംകൊണ്ടു് വർണ്ണിച്ചതു്. അതായതു് ഇന്ദ്രൻ സോമ പാനം ചെയ്താലത്തെ അവസ്ഥ. അവിടെനിന്നും പുറമേയ്ക്കു പോരുമ്പോഴാണു് വായുവിനു് സോമപാനത്തിനു് അർഹത കിട്ടുന്നതു്. അതായതു് ആനന്ദം പ്രാണനിലേയ്ക്കു് സംക്രമി ക്കുന്നു എന്നർത്ഥം. ഇന്ദ്രിയചലനങ്ങൾക്കും വികാരങ്ങൾക്കും ഹേതു പ്രാണനാണല്ലോ. അതാണു് ഹസത്യഥോ രോദതി.......



'ലോകബാഹ്യഃ' എന്ന ഭാഗംകൊണ്ടു് വിവരിച്ചതു്. ഇന്ദ്ര വായുക്കൾക്കു് സമർപ്പിച്ചതിൻെറ ശിഷ്ടമാണല്ലോ യജമാനനു് ഭക്ഷിക്കാൻ അർഹതയുള്ളതു്. അതാണു് ഈ ഭക്തൃന്മാദ ത്തിൻെറ പാരമ്യത്തിൽ നിർവ്വികാരനായി ഭാവസമാധിയിൽ ലയിക്കുന്നു എന്നതു്, ഈ അടുത്തകാലത്തു് ഈ അവസ്ഥയെ ലോകത്തിനു് കാണിച്ചുകൊടുത്ത ശ്രീരാമകൃഷ്ണപരമഹംസർ, ശ്രീ രമാദേവി എന്നീ മഹാത്മാക്കൾ ഈ വൈദിക പ്രക്രിയയെ സാധൂകരിക്കുകയാണു്. ശാസ്ത്രങ്ങൾക്കു് സാധൂകരണം കൊടുക്കു ന്നതു് ആജന്മപവിത്രരായ ഇത്തരം ദിവ്യാത്മാക്കളാണല്ലോ. □

## ഋക്കു് പതിനാലു്

ബ്രഹ്മാനന്ദരസാനുഭൂതി ഒരിക്കൽ ഗുരുകാരുണ്യത്താൽ സിദ്ധിച്ച സാധകനും കർമ്മവാസനാബലത്താൽ വീണ്ടും പ്രാപഞ്ചികവ്യവഹാരത്തിൽ ഉൾപെട്ടുപോയെന്നുവരാം. അതു് അധഃപതനമെന്നു പറയാൻ വയ്യെങ്കിലും ലക്ഷ്യപ്രാപ്തിക്കു വിളംബമുണ്ടാക്കുന്നുണ്ടു്. അതിൻെറ നിരസനത്തിനു് പ്രാണ ശക്തിയായും മനശ്ശക്തിയായും വിരാജിക്കുന്ന ആ സർവ്വേ ശ്വരനോടു തന്നെ അപേക്ഷിക്കയേ നിവൃത്തിയുള്ളൂ. ആചാര്യ സ്വാമികൾ സൌന്ദര്യലഹരിയിൽ ഇതു വ്യക്തമാക്കിയി ട്ടുണ്ടു്. "മനസ്ത്വം വ്യോമത്വം" എന്ന ശ്ലോകത്തിൽ മനസ്സും മരുത്തും എല്ലാം അവിടുന്നുതന്നെയാണു് എന്നാണല്ലോ ദേവിയോടു് പറയുന്നതു്. മനസ്സിൻെറ ഗതിവിഗതികളെ നോക്കിയറിയുന്ന ഒരു സാക്ഷി നമ്മുടെയെല്ലാം ഉള്ളിലുണ്ടു്. യഥാർത്ഥത്തിൽ മനസ്സിൻെറ പതി അവിടുന്നാണു്. "മനശ്ചിന്മന സസ്പതിഃ" എന്നു് വേദത്തിലും പറയുന്നുണ്ടു്. മനസ്സിനെ അറിയുന്നവനാണു് മനസ്സിൻെറ പതി എന്നാണു് ഈ മന്ത്രത്തിൻെറ അർത്ഥം. ചിത്തം തികച്ചും ശുദ്ധമാവു ന്നതിനു മുമ്പു് ബ്രഹ്മാനുഭവമുണ്ടാകുമോ എന്നു സംശയിക്കാ നില്ല. ഭാഗവതത്തിലെ നാരദൻെറ കഥതന്നെ ഉദാഹരണം. "ആനന്ദസംപ്ലവേ ലീനോനാപശ്യമുഭയം" എന്നേടത്തോളം എത്തിയ ആ അനുഭൂതി ബ്രഹ്മാനുഭവം തന്നെയാണു് എന്നു

ആനന്ദത്തിന്റെ തിരത്തല്ലലിൽ ആണ്ടു
തിൽ സംശയമില്ല. ആത്മാവിൽനിന്നന്യമായി രണ്ടാമതൊ
മുങ്ങിയ ഞാൻ ഈ അവ
ന്നിനെ കണ്ടില്ല എന്നു് ഭാഗവതശ്ലോകാർത്ഥം.
ഭഗവത്കൃപ
സ്ഥയിലെത്തിയതു് ഗുരുകാരുണ്യജന്യമായ
സ്വാഭാവിക
കൊണ്ടാണു്; തികഞ്ഞ ചിത്തശുദ്ധിയിലൂടെ
മായി സിദ്ധിച്ചതല്ല എന്നു് "അവിപക്വകഷായാണാം ദുർ
ദർശോഹം കുയോഗിനാം" എന്ന അശരീരി വാക്കിൽനിന്നു
വ്യക്തമാവുന്നുണ്ടു്. വാസനാബീജങ്ങളാൽ മലിനമായ
പാകത വരാത്ത, കുയോഗികൾക്കു് എന്നെ കാണാൻ കഴി
യില്ല എന്നാണല്ലോ ഭാഗവത ശ്ലോകത്തിന്റെ അർത്ഥം.
ഇന്ദ്ര വായുക്കൾ അഥവാ മനസ്സും പ്രാണനും സോമം പാനം
ചെയ്തതാണല്ലോ മുൻ മന്ത്രത്തിൽ വിവരിച്ചതു്. ആ അനുഭൂതി
യിലേയ്ക്കു മാത്രമായിട്ടു് ഉണരാനും പൂർണത്വസിദ്ധി നേടാനും
പ്രാർത്ഥിക്കുകയാണു് ഈ മന്ത്രത്തിൽ. നമുക്കു് അതൊന്നു
വിശദമായി പരിശോധിക്കാം.

**മന്ത്രം: വായവിന്ദ്രശ്ച ചേതഥഃ സുതാനാം**
**വാജിനീവസൂ താവായാതമുപ ദ്രവൽ**
(ഋ. 1-2-5)

അർത്ഥം: വായോ = അല്ലയോ വായുദേവ! (ത്വം) ഇന്ദ്രഃ ച = അവിടുന്നും ഇന്ദ്രദേവനുംകൂടി, സുതാനാം = അഭിഷവം എന്ന ചതച്ചുപിഴിഞ്ഞരിക്കൽ കഴിഞ്ഞിട്ടുള്ളസോമ രസത്തെക്കുറിച്ചു്, ചേതഥ: = ബോധപൂർവ്വമായ ഉണർവ്വ് കാട്ടണേ! വാജിനീവസൂ = സത്വസമൃദ്ധിസമ്പന്നന്മാരായ, തൌ = നിങ്ങളിരുവരും, ദ്രവൽ = വേഗത്തിൽ (അസ്മാൻ) ഉപ ആയാതം = ഞങ്ങളുടെ സമീപത്തിൽ എഴുന്നള്ളണേ!

വിവരണം: പഞ്ചകോശങ്ങളിൽ അകപ്പെട്ട ബഹിർമ്മുഖ നായ ജീവനു് പ്രാണമയ കോശമാണല്ലോ മനോമയ കോശ ത്തേക്കാൾ സമീപത്തു് വർത്തിക്കുന്നതു്. അതുകൊണ്ടാണു് ഇവിടെ ഇന്ദ്രവായുക്കളിൽ വായുവിനോടു് ഇന്ദ്രനേയും കൂട്ടി സോമരസാസ്വാദനത്തിൽ ഉണർവ്വുകാട്ടാൻ പറയുന്നതു്. അഷ്ടാംഗയോഗത്തിലും പ്രാണനിയമനമായ പ്രാണായാമം കഴിഞ്ഞിട്ടാണല്ലോ പ്രത്യാഹാരം വരുന്നതു്. ഇതിനുമുൻപു് സോമരസാനുഭൂതിയുണ്ടായതു് സോമരസസ്വരൂപനായ ഈശ്വ രൻ നിങ്ങളെ കാമിച്ചതുകൊണ്ടാണു്. "ഇന്ദവോ വാം



ഉശന്തി ഹി" എന്നാണല്ലോ പറഞ്ഞതു്. ഭക്തനു് ആദ്യ മായി ലഭിക്കുന്ന ആനന്ദാനുഭവം ഭഗവാൻ കൃപാപൂർവ്വം കൊടുക്കുന്നതാണു്. "ദദാമി ബുദ്ധിയോഗം തം യേന മാമുപയാന്തി തേ" എന്നു ഗീതാചാര്യനും പറയുന്നുണ്ടു്. ബുദ്ധിക്കു് — നിശ്ചയാത്മക സ്വഭാവമുള്ള ബുദ്ധിക്കു് — ആത്മാവുമായുള്ള പ്രഥമ സംയോഗംതന്നെ ബുദ്ധിയോഗം. അതു നേടുന്നതല്ല; ഭഗവാൻ കനിഞ്ഞു കൊടുക്കുന്നതാണു്. അതുകൊണ്ടു് അവർ ക്രമേണ അവിടുത്തെ സന്നിധിയിലെ ത്തുകതന്നെ ചെയ്യും. ആദ്യമായി ലഭിച്ച ആ അനുഭവത്തെ ക്കുറിച്ചു് സദാ ബോധവാനായി ഇരിക്കാൻ സാധിച്ചാൽ — അതായതു് അതിലേയ്ക്കു് ഉണർന്നു കഴിഞ്ഞാൽ — പിന്നെ ക്രമേണ ബഹിർമ്മുഖത്വം കുറയും, അന്തർമ്മുഖത്വത്തിലേയ്ക്കു് കൂടുതലായി അടുക്കും. അങ്ങനെ ബ്രഹ്മാനന്ദാനുഭൂതിരസത്തി ലേക്കു് ഉണർന്നു കഴിഞ്ഞാൽ പിന്നെ അന്തഃകരണത്തിൽ രജോഗുണവും തമോഗുണവും സ്വാഭാവികമായും കുറഞ്ഞുവരും. ആ ഒഴിവിൽ സത്വഗുണം വന്നു നിറയും. അപ്പോൾ പ്രാണ മയകോശവും മനോമയകോശവും — അതായതു് വായുവും ഇന്ദ്രനും — വാജിനീവസുക്കളായിത്തീരും. സത്വഗുണം എത്ര കണ്ടു വർദ്ധിക്കുന്നുവോ അത്രയും വേഗത്തിൽ ചിത്തം ചിത്തി ലേക്കു പ്രവഹിക്കും. താഴ്ന്ന സ്ഥലത്തേയ്ക്കു് ജലം എങ്ങനെ കുത്തിയൊഴുകുന്നുവോ അതുപോലെ സത്വസമ്പൂർണ്ണമായ ചിത്തം ആത്മസന്നിധിയിലേയ്ക്കു് പ്രവഹിക്കും. സത്യദ്രഷ്ടാ ക്കളും സത്യാനുഭൂതി സമ്പന്നനുമായിട്ടാണല്ലോ ഋഷിമാർ വേദ മന്ത്രങ്ങളെ ദർശിക്കുന്നതു്. "അസ്യ നിഃശ്വസിതമേതത് ഋഗ്വേദഃ......." എന്നാണു് ഉപനിഷത്തു് പറയുന്നതു്. ഉള്ളു പൊള്ളയായ ഓടക്കുഴലിലൂടെ മാത്രമേ നിശ്വാസം പ്രവഹി ക്കയുള്ളു. ആ നിശ്വാസമാണു് മന്ദ്രമധുരവും അർത്ഥഗാംഭീര്യം നിറഞ്ഞതുമായ വേദമന്ത്രങ്ങളായി പ്രകാശിക്കുന്നതു്. ഋഷി മാർ ദൃശ്യത്തിൽ വ്യാമോഹിതന്മാരല്ല, ദൃക്കിലാണു് അവരുടെ പ്രിയം എന്നു് വേദംതന്നെ പറയുന്നുണ്ടു്. "ദധാനാശ്ചക്ഷുസി പ്രിയം" — എന്നിങ്ങനെ അത്തരം മഹാത്മാവിന്റെ അനുഭൂതി വൈവിദ്ധ്യങ്ങളാണു് ഓരോ വേദമന്ത്രവും. അതിനെ അതിന്റെ തനതായ നിലയിൽ കണ്ടു് സാരം ഗ്രഹിക്കാൻ ഋഷിത്വം പ്രാപ്തമായിട്ടുള്ളവർക്കു മാത്രമേ കഴിയൂ. നമ്മുടെ കാലഘട്ട ത്തിൽ ജീവിച്ചിരുന്ന അത്തരമൊരു ഋഷിയാണു് മഹർഷി അരവിന്ദഘോഷ്. അദ്ദേഹത്തിന്റെ വ്യാഖ്യാനസരണിയി

ലൂടെ മുന്നോട്ടുപോകുമ്പോഴേ നമുക്ക് വേദമന്ത്രങ്ങളുടെ ഗാംഭീര്യം വ്യക്തമാവുകയുള്ളൂ. "സർവ്വവേദേതിഹാസാനാം സാരം സാരം സമുദ്ധൃതം" എന്നു പറഞ്ഞിട്ടുള്ള ശ്രീമദ്ഭാഗവതവും വേദാർത്ഥചിന്തനത്തിന് വളരെ സഹായകമാണ്.

"ഭാഗവതമെന്നാൽ വേദങ്ങളുടെ ഒരു നോട്ട് ആകുന്നു. ഈ നോട്ടുമാത്രം വായിച്ചു തൃപ്തിപ്പെട്ടാൽ പോരാ; വേദങ്ങളെത്തന്നെ പഠിക്കേണം" എന്ന് വേദാർത്ഥചിന്തനത്തിൽ നിഷ്ണാതനും പണ്ഡിതവര്യനുമായ ശ്രീ. വി. കെ. നാരായണ ഭട്ടതിരി പറഞ്ഞിട്ടുണ്ട്.

(വേദാർത്ഥവിചാരം. അദ്ധ്യായം 18, പേജ് 99)

ബ്രഹ്മാനന്ദരസാനുഭൂതിയിൽ നിമഗ്നന്മാരായ പുരാതന ഋഷിമാരുടെ കാലടികളെ പിന്തുടർന്നുകൊണ്ട് നമുക്കും വേദരഹസ്യങ്ങളുടെ അഗാധതയിൽനിന്ന് അമൂല്യങ്ങളായ രത്നങ്ങളെ കൈക്കലാക്കാം. അങ്ങനെ ജീവിതം ധന്യവും സാർത്ഥകവുമാക്കിത്തീർക്കാം.

## ഋക്ക് പതിനഞ്ച്

ശരീരത്രയങ്ങൾ ഈശ്വരപ്രാപ്തിക്കു തടസ്സമായി ഒരു സാധകനിൽ വർത്തിക്കുന്നിടത്തോളം പരമമായ വിലയനം സാദ്ധ്യമല്ല. ഈ ശരീരത്രയങ്ങളെയാണ് പുരാണങ്ങളിൽ ത്രിപുരങ്ങൾ എന്നു പറയുന്നത്. ഈ ത്രിപുരങ്ങളിൽ ഭ്രമിച്ച് കുടുങ്ങിക്കിടക്കുന്നേടത്തോളംകാലം ജീവത്വം ത്യജിച്ച് ശിവത്വം പ്രാപിക്കാൻ സാദ്ധ്യമാവുകയില്ല. ത്രിപുരങ്ങളെ ഹനിക്കുമ്പോൾ ശിവഭാവം കൈവരുന്നു. ഈ ശരീരത്രയങ്ങളാകുന്ന ത്രിപുരത്തെ ഭേദിക്കാൻ വേണ്ടിയാണ് സാധനകളെല്ലാം. പ്രത്യേകിച്ച് അഷ്ടാംഗയോഗമനുസരിച്ചുള്ള സാധനകൾ. അതിനാൽ കർമ്മജ്ഞാന ഭക്തികളാകുന്ന മൂന്നു മാർഗ്ഗങ്ങളിലൂടെ പോകുന്നവർക്കും യോഗസാധനകൾ അവശ്യം അനുഷ്ഠിക്കപ്പെടേണ്ടവയാണ്. പ്രാണ മനസ്സുകൾ പ്രബലമായി



നിൽക്കുന്നേടത്തോളം പ്രപഞ്ചവിഭ്രാന്തി നശിക്കുകയില്ല. പ്രാണനും മനസ്സും അതിന്റെ ഉത്ഭവസ്ഥാനത്തുചെന്ന് ലയിക്കണം. അതായത് പ്രാണമനസ്സുകളെ ആത്മാവിനുനേരെ തിരിക്കണം. ആനന്ദസ്വരൂപമായ ആത്മാവിനുനേരെ തിരിഞ്ഞ്, ആത്മസമീപം പ്രാപിക്കുന്തോറും പ്രാപഞ്ചികവിഷയങ്ങളിലുള്ള ആസക്തി കുറഞ്ഞുവരും. കാരണം ആത്മാവിൽനിന്ന് പ്രസരിക്കുന്ന ആനന്ദകണികകളുടെ ചേർച്ചകൊണ്ടാണ് വിഷയവസ്തുക്കൾ പ്രിയമുള്ളവയായി തോന്നുന്നത്. ആനന്ദഘനസ്വരൂപമായ ആത്മാവിനെത്തന്നെ ലഭിച്ചാൽ ക്ഷണികസുഖവസ്തുക്കളിൽ താല്പര്യം തോന്നുകയില്ലല്ലോ. ഈ ആനന്ദാനുഭൂതിയെയാണ് സോമാഹുതിയായും സോമപാനമായും എല്ലാം വേദങ്ങൾ വർണ്ണിക്കുന്നത്.

ഇതിനു മുമ്പത്തെ മന്ത്രത്തിൽ ഇന്ദ്രനും വായുവും സോമപാനം ചെയ്തതിനെ വർണ്ണിച്ചു. അതായത് പ്രാണമനസ്സുകളിൽ ആനന്ദാനുഭൂതി ഉണ്ടായി. ഇനി ആ ക്ഷണികമായ അവസ്ഥയിൽത്തന്നെ കുടുങ്ങി നില്ക്കാതെ ആനന്ദത്തിന്റെ ഉറവിടത്തിൽ—അതായത് ലക്ഷ്യസ്ഥാനത്ത് — എത്താനുള്ള ശക്തിക്കുവേണ്ടിയാണ് പ്രാർത്ഥിക്കുന്നത്. യോഗസാധനയുടെ ഒരു ഘട്ടത്തിൽ "രസാസ്വാദം" എന്ന ഒരു തടസ്സത്തെക്കുറിച്ച് യോഗശാസ്ത്രം പറയുന്നുണ്ട്. താല്ക്കാലികമായി ലഭിച്ച ആനന്ദത്തിൽ മതിമറന്ന് അവിടുന്നങ്ങോട്ടുള്ള ഗതി തടയപ്പെടുന്നതാണ് ഈ വിഘ്നത്തിന്റെ സ്വരൂപം. അതിനെ അതിവർത്തിക്കാൻ ഉറച്ച ലക്ഷ്യബോധവും അതിലേയ്ക്ക് ഉന്തിനീക്കാനുള്ള ഒരു പ്രബല ശക്തിയുടെ സഹായവും കൂടിയേ കഴിയൂ. പ്രാണ—മനസ്സുകളുടെ അധിദേവതകളായ ഇന്ദ്രവായുക്കളെത്തന്നെയാണ് ഇതിനായി ഋഷി സമീപിക്കുന്നത്.

ത്വമേകഃ കില ലോകാനാം ക്ലിഷ്ടാനാം ക്ലേശനാശനഃ
ത്വമേകഃ ക്ലേശദസ്തേഷാം അനാസന്നപദാം തവ

എന്നാണല്ലോ ഭാഗവതം പറയുന്നത്. ക്ലേശിപ്പിക്കുന്നവനും ക്ലേശം തീർക്കുന്നവനും ഒരാളുതന്നെയാണെന്നർത്ഥം.

വൈദികഋഷി ഇതാ പ്രാർത്ഥിക്കുന്നു.

**മന്ത്രം: വായവിന്ദ്രശ്ച സുന്വത ആയാതമുപ-
നിഷ്കൃതം; മക്ഷ്വിത്ഥാധിയാനരാ.**

(ഋ. 1. 2. 6)

അർത്ഥം: വായോ! = അല്ലയോ വായുദേവ!; നരാ = നയിക്കുവാൻ കഴിവുററ നേതാക്കളായ; (ത്വം) ഇന്ദ്രഃ ച = അവിടുന്നും ഇന്ദ്രദേവനും; സുന്വതഃ സോമാഭിഷവം ചെയ്യുന്ന; (യജമാനസ്യ) = യജമാനൻെറ (അതായതു് യജമാനനു്); നിഷ്കൃതം = പരമഫലം നല്കുവാനായി (ഉദ്ദിശ്യ) = ഉദ്ദേശിച്ചുകൊണ്ടു്; ഇത്ഥാധിയാ (യുക്തൌ) = യഥാതഥമായ പ്രജ്ഞാശക്തിയോടു കൂടി; ഉപ ആയാതം = സമീപത്തു് എഴുന്നള്ളണേ!

വിവരണം: ഇന്ദ്രവായുക്കൾ മനോമയകോശത്തിൻെറയും പ്രാണമയകോശത്തിൻെറയും, അധിദേവതകളാണല്ലോ. ഇവരുടെ സോമപാനത്തോടെ ഈ രണ്ടു കോശങ്ങളിലും ആനന്ദാനുഭൂതി ലഭിച്ചു കഴിഞ്ഞു. അതായതു് ശരീരവും മനസ്സും ഊർജ്ജസ്വലവും യോഗസിദ്ധികളെ ആവഹിക്കാൻ കഴിവുള്ളവയുമായിത്തീർന്നു എന്നർത്ഥം. 'ലഘുത്വമാരോഗ്യമലോലുപത്വം വർണ്ണപ്രസാദഃസ്വരസൌഷ്ഠവം ച' എന്നിങ്ങനെ യോഗാഗ്നിമയമായ ശരീരത്തിൻെറ എല്ലാ ലക്ഷണങ്ങളും കാണപ്പെട്ടു തുടങ്ങിയെന്നർത്ഥം. മനസ്സു് അഷ്ടസിദ്ധികളുടെ ഭാരം വഹിക്കാൻ തക്കവണ്ണം പ്രബലവുമായി. ഇത്രയുമായിക്കഴിഞ്ഞാൽ അത്ഭുതപൂർവ്വം ലോകബഹുമാനം ആ യോഗസാധകനു് സിദ്ധിക്കും. ഈശ്വര തുല്യനായി കരുതി എല്ലാവരും ബഹുമാനിക്കാനും പൂജിക്കാനും തുടങ്ങും. ഇതു് ഒരു വഴിതെററലാണു് എന്നറിയണമെങ്കിൽ ഗുരുകാരുണ്യവും വൈരാഗ്യബോധവും തീവ്രമായുണ്ടാവണം. ഈ ഗുരുകാരുണ്യംമൂലമാണു് ഈ മന്ത്രത്തിൽ പറയുന്ന 'ഇത്ഥാധീ' ലഭിക്കുന്നതു്. എന്താണു് ഇതു്? ഈ പഞ്ചത്തിൻെറയും തൻെറയും ഈശ്വരൻെറയും നിജസ്ഥിതിയെക്കുറിച്ചുള്ള നിശ്ചയാത്മകമായ ബോധംതന്നെ അതു്. ഭാഗവതം പറയുന്നതു നോക്കുക:

"കേചിത് ദേഹമിമം ധീരാഃസുകല്പം വയസിസ്ഥിരം
വിധായ വിവിധോപായൈഃ അഥ യുഞ്ജന്തി സിദ്ധയേ
നഹി തത്കുശലാദൃത്യം തദയാസോഹ്യപാർത്ഥകഃ
അന്തവത്വാത് ശരീരസ്യ ഫലസ്യേവ വനസ്പതേഃ"

(ഭാഗ: ഏകാദശം)

"ചിലർ ഈ ദേഹത്തെ പലേ മാർഗ്ഗത്തിലൂടെ സ്ഥിരവും ദൃഢവുമാക്കാൻ വളരെ അദ്ധ്വാനിക്കുന്നു. ഇതു് വിവേകത്തി



ൻെറ ലക്ഷണമല്ല. ഇന്നല്ലെങ്കിൽ നാളെ ഉണ്ടായതെല്ലാം നശിക്കും. ശരീരവും അതിൽനിന്നു വിമുക്തമല്ല" എന്നർത്ഥം.

"യോഗം നിഷേവതോ നിത്യം
കായശ്ചേത് കല്പതാമിയാത്
തത്ശ്രദ്ദധ്യാന്നമതിമാൻ
യോഗമുത്സൃജ്യമൽ പരഃ"

(ഭാഗ: ഏകാദശം)

നിത്യവും യോഗാഭ്യാസം ചെയ്താൽ ശരീരം കുറെയേറെ കാലം കൊണ്ടു് നടക്കാൻ കഴിഞ്ഞേക്കാം. എന്നാൽ വിവേകികൾ അതിൽ വിശ്വസിക്കാറില്ല. യോഗമെല്ലാം വലിച്ചെറിഞ്ഞു് എന്നിൽ തല്പരനാവൂ — ഇതാണു് യാഥാർത്ഥ്യം. ഭാഗവതം പറയുന്ന ഇതുതന്നെ ഇവിടെ പറയുന്ന "ഇത്ഥാധീ." ഇതു് സ്വന്തം പ്രയത്നംകൊണ്ടു് കിട്ടുന്നതല്ല. ഈശ്വരൻ നൽകിയാൽ മാത്രമേ കിട്ടുകയുള്ളൂ. അതുകൊണ്ടാണ് ഋഷി "ഇത്ഥാധീ"യോടുകൂടി ഞങ്ങളുടെ സമീപത്തു് എഴുന്നള്ളണേ എന്നു പ്രാർത്ഥിച്ചതു്. ആത്മീയസാധനകളുടെ പരമലക്ഷ്യമാണ് അഭയമായ പദം. അതുതന്നെ ബ്രഹ്മസാക്ഷാൽക്കാരം. ഭാഗവതത്തിൽ പരീക്ഷിത്തുമഹാരാജാവ് പറയുന്നതു നോക്കുക. "പ്രവിഷ്ടോ ബ്രഹ്മ നിർവ്വാണമഭയം ദർശിതം ത്വയാ" — (ഭാഗ. ദ്വാദശം). അങ്ങയാൽ കാണിക്കപ്പെട്ട ബ്രഹ്മനിർവ്വാണമെന്ന അഭയസ്ഥാനത്തെ ഞാൻ പ്രാപിച്ചുകഴിഞ്ഞു എന്നർത്ഥം. ഈ അഭയസ്ഥാനമാണ് ഇവിടെ "നിഷ്കൃതം" എന്ന പദത്താൽ സൂചിപ്പിക്കപ്പെട്ടതു്. (നിഷ്കൃത ശബ്ദത്തിനു് അഭയസ്ഥാനം എന്ന അർത്ഥം ശബ്ദതാരാവലിയിൽ കൊടുത്തിട്ടുണ്ടു്.) നിരുപാധികമായ ആനന്ദക്കടലിൽ ആണ്ടു മുങ്ങിയാൽ പിന്നെ തിരിച്ചു വരവില്ല. ഉപ്പുപാവ കടലിൽ മുങ്ങിക്കുളിച്ചപോലെയുള്ള ഈ സ്ഥിതിയെയാണു് "ന സ പുനരാവർത്തതേ ന സ പുനരാവർത്തതേ" എന്നു ഉപനിഷത്തു് ആദരപൂർവ്വം ഉൽഘോഷിക്കുന്നതു്.

വേദത്തിലെ മന്ത്രങ്ങളെല്ലാം പ്രാർത്ഥനാപരമാണെങ്കിലും അതിൽ സാധനയുടെ നിഗൂഢതത്വങ്ങൾ അടക്കം ചെയ്തിട്ടുണ്ടെന്നു് സൂക്ഷ്മമായി ചിന്തിക്കുമ്പോൾ കാണാൻ കഴിയും. തത്വപ്രതിപാദനമാണു് ഉദ്ദേശമെങ്കിൽ അത് അങ്ങനെത്തന്നെ യങ്ങു് പറഞ്ഞാൽ പോരേ. എന്തിനിങ്ങനെ പ്രാർത്ഥനാരൂപത്തിലാക്കി വളച്ചുകെട്ടുന്നു എന്നു തോന്നാം. വാസ്തവത്തിൽ

തത്വസംഹിതകളായാലും ആത്മീ
ജീവിതവിജയത്തിനുവേണ്ട തത്വങ്ങളായാലും എല്ലാം ആചരണ
യനേട്ടത്തിനുവേണ്ട തത്വങ്ങളായാലും എല്ലാം ആചരണ
യിൽ കൊണ്ടുവരാൻ കഴിയണമെങ്കിൽ തന്നിൽനിന്ന് അതീ
തമായ ഒരു ശക്തിയുടെ അനുഗ്രഹം വേണം. അതു പ്രാർത്ഥന
യിലൂടെ മാത്രമേ ലഭിക്കു. പ്രകർഷേണയുള്ള അർത്ഥനയാ
ണല്ലോ പ്രാർത്ഥന. അർത്ഥനക്ക് വേണ്ടതായ പ്രകർഷം
എന്താണെന്നു വെച്ചാൽ തന്റെ അശക്തതയെക്കുറിച്ചും
ഈശ്വരന്റെ സർവ്വശക്തിത്വത്തെക്കുറിച്ചും ഉള്ള പൂർണ്ണബോധം
തന്നെ. ഋഗ്വേദത്തിൽ 10-ാം മണ്ഡലത്തിൽ 100-ാമത്തെ
സൂക്തം വിശ്വദേവന്മാരോടുള്ള ഒരു പ്രാർത്ഥനയാണ്. ഓരോ
മന്ത്രത്തിന്റേയും നാലാമത്തെ പാദം ''ആസർവ്വതാതിം
അദിതിം വൃണീമഹേ'' എന്നാണ്. സർവ്വാധാരസ്വരൂപയായ
അഖണ്ഡചിതി ശക്തിയെ ഒരു കുട്ടി അതിന്റെ അമ്മയെ
കെട്ടിപ്പിടിക്കുംപോലെ സമ്പൂർണ്ണമായി ആവരണം ചെയ്യുന്നു
എന്നാണ് ഈ മന്ത്രഭാഗത്തിന്റെ അർത്ഥം. ഏതു ദേവനെ
പ്രസന്നമാക്കാനായാലും ഏതു കാര്യം സാധിക്കാനായാലും
അഖണ്ഡമായ ശക്തിയെ—അദിതിയെ—സമ്പൂർണ്ണം ആശ്രയി
ക്കണം എന്ന് ഈ വേദസൂക്തം വ്യംഗ്യമായി ഉൽബോധി
പ്പിക്കുന്നു. അതുതന്നെയാണ്, ആ പ്രാർത്ഥനാ നിരതത്വം
തന്നെയാണ് വേദത്തിന്റെ അന്തഃസത്ത. അതു നമുക്കും
ഉൾക്കൊള്ളാൻ ശ്രമിക്കാം.

## ഋക്ക് പതിനാറ്

ആത്മാനുഭവം സിദ്ധിച്ച മഹാത്മാക്കൾക്കും പ്രാരബ്ധക്ഷയം
വരെ ശരീരത്തിൽ വർത്തിക്കേണ്ടതുണ്ട് എന്നാണല്ലോ ശാസ്ത്ര
സിദ്ധാന്തം. ദേഹത്തിൽ കഴിയുന്നേടത്തോളം കാലം ലോക
ത്തിലും വ്യവഹരിക്കേണ്ടതുണ്ട്. അതിനാൽ ലോകവ്യവഹാ
രത്തിൽ സ്വാഭാവികമായി സംഭവിക്കാവുന്ന വീഴ്ചകളും പരാ
ജയങ്ങളും അവരേയും നേരിടും. പക്ഷേ അവക്ക് അത്തരം
ദുർഘടഘട്ടങ്ങളെ വിഷമം കൂടാതെ കടന്നുപോകാൻ കഴിയും.
അതിന്റെ കാരണം, അവരിൽ ഉജ്ജ്വലമായി പ്രകാശിക്കുന്ന



ജ്ഞാനവിവേകങ്ങൾ അവരെ നേർവഴിക്കു നയിക്കുന്നു എന്നതു
തന്നെ. വിഭിന്നമായി തോന്നുന്ന വസ്തുക്കളെല്ലാം വാസ്തവ
ത്തിൽ ഏകമാണ് എന്ന അവബോധാത്മകമായ അറിവാണ്
ജ്ഞാനം; ഈ പ്രപഞ്ചവസ്തുക്കളെല്ലാം ക്ഷണികവും നശ്വരവു
മാണ് എന്ന ദൃഢനിശ്ചയമാണ് വിവേകം. ജ്ഞാനത്തിന്റെ
ഫലം പ്രമാദത്തിൽനിന്നുള്ള വിമുക്തിയാണ്; വിവേക
ത്തിന്റെ ഫലം വഴിതെറ്റാതെ, അടിപതറാതെ മുന്നോട്ടു
പോകാനുള്ള കഴിവുമാണ്. വേദത്തിൽ മിത്രാവരുണന്മാരെന്ന
ദേവന്മാർ ഈ ജ്ഞാനവിവേകങ്ങളുടെ പ്രതിനിധികളാണ്.
അനന്തവിശാലതയാണ് വരുണന്റെ അനുഗ്രഹത്തിന്റെഫലം.
ജ്ഞാനംകൊണ്ട് ലഭിക്കുന്നതും അതുതന്നെയാണല്ലോ, ''യത്ര
വിശ്വംഭവത്യേകനീഡം'' എന്നാണല്ലോ ഉപനിഷദാചാര്യ
ന്മാർ ആ ഉത്കൃഷ്ടാവസ്ഥയെ വർണ്ണിച്ചിരിക്കുന്നത്. ഇക്കാ
ണുന്ന ബ്രഹ്മാണ്ഡങ്ങൾ ഒട്ടാകെ ഒരു പക്ഷിക്കൂടുപോലെ
കാണാൻ കഴിയുന്ന ആ അവസ്ഥയെ ഒന്നു ഭാവനചെയ്തു
നോക്കൂ. എത്രമാത്രം വിശാലമാണ് ആ മനഃസ്ഥിതി! വരു
ണന്റെ അനുഗ്രഹത്താൽ കിട്ടുന്ന ആ അവസ്ഥയിൽ ദ്വൈത
ഭാവമില്ല. അതേപോലെ മിത്രദേവന്റെ അനുഗ്രഹത്താൽ
നമുക്കു സിദ്ധിക്കുന്നതു് എല്ലാവരേയും ഒരേപോലെ സ്നേഹി
ക്കാനും മനസ്സിനെ നിരന്തരം ആഹ്ളാദപൂർണ്ണമാക്കിനിർത്താനും
ഹിതവും പ്രിയവുമായ വാക്കുകൾകൊണ്ട് എല്ലാവരേയും സന്തു
ഷ്ടരാക്കുവാനുമുള്ള കഴിവാണ്. ഈ കഴിവുകൾ സിദ്ധിച്ച
വന് ആരിൽനിന്നും ഉപദ്രവമില്ല; ആരേയും ഉപദ്രവിക്കു
ണമെന്ന ചിന്തയുമില്ല. താൻ എല്ലാവരുടേയും മിത്രമായിട്ടും
എല്ലാവരും തന്റെ മിത്രങ്ങളായിട്ടും കാണാൻ കഴിയുന്ന ആ
അവസ്ഥ എത്ര അഭികാമ്യമാണ്. മിത്രനാകുന്ന അവിടുത്തെ
സാമ്യദൃഷ്ടികൊണ്ട് സകല ചരാചരങ്ങളേയും വീക്ഷി
ക്കാൻ കഴിവു നൽകണേ എന്നാണ് വൈദികഋഷിമാർ പ്രാർ
ത്ഥിക്കുന്നതു്. ''മിത്രസ്യ ത്വാ ചക്ഷുഷാ സർവ്വാണി ഭൂതാനി
സമീക്ഷേ'' എന്ന ഉപനിഷദ്വാക്യത്തിന്റെ സാരം അതാണ
ല്ലോ. മിത്രദേവൻ പകലിന്റേയും വരുണദേവൻ രാത്രിയു
ടേയും അധിപന്മാരാണ്. വൈദികഋഷിമാരെ സംബന്ധി
ച്ചേടത്തോളം പകൽ പ്രകാശത്തിന്റേയും എല്ലാം തനിക്ക്
അനുകൂലമായ ഒരു അവസ്ഥയുടേയും സുഖത്തിന്റേയും പ്രതീ
കമാണ്. രാത്രിയാകട്ടെ, ഇരുട്ടിന്റേയും പ്രാതികൂല്യങ്ങളു
ടേയും ദുഃഖത്തിന്റേയും പ്രതീകവുമാണ്. എല്ലാം തനിക്ക്

അനുകൂലമായ സമയത്തു് ആരേയും വകവെക്കാതെ എല്ലാവ രേയും ധിക്കരിക്കാനുള്ള അഹന്താപൂർണ്ണമായ ഒരു മനഃസ്ഥിതി യാണു് സാധാരണ ഉണ്ടാവുക; പ്രതികൂല കാലഘട്ടത്തിൽ അതായത് ദുഃഖാനുഭവഘട്ടത്തിൽ നിരാശയിൽ മുഴുകി ജീവിതം പാഴാക്കാനും മിക്കവരും ഒരുങ്ങും. ഇതു രണ്ടും ശരിയല്ല എന്നാണു് മിത്രാവരുണന്മാരെന്ന വൈദിക ദേവസങ്കല്പത്തി ലൂടെ വേദം പറയുന്നത്. നല്ലകാലത്തു് എല്ലാവരേയും മിത്ര ഭാവേന കാണുക; കഷ്ടകാലം വരുമ്പോൾ ഇതു തനിക്കു മാത്രമല്ലെന്നും ഇതൊന്നും ശാശ്വതമല്ലെന്നും ഉള്ള വിശാല വീക്ഷണത്തിലൂടെ മനസ്സിനെ സമത്വത്തിൽ നിർത്തുവാൻ പരിശീലിക്കുക. ഈ ഗൂഢതത്വങ്ങളെ ഉൾക്കൊള്ളിച്ചുകൊണ്ടു് വേദമാതാവു് പറയുകയാണു്:

**മന്ത്രം: മിത്രം ഹുവേ പൂതദക്ഷം വരുണം ച**
**രിശാദസം ധിയം ഘൃതാചീം സാധന്താ....**
(ഋ. 1. 2. 7)

അർത്ഥം: പൂതദക്ഷം = പവിത്രമായ വിവേകചൈത ന്യത്തോടുകൂടിയ, മിത്രം = മിത്രദേവനേയും, രിശാദസം = ശത്രുക്കളെ നശിപ്പിക്കുന്ന, വരുണം ച = വരുണദേവനേയും, (അഹം) ഹുവേ = ഞാൻ ഇതാ ആഹ്വാനം ചെയ്യുന്നു. ഘൃതാചീം = സത്വഗുണപ്രവൃദ്ധവും ചൈതന്യപൂർണ്ണവുമായ, ധിയം = ബുദ്ധിയെ, സാധന്താ = നിഷ്പാദിപ്പിക്കുന്നവരാ ണല്ലോ, (തൗ ഹി = അവരിരുവരും).

വിവരണം: ബലം എന്നാണ് "ദക്ഷ" ശബ്ദത്തിനർത്ഥം. കഴിവു് എന്നും അർത്ഥം പറയാം. പക്ഷേ അതു് കേവലം ശാരീരികമായ ബലമല്ല. ബുദ്ധിയുടേയും മനസ്സിൻേറയും ബലമാണതു്. വിവേകജന്യമായ ബുദ്ധിബലം. ഇവിടെ മിത്രദേവൻ നൽകുന്നതായ ദക്ഷത പൂതമാണ് എന്നു പ്രത്യേകം പറഞ്ഞിരിക്കുന്നു. കാരണം ദക്ഷത അഥവാ മനോബുദ്ധിക ളുടെ ബലം പരിശുദ്ധമല്ലെങ്കിൽ ലോകത്തിൽ മിത്രഭാവേന ജീവിക്കാൻ കഴിയില്ല. ഹിരണ്യകശിപുവിൻെറ ശരീര മനോബുദ്ധികളുടെ ബലം പുരാണപ്രസിദ്ധമാണല്ലോ. ജഗൽ സ്രഷ്ടാവായ ബ്രഹ്മദേവനിൽനിന്നു് തനിക്കു് ആവശ്യമായ വരപ്രസാദങ്ങൾ പിടിച്ചുപററാൻ ആ ബലം അദ്ദേഹത്തിനു് പ്രയോജനപ്പെട്ടു. എന്നാൽ ജഗത്തിനെ മുഴുവൻ പീഡിപ്പി



ക്കാനും ദ്രോഹിക്കാനുമാണ് അതു് ഉപയോഗിച്ചതു്. കാരണം അതു "പൂത"മായിരുന്നില്ല. അത്തരം ഒരു ബലമല്ല മിത്ര ദേവൻ നൽകുന്നതു്. എല്ലാവരേയും തന്നെപ്പോലെ കാണാനും എല്ലാവരിലും തന്നെക്കാണാനുമുള്ള പ്രേമദൃഷ്ടിയാണ് ആ പരിശുദ്ധ ബലംകൊണ്ടു് കിട്ടുന്നതു്. അതിൽക്കൂടെ മാത്രമേ ലോകജീവിതം സുഖകരവും പരോപകാരപൂർണ്ണവുമാക്കാൻ കഴിയൂ. പ്രാപഞ്ചികജീവിതം എത്രതന്നെ വിജയകരമായി നിർവ്വഹിക്കാൻ കഴിഞ്ഞാലും അതിനു് ഒരു അവസാനമുണ്ടെന്ന കാര്യം തീർച്ചയാണ്. തുടങ്ങിയതിനെല്ലാമുണ്ടു് അവസാനം. ആ ഘട്ടത്തിൽ തന്നിലുള്ള അസംഖ്യം വാസനാശക്തികൾ തനിക്കു് നാശമുണ്ടാക്കാനും ക്ലേശമുളവാക്കുവാനുമായി ഒരു മ്പെടും. അപ്പോൾ അതിനെ അതിവർത്തിക്കാൻ അമാനുഷിക മായ ഒരു ശക്തിവിശേഷംതന്നെ വേണം. അതാണ് വരുണ ദേവൻ പ്രദാനം ചെയ്യുന്ന ശത്രുനാശകശക്തി. എങ്ങനെ യാണ് ഈ ശക്തി പ്രവർത്തിക്കുന്നത് എന്നാണെങ്കിൽ വിശാല വീക്ഷണമുളവാക്കിക്കൊണ്ടാണെന്നു പറയാം. വിശാല വീക്ഷണമെന്നാൽ ജീവിതത്തെ സമഗ്രമായി വീക്ഷിക്കാനുള്ള ഒരു പ്രത്യേക കഴിവാണതു്. ജീവിതത്തെയെന്നല്ല അനേക ജന്മങ്ങളിലെ ജീവിതപരമ്പരകളെത്തന്നെ സമഗ്രമായി വീക്ഷിക്കാനുള്ള ആ ശക്തിവിശേഷത്താൽ ക്ഷുദ്രമായ വാസനാസഞ്ചയങ്ങളെ നിഷ്പ്രയാസം ജയിക്കാൻ കഴിയുന്നു. വരുണദേവൻെറ അനുഗ്രഹവിശേഷത്താൽ ഇരുട്ടിൻെറ ശക്തികളെ ജയിച്ചു് പ്രകാശപൂർണ്ണമായ മേഖലയിലേയ്ക്കു് കടന്നുയരാൻ കഴിയുന്നു. നിർമ്മലവും ശുദ്ധവുമായ ചേതനാ ശക്തിയെയാണ് "ഘൃതാചീം ധിയം" എന്നീ പദങ്ങളെ ക്കൊണ്ടു് സൂചിപ്പിക്കുന്നതു്. ഈ ശുദ്ധബുദ്ധി തന്നെ സാക്ഷാൽക്കാരത്തിലേയ്ക്കു നയിക്കുന്ന ഋതംഭരാപ്രജ്ഞ. ഈ പ്രജ്ഞാസമ്പാദനത്തിനു് കഴിവേകുന്ന രണ്ടു ദിവ്യശക്തി വിശേഷങ്ങളാണ് വേദത്തിലെ മിത്രാവരുണന്മാർ. അവരിൽ നിന്നുള്ള അനുഗ്രഹംകൂടാതെ സാക്ഷാൽക്കാരത്തിൻെറ ഉത്തുംഗ മേഖലയിലേയ്ക്കു് പ്രവേശിക്കാൻ കഴിയില്ല.

വേദത്തിലെ പ്രതിപാദ്യത്തിൽ ഏററവും ആകർഷണീ യമായ ഒരു വശമാണ് ഈശ്വര സാക്ഷാൽക്കാരത്തിലേയ്ക്കുള്ള ഓരോ ചുവടുവെപ്പും അവിടുത്തെ അനുഗ്രഹംകൊണ്ടു മാത്രമേ നേടാനാവൂ എന്നതു്. ഇതു് ഓരോ മന്ത്രത്തിലും ഓരോ പ്രതി

പാദനത്തിലും പ്രത്യേകം സൂചിപ്പിച്ചുകാണാം. സാധാരണ എല്ലാവരും ചോദിക്കാറുള്ള ഒരു ചോദ്യമാണു് ഈശ്വരാനുഗ്രഹമുണ്ടാവാൻ സാധനയാണോ, സാധന വേണ്ടപോലെ നിർവ്വഹിക്കാറാവാൻ ഈശ്വരാനുഗ്രഹമാണോ ആദ്യം വേണ്ടതു് എന്നു്. ഇക്കാര്യത്തിൽ വ്യത്യസ്തവും വിഭിന്നവുമായ പലേ അഭിപ്രായഗതികളുമുണ്ടെങ്കിലും വേദം പറയുന്നതു് ആദ്യം ഈശ്വരാനുഗ്രഹം ഉണ്ടായാൽ മാത്രമേ സാധന ശരിക്കു നിർവ്വഹിക്കാൻ കഴിയൂ എന്നാണു്. അഖണ്ഡമായ ചൈതന്യശക്തിയിൽ നിന്നാണു് സാധനയ്ക്കുള്ള കഴിവുണ്ടാകുന്നത് എന്നാണു് വേദം പ്രതീകാത്മകഭാഷയിൽ പറയുന്നത്. നോക്കുക:

''അദിതേർ ദക്ഷോ അജായത ദക്ഷാദ്വദിതിഃ പരി''
(ഋ. 10. 72. 4)

''അഖണ്ഡശക്തിയായ അദിതിയിൽ നിന്നു് ഈശ്വരാന്വേഷണത്തിനുള്ള കഴിവാകുന്ന ദക്ഷൻ ജനിച്ചു; പിന്നീടു് ആ ദക്ഷനിൽനിന്നു് — അതായതു് ഈശ്വരാന്വേഷണവ്യഗ്രതയിൽനിന്നു് — എല്ലായിടത്തും ഈശ്വരനെ കാണാൻ കഴിയുകയെന്ന അനുഭവത്തോടുകൂടിയ സാക്ഷാൽക്കാരം അഥവാ അദിതി ഉളവായി.'' എന്നാണല്ലോ ഈ മന്ത്രഭാഗത്തിന്റെ അർത്ഥം.

വേദത്തിലെ അദിതി സാക്ഷാൽ കാളീമാതാവുതന്നെയെന്നാണു്; വേദശാസ്ത്രനിഷ്ണാതനും തപസ്വികളിൽ അഗ്രഗണ്യനും യശഃശരീരനുമായ ശ്രീമത് ആഗമാനന്ദസ്വാമികൾ പറഞ്ഞിട്ടുള്ളതു്. നോക്കുക:

''കാളിയും വേദത്തിലെ അദിതിയും ഒന്നാണ്. അദിതിയുടെ പ്രതിനിധി നീലനിറമായ ആകാശമാണ്. ആദിത്യന്മാർ അദിതിയുടെ പുത്രന്മാരാണ്. വിഷ്ണു ആദിത്യനാണു്; അദിതിപുത്രനാണു്. കാളിക്കു് നീലനിറമാണ്. കാളി ആദ്യാശക്തിയാണു്. ശക്തിയിൽനിന്നാണു് ബ്രഹ്മാവിഷ്ണു-മഹേശ്വരന്മാർ ഉൽപ്പന്നരായതെന്നു് പുരാണം പറയുന്നു. വിഷ്ണുവിൽനിന്നു് ബ്രഹ്മാവും ബ്രഹ്മാവിൽനിന്നു് രുദ്രനും ഉണ്ടായിയെന്നും പുരാണം പറയുന്നു. ഇപ്രകാരം അദിതിയിൽനിന്നു് ത്രിമൂർത്തികളുണ്ടായി. ആദ്യശക്തിയായ കാളിയും അദിതിയും ഒന്നാണെന്നും അനന്തമാണെന്നും അനന്തത്തിന്റെ



ഏററവും ഉൽകൃഷ്ടമായ പ്രതിനിധി നീലാകാശമാണു് എന്നും നാം അറിയണം.'' (ശ്രീമദ് ആഗമാനന്ദസ്വാമികൾ വീരവാണി. 1–ാം ഭാഗം, പേജ് 3)

## ഋക്ക് പതിനേഴ്

സത്യധർമ്മങ്ങളാണു് ജീവിതത്തിന്റെ — എന്നു വേണ്ട പ്രപഞ്ചത്തിന്റെതന്നെ — നിലനില്പിനുകാരണമായ ആധാരസ്തംഭങ്ങൾ. സത്യത്തിന്റെ പ്രകാശകിരണമാണു് ധർമ്മം. ധർമ്മമാർഗ്ഗത്തിൽ ചരിക്കുന്നവർ സത്യമണ്ഡലത്തിൽ ചെന്നെത്തും. സത്യസാക്ഷാൽക്കാരമാണല്ലോ മനുഷ്യ ജീവിതലക്ഷ്യം. സത്യമെന്നും ഋതമെന്നും രണ്ടു വിധത്തിൽ ഉണ്മയെ വേദത്തിൽ വ്യവഹരിക്കാറുണ്ടു്. ത്രികാലത്തിലും മാററമില്ലാത്തതു് സത്യം; ദേശകാല നിമിത്തങ്ങളിലൂടെ പ്രകടമാകുന്നതു് ഋതം. ഇതാണു് സാമാന്യമായി ഒരർത്ഥം പറയാറുള്ളതു്. അനൃതം എന്നതു് ഇതിനു് വിപരീതവുമാണ്. ഋതത്തെത്തന്നെ ചിലപ്പോൾ ധർമ്മം എന്ന അർത്ഥത്തിലും പ്രതിപാദിച്ചു കാണാം. പ്രപഞ്ചജീവിതത്തിൽ, അതായതു് ബഹിർവ്യാപാരമണ്ഡലത്തിൽ വ്യവഹരിക്കുന്ന ജീവനു് ആധാരം സത്യവും അതിനെ വളർത്തിക്കൊണ്ടുവരുവാനുള്ള — സത്യബോധത്തെ സാധകന്റെ അന്തരംഗത്തിൽ വളർത്തിക്കൊണ്ടുവരുവാനുള്ള — പരിഷേചനം അഥവാ നനയ്ക്കൽ ഋതംകൊണ്ടുമാണ് ചെയ്യേണ്ടതു്. ഇവിടെ ഋതം എന്നതുകൊണ്ടു് ധർമ്മത്തെയാണ് വിവക്ഷിച്ചിട്ടുള്ളത് എന്നു് ഓർക്കുമല്ലോ. സത്യബോധത്തെ വളർത്തുവാൻ ധർമ്മമാകുന്ന ജലംകൊണ്ടു് നനയ്ക്കണമെന്നർത്ഥം. ബഹിർവ്യാപാരമണ്ഡലത്തിലെ ഈ അവസ്ഥക്കു് നേരെ വിപരീതമാണ് അന്തർമ്മണ്ഡലത്തിലെ സ്ഥിതി. അവിടെ ധർമ്മത്തെ അതായത് ഋതത്തെ വളർത്തിവലുതാക്കുവാൻ സത്യംകൊണ്ടാണ് പരിഷേചനം ചെയ്യേണ്ടതു്. ഈശ്വരവിലയനമെന്ന പരമലക്ഷ്യത്തിലേക്കു് നീങ്ങാൻ സാധകനെ സഹായിക്കുന്നത് പരമ സത്യത്തെക്കുറിച്ചുള്ള നിരന്തരസ്മൃതിയാണ് എന്നർത്ഥം. അന്തർമ്മാർഗ്ഗത്തിലൂടെ മുന്നോട്ടുനീങ്ങുകയെന്ന സാധകധർമ്മത്തെ

സങ്കല്പിക്കുന്നപക്ഷം
—അഥവാ ഋതത്തെ—ഒരു ചെടിയായി സങ്കല്പിക്കുന്നപക്ഷം ജലംകൊണ്ടാണ്.
അതിന് നനക്കേണ്ടത് സത്യബോധമെന്ന ജലംകൊണ്ടാണ്.
സാധകൻ ഇന്ദ്രിയങ്ങളിലൂടെ
ഈ രണ്ട് അവസ്ഥകളിലും സാധകൻ ഇന്ദ്രിയങ്ങളിലൂടെ
അമൃതം അമർത്ത്യ
അദിക്കുന്ന അന്നം അമൃതമായി ഭവിക്കുന്നു. അമൃതം അമർത്ത്യ
ഇന്ദ്രിയവിഷയങ്ങ
തയെ ഉണ്ടാക്കുവാൻ പര്യാപ്തവുമാണ്. ഇന്ദ്രിയവിഷയങ്ങ
ളെല്ലാം—അതായത് ഓരോ ഇന്ദ്രിയങ്ങളുടേയും അന്നമെല്ലാം—
അമരത്വപദപ്രാപ്തി
അമൃതമായിക്കഴിഞ്ഞാൽ അതിൽനിന്ന് അമരത്വപദപ്രാപ്തി
ഒരു
ഉണ്ടാവുമല്ലോ. ഈ വലിയ തത്ത്വത്തെ കേവലം ഒരു
ബ്രാഹ്മണ
ചെറിയ അനുഷ്ഠാനത്തിന്റെ രൂപത്തിൽ ഇന്നും ബ്രാഹ്മണ
ഭക്ഷണത്തിനുമുമ്പ്
രുടെ ഇടയിൽ ആചരിച്ചുപോരുന്നുണ്ട്. ഭക്ഷണത്തിനുമുമ്പ്
ചെയ്തേ
ഭോജനത്തെ പരിഷേചനംചെയ്ത് അമൃതസങ്കല്പം ചെയ്തേ
സുഖ
ബ്രാഹ്മണർ ഭക്ഷണം കഴിക്കാറുള്ളു. രാപ്പകലുകൾ, സുഖ
മിത്രാ
ദുഃഖങ്ങൾ എന്നീ ദ്വന്ദ്വങ്ങളുടെ അധിപന്മാരായ മിത്രാ
കൂടിയാ
വരുണന്മാർ ഋതസത്യങ്ങളിലേയ്ക്കുള്ള മാർഗ്ഗദർശകർ കൂടിയാ
ണെന്നാണ് വൈദിക സിദ്ധാന്തം. അനൃതജഡദുഃഖസ്വരൂപ
മായ സംസാര സമുദ്രത്തിൽനിന്ന് തോണിക്കാരൻ തോണി
യിൽ കയററി മറുകരയെത്തിക്കുംപോലെ മിത്രാവരുണ
ന്മാർ സച്ചിദാനന്ദ മണ്ഡലത്തിലേയ്ക്ക് സാധകനെ എത്തി
ക്കുന്നു എന്നർത്ഥം വരുന്ന മറെറാരു മന്ത്രം ഋഗ്വേദത്തിലുണ്ട്
(7-മ. 65സൂ. 3-ാം മന്ത്രം). ധർമ്മമാർഗ്ഗത്തിലൂടെ നയിച്ച്
സത്യമണ്ഡലത്തിൽ സാധകനെ എത്തിക്കുന്ന അനുഗ്രഹ
ശക്തിവിശേഷങ്ങളായ മിത്രാവരുണന്മാരുടെ അനുഗ്രഹ
ത്താൽ സങ്കുചിതഭാവം നശിച്ച് സുദൃഢവും വിശാലവുമായ
സങ്കല്പശക്തി ലഭിക്കണേ എന്നു വൈദികഋഷി ഇതാ
പ്രാർത്ഥിക്കുന്നു.

**മന്ത്രം:** ഋതേന മിത്രാവരുണാവൃതാവൃധാ വൃത-
സ്പൃശാ ക്രതും ബൃഹന്തമാശാഥേ
(ഋ. 1. 2. 8)

**അർത്ഥം:** ഋതാവൃധൌ = (സാധകനിൽ) സത്യബോധ
ത്തെ വളർത്തുന്നവരും, ഋതസ്പൃശൌ = സത്യത്തെ സ്പർശി
ച്ചവരുമായ, (ഹേ) മിത്രാവരുണൌ = അല്ലയോ മിത്രാവരുണ
ന്മാരെ! (യുവാം) ഋതേന = നിങ്ങൾ സത്യത്താൽ, ബൃഹന്തം
ക്രതും = ബൃഹത്തായ സങ്കല്പശക്തിയെ, ആശാഥേ =
വ്യാപിച്ചിരിക്കുന്നുവല്ലോ (വ്യാപിച്ചുവർത്തിക്കേണമേ! എന്നു
സാരം).



**വിവരണം:** ഭേദബുദ്ധിയെ വളർത്തുന്ന ബഹിർലോക
ത്തിലേയ്ക്ക് അഞ്ചു ജ്ഞാനേന്ദ്രിയങ്ങളേയും തുറന്നുവെച്ചു
കൊണ്ട് ഭൂമിയിലേയ്ക്കു വരുന്ന ജീവന് അഭേദബുദ്ധിയെ
ജനിപ്പിക്കുന്ന സത്യബോധം സ്വയം ഉണ്ടാവുക എന്നത്
അസാദ്ധ്യമാണ്. ഭേദബുദ്ധിയെ കടന്നുയരാതെ സത്യമണ്ഡല
ത്തിൽ എത്താനും കഴിയില്ല. രാപ്പകലുകളുടേയും ജീവിത
ത്തിലെ സുഖദുഃഖങ്ങളുടേയും അഥവാ ഇരുണ്ട വശത്തിന്റേയും
തെളിഞ്ഞ വശത്തിന്റേയും അധിപന്മാരാണ് മിത്രാവരുണ
ന്മാർ എന്ന് മുൻമന്ത്രത്തിന്റെ വിവരണത്തിൽ പ്രതിപാദി
ച്ചിട്ടുണ്ടല്ലോ. ആ മിത്രാവരുണന്മാർ സത്യബോധത്തെ
വളർത്തുന്നതെങ്ങനെയെന്നു നോക്കാം. പകലിന്റെ അധിപ
നായ മിത്രദേവൻ പൂതദക്ഷതയേയും രാവിന്റെ അധിപനായ
വരുണദേവൻ "രിശാദസ"ത്വത്തെയുമാണല്ലോ ഉളവാക്കുന്നതു്.
സുഖത്തിൽ എല്ലാവരേയും മിത്രഭാവേന കാണാനും ദുഃഖ
ത്തിൽ ജീവിതത്തെ സമഗ്രമായി വീക്ഷിക്കുന്നതിൽ
നിന്നുളവാകുന്ന വിശാലമനസ്കതകൊണ്ട് ദുഃഖത്തെ
നിസ്സാരമായി അവഗണിക്കാനും കഴിയുകയെന്നതാണ്
മിത്രാവരുണന്മാർ നൽകുന്ന അനുഗ്രഹത്തിന്റെ സ്വരൂപം.
സുഖത്തിന്റേയും ദുഃഖത്തിന്റേയും നന്മതിന്മകളുടേയും
രാപ്പകലുകളുടേയും അനുഭവത്തിൽനിന്നുളവാകുന്ന ഭേദബുദ്ധി
യുടെ അതിർവരമ്പ് ക്രമേണ കുറഞ്ഞുകുറഞ്ഞ് തീരെ ഇല്ലാ
താവുകയെന്നതാണ് ഇതിന്റെ പരിണതഫലം. സുഖദുഃഖ
ങ്ങളും ലാഭാലാഭങ്ങളും ജയാജയങ്ങളും സമമായി കാണാൻ
കഴിയുന്ന ഒരാൾക്ക് ജീവിതസമരത്തിൽ ഇറങ്ങി പ്രവർത്തി
ച്ചാലും ഭേദബുദ്ധിജന്യമായ പാപമുണ്ടാവുകയില്ല എന്നാ
ണല്ലോ ഗീതാചാര്യൻ അർജ്ജുനന് ഉപദേശിച്ചിട്ടുള്ളത്.
പാപമില്ലെങ്കിൽ പിന്നെ പുണ്യവുമില്ല എന്നു പറയേണ്ട
തില്ലല്ലോ. പുണ്യപാപങ്ങളെ കടന്നുയരുന്ന ആ അവസ്ഥ
തന്നെയാണല്ലോ സത്യമണ്ഡലം. അപ്പോൾ ഭേദ
ബുദ്ധിയുടെ സ്ഥിതിയിൽനിന്ന് സത്യമണ്ഡലത്തോളം
ജീവനെ വളർത്തിയെടുക്കുന്നത് മിത്രാവരുണന്മാരാ
ണെന്ന് പറയുന്നതിൽ തെററില്ല എന്നു വ്യക്തമായല്ലോ.
സത്യമണ്ഡലത്തിലേയ്ക്ക് ഒരു സാധകനെ അഥവാ
ജീവനെ വളർത്തിക്കൊണ്ടുവരാൻ കഴിവുള്ള ദേവൻ സത്യ
മണ്ഡലത്തെ സ്പർശിച്ചവനുമാകണമല്ലോ. അതായത് ഒരു
വസ്തുവിനെ കണ്ടറിഞ്ഞ് അതിനോട് ബന്ധം പുലർത്താത്ത

ഒരാൾക്ക് അതിന്റെ ഗുണദോഷങ്ങൾ യഥാർത്ഥമായി അറിയാനോ അതിലേയ്ക്ക് മററുള്ളവരെ ആകർഷിക്കാനോ കഴിയില്ല. വിദ്യുച്ഛക്തി പ്രവാഹമുള്ള കമ്പിയോട് ബന്ധം പുലർത്താത്ത കമ്പിയിൽനിന്ന് വൈദ്യുതി ലഭിക്കുകയോ ബൾബ് കത്തുകയോ ചെയ്യുകയില്ലല്ലോ. സത്യമണ്ഡലത്തിലേയ്ക്ക് ജീവനെ ഉയർത്താൻ കഴിവുള്ള മിത്രാവരുണന്മാർ 'ഋതസ്പൃശന്മാരു' മാണ് എന്ന് വ്യക്തം. മിത്രാവരുണന്മാർ സത്യചൈതന്യത്തിന്റെ പാലകന്മാരാണ് എന്ന് ഋതേന യാവൃതാവൃധാ വൃതസ്യ ജ്യോതിഷസ്പതി (1. 23. 5) എന്നു തുടങ്ങുന്ന മററൊരു മന്ത്രത്തിൽ പറയുന്നുണ്ട്. ഇപ്രകാരമുള്ള ശക്തി വിശേഷങ്ങളോടുകൂടിയ മിത്രാവരുണന്മാർ ബ്രഹ്മത്തെക്കുറിച്ചുള്ള ദൃഢ സങ്കല്പത്തെ വ്യാപിപ്പിക്കട്ടെ എന്നാണ് ഋഷി പ്രാർത്ഥിക്കുന്നത്. സത്യസ്പൃശന്മാരായ മിത്രാവരുണന്മാരുടെ അനുഗ്രഹ വിശേഷത്താൽ സത്യമണ്ഡലത്തിലോളം വളർന്ന് വ്യാപിച്ച സാധകൻ സത്യകാമനാവാതിരിക്കില്ല. സത്യം തന്നെ ബ്രഹ്മം. ആ സത്യത്തെ കാമിക്കുന്ന സാധകന്റെ സങ്കല്പം അഥവാ ക്രതു ബ്രഹ്മത്തെ ഉൾക്കൊള്ളാൻ തക്കവണ്ണം ബൃഹത്ത് ആവാതെ നിവൃത്തിയില്ല. "ബൃഹത്തായ ആക്രതു" ബ്രഹ്മപ്രാപ്തിക്കനുരൂപമായ കർമ്മം ചെയ്യുകയും ആ ബ്രഹ്മത്തെ തന്നെ പ്രാപിക്കുകയും ചെയ്യുന്നു. "സ യഥാ കാമോ ഭവതി തത്ക്രതുർഭവതി, യത്ക്രതുർഭവതി തത് കർമ്മ കുരുതേ യത് കർമ്മകുരുതേ തദഭി സമ്പദ്യതേ" എന്ന് ബൃഹദാരണ്യകോപനിഷത്തും ഈ പ്രക്രിയയെ അനുവദിക്കുന്നു (ബൃ. ഉ. 4-4-5). ഇങ്ങനെ ബ്രഹ്മപ്രാപ്തി സിദ്ധിച്ച സിദ്ധൻ ഒരു സത്യം മനസ്സിലാക്കുന്നു. താൻ ഏതൊന്നിനെ നേടിയെന്നഭിമാനിക്കുന്നുവോ, ആ വസ്തു എന്നും എന്നിൽ യഥാർത്ഥ ഞാനായി വിരാജിച്ചിരുന്നുവെന്നും അതിൽ നിന്ന് ഒരിക്കലും വ്യതിചലനം സംഭവിച്ചിട്ടില്ലെന്നും. ഇതിനെ സൂചിപ്പിക്കുന്ന ഒരു മന്ത്രഭാഗം വേദത്തിലുണ്ട്; "ഋതേന ഋതമപിഹിതം ധ്രുവം വാം" "സത്യംകൊണ്ടു തന്നെയാണ് സത്യം മറയ്ക്കപ്പെട്ടിരിക്കുന്നത്" എന്നർത്ഥം. കാലാതീതമായ ഒരവസ്ഥയിലാണ് ഇതറിയുന്നത്. അതാണ് തുരീയാവസ്ഥ. സൂര്യന്റെ കുതിരകളെ അഴിച്ചുവിട്ടുകഴിഞ്ഞ ഒരവസ്ഥയാണത് (സൂര്യസ്യയത്ര വിമുചന്ത്യശ്വാൻ). അതായത് കാലംകൂടി സ്തബ്ധമാകുന്ന ഒരു മഹനീയമണ്ഡലം. അതാണ് പരമപദം. അവിടേക്കാണ് മിത്രാവരുണന്മാർ



സാധകനെ കൃപാപൂർവ്വം കൈപിടിച്ചു നയിക്കുന്നത്. നമുക്കും ആ ദിവ്യപദത്തിനുവേണ്ടി ആഗ്രഹിച്ച് സങ്കല്പിച്ച് പ്രാർത്ഥനാപൂർവ്വം പ്രയത്നിക്കാം. അതു പ്രാപിക്കപ്പെടാതിരിക്കില്ല. അവിടുത്തോടുള്ള സഖ്യം ഒരിക്കലും നശിക്കാത്തതാണെന്നാണല്ലൊ വേദംതന്നെ പറയുന്നത്.

"ദൂണാശംസഖ്യം തവ" (6-45-26) 

## ഋക്ക് പതിനെട്ട്

---

ജീവിതം സമഗ്രമായി കാണാനുള്ള കഴിവാണ് ക്രാന്തദർശിത്വം. ക്രാന്തദർശിയെയാണല്ലോ കവി എന്നു പറയുന്നത്. ജീവിതത്തെത്തന്നെ ഘട്ടം ഘട്ടമായി പരിഗണിക്കുകയാണെങ്കിൽ ലക്ഷ്യവും ഉദ്ദേശവും വിഭിന്നമായെന്നുവരും. വിദ്യാർത്ഥിയുടെ ലക്ഷ്യം നല്ലനിലയിൽ വിദ്യാഭ്യാസം പൂർത്തിയാക്കലാണ്. ആ ലക്ഷ്യം നേടിയതോടെ കൃതകൃത്യനാവുന്നില്ല. ഉദ്യോഗം, വിവാഹം ഇങ്ങനെ ഒന്നിനുശേഷം മററൊന്നായി ലക്ഷ്യങ്ങൾ മാറിക്കൊണ്ടേയിരിക്കുന്നു. ഇതെല്ലാം നേടി ജീവിതാന്ത്യത്തിലെത്തിക്കഴിഞ്ഞ ഒരാൾക്ക് തിരിഞ്ഞു നോക്കുമ്പോൾ മുമ്പ് സുപ്രധാനമെന്ന് കരുതിയ ലക്ഷ്യങ്ങളൊക്കെ അപ്രധാനമാണെന്നും പരമപ്രധാനമായ ലക്ഷ്യം ഇതുവരെ കരഗതമായിട്ടില്ലെന്നും അറിയുന്നു. എന്നാൽ അതിനായി പരിശ്രമിച്ചുകൂടെ എന്നുവെച്ചാൽ ശരീരമനസ്സുകൾ ദുർബ്ബലവും വികലവുമായി. ഇനി അവയെക്കൊണ്ട് എന്തു നേടാൻ എന്ന വ്യർത്ഥതാബോധം മനസ്സിനെ ആവരണം ചെയ്യുന്നു. ആ അവസ്ഥയിൽ ജീവിതാന്ത്യം പ്രാപിക്കുകയും അജ്ഞാതമായ ഒരു മേഖലയിലേയ്ക്ക് നിസ്സഹായനായി പതിക്കുകയും ചെയ്യുന്നു. ജീവിതത്തെ സമഗ്രമായി വീക്ഷിച്ച് തദനുസൃതമായി പ്രവർത്തനങ്ങൾ നിയന്ത്രിക്കുന്ന ഒരു വിവേകിക്ക് ഈ ദുരന്തം സംഭവിക്കുന്നില്ല. കഴിവിനെയും ബലത്തെയും ആത്യന്തികമായ ലക്ഷ്യത്തിന് അനുഗുണമായി വിനിയോഗിക്കുമ്പോൾ ജീവിതാന്ത്യത്തിൽ കൃതകൃത്യതാബോധത്താൽ

ലക്ഷ്യം പ്രാപിക്കുകയും
മനസ്സ് കുളിർക്കുന്നു. പ്രശാന്തമായി
കർമ്മകുശലത എന്നു പറയുന്നത്
ചെയ്യുന്നു. സാധാരണ
ഫലപ്രദമായി വിനിയോഗിക്കാനുള്ള
ലൌകിക ജീവിതത്തെ
എന്നാൽ വൈദികൠഷിമാരുടെ ദൃഷ്ടി
കഴിവിനെയാണ്.
പരമലക്ഷ്യം പ്രാപിക്കാ
യിൽ അതു കർമ്മകുശലതയേയല്ല.
പ്രവർത്തനങ്ങളെ നിയന്ത്രിച്ചു
ന്നതകംവിധം ത്രികരണങ്ങളുടെയും
വൈദികൠഷിമാരുടെ ദൃഷ്ടിയിലുള്ള
നയിക്കുകയെന്നതാണ്
ഒന്നിനൊന്നു വിഭിന്നമായ
കർമ്മകുശലത. ജീവിതത്തിലെ
മിത്രാവരുണന്മാർ
മണ്ഡലങ്ങളുടെ നിയാമകശക്തികളായ
എന്നു പ്രാർത്ഥിക്കുകയാണ്
ഇക്കാര്യത്തിൽ സഹായിക്കണേ
ശ്രദ്ധിക്കാം.
വൈദികൠഷി. ആ പ്രാർത്ഥനയൊന്നു

**മന്ത്രം: കവീ നോ മിത്രാവരുണാ തുവിജാതാ**
**ഉരുക്ഷയാ ദക്ഷം ദധാതേ അപസം**
(ഋ. 1. 2. 9)

അർത്ഥം: കവീ = അതീന്ദ്രിയാർത്ഥദർശികളും, തുവിജാതാ = വിഭിന്നകാലത്ത് വിഭിന്നരൂപങ്ങളിൽ ജന്മമെടുക്കുന്നവരും, ഉരുക്ഷയാ = വിശാലമായ നിവാസ സ്ഥാനത്തോടു കൂടിയവരുമായ, മിത്രാവരുണാ = മിത്രാവരുണന്മാർ, നഃ = ഞങ്ങൾക്ക്, അപസം ദക്ഷം = കർമ്മസാധകമായ നിർണ്ണായക പ്രജ്ഞാബലം, ദധാതേ = പ്രദാനം ചെയ്യുമാറാകട്ടെ.

വിവരണം: ക്രാന്തദർശിത്വമാണല്ലോ കവിത്വം. ത്രികാലങ്ങളിലേയ്ക്കും വ്യാപിച്ചിരിക്കുന്ന ദൃഷ്ടിയെന്നും പറയാം. കഴിഞ്ഞകാലത്തെ അനുഭവങ്ങളെ അടിസ്ഥാനമാക്കി വരാൻപോകുന്ന കാലത്തെ ലക്ഷ്യങ്ങളെ മുന്നിൽകണ്ടുകൊണ്ട് വർത്തമാനകാലത്തെ സംഭവങ്ങളെ നിയന്ത്രിക്കുന്നവനാണ് കവി. മിത്രാവരുണന്മാരുടെ വിശേഷണങ്ങളായി ഈ മന്ത്രത്തിൽ പറഞ്ഞ കവിത്വവും തുവിജാതത്വവും ഉരുക്ഷയാവസ്ഥയുമെല്ലാം ഉപാസകനായ ൠഷി ഇച്ഛിക്കുന്നതും വളർത്തിക്കൊണ്ടുവരാൻ അഭിലഷിക്കുന്നതുമായ ഗുണവിശേഷങ്ങളാണ് എന്നു കരുതുന്നതിൽ തെററില്ല. കാരണം ഉപാസ്യദേവന്റെ ഗുണഗണങ്ങളാണല്ലോ ഉപാസകനിൽ പ്രതിഫലിക്കുക; അഥവാ പ്രതിഫലിക്കേണ്ടതു്. ഇവിടെ മന്ത്രദ്രഷ്ടാവായ ൠഷി തത്വദർശിയും സത്യത്തെ സാക്ഷാൽക്കരിച്ചവനുമാണെങ്കിലും ലോകോപകാരാർത്ഥം ആ മഹാത്മാവിൽനിന്നു



നിർഗ്ഗളിച്ച വേദവാണി സാധകനു് അഭിലഷിക്കത്തക്ക ഗുണവിശേഷങ്ങൾക്കുവേണ്ടി ഉപാസ്യദേവതയോട് പ്രാർത്ഥിക്കുകയാണ്. ശങ്കരാചാര്യർ സ്വയം അദ്വൈതസത്യത്തെ സാക്ഷാത്കരിച്ചുവെങ്കിലും അദ്ദേഹത്തിന്റെ സ്തോത്രകൃതികളിൽ സ്തോതാവായ ഭക്തന്റെ നിലയിൽനിന്നുകൊണ്ടു പലേ അഭീഷ്ടങ്ങളും പ്രാർത്ഥിക്കുന്നതായി കാണുന്നുണ്ടല്ലോ. ഈ വൈദിക സമ്പ്രദായത്തെയാണ് ആചാര്യസ്വാമികൾ അനുകരിച്ചിട്ടുള്ളതു് എന്നു സൂക്ഷ്മമായി ചിന്തിച്ചാൽ വ്യക്തമാവും. മിത്രാവരുണന്മാരിലെ കവിത്വം ആണ് ഒരു സാധകനു് അർത്ഥിക്കപ്പെടേണ്ട ഒരു പ്രധാനഗുണം. എന്താണ് കവിത്വം? സാധാരണക്കാരൻ എന്നും കാണുന്ന ഒരു വസ്തുവിനെത്തന്നെ കവി തന്റെ ഭാവനാദൃഷ്ടിയിൽ വേറൊരു വിധത്തിലാണ് കാണുന്നതു്. ഈ പ്രപഞ്ചത്തിലെ ഓരോ വസ്തുവിലും സത്തയുടെയും സൌന്ദര്യത്തിന്റെയും പ്രകാശനം മാത്രം കാണാൻ കവിഭാവനയുടെ ദിവ്യദൃഷ്ടിതന്നെ വേണം. അതേപോലെ ക്രാന്തദർശിത്വവും കവിയുടെ ഒരു വിശിഷ്ടഗുണമാണ്. മനുഷ്യന്റെ ദൃഷ്ടി എപ്പോഴും സങ്കുചിതമാണ്. കഴിഞ്ഞത് എല്ലാം മറന്നുപോകും. വരാൻപോകുന്നതിനെപ്പററി ചിന്തിക്കുകയുമില്ല. തൽക്കാലത്തെ കാര്യങ്ങളെമാത്രം കണ്ടുകൊണ്ടു ജീവിതം നയിക്കും. ഇതുതന്നെ സങ്കുചിതദൃഷ്ടി. ഈ സങ്കുചിതദൃഷ്ടി ഒരു സാധകനു് യോജിച്ചതല്ല, ക്രാന്തദർശിത്വമുള്ള സാധകൻ 'തുവിജാത'നുമാവുമെന്നതു സ്വാഭാവികമാണ്.

മാനുഷികമായ ഒട്ടേറെ ദൗർബ്ബല്യങ്ങളോടും ദുർവ്വാസനാശക്തികളോടും കൂടിയാണ് ഓരോ മനുഷ്യനും ഈ ലോകത്തിൽ ജനിക്കുന്നതു്. സാധാരണനിലയിൽ ഏതെങ്കിലും ഒരു ദൌർബ്ബല്യത്തിൽനിന്നും വാസനാജാലത്തിൽനിന്നും പുറത്തു കടക്കണമെങ്കിൽത്തന്നെ ഒട്ടേറെക്കാലം വേണ്ടിവരും. എന്നാൽ ഒരു സാധകൻ ദൌർബ്ബല്യങ്ങളിൽനിന്നും വാസനാസഞ്ചയത്തിൽ നിന്നും പെട്ടെന്നു പുറത്തുകടക്കും. ഒരു ഉദാഹരണംകൊണ്ട് ഇതു് വ്യക്തമാക്കാം. സാധാരണ വലിയ ദ്വേഷ്യക്കാരനായ ഒരാളാണെന്നു വെയ്ക്കുക; അയാൾ ചെയ്യുന്ന ഈശ്വരഭജനത്തിന്റെ തീവ്രത കൂടുന്തോറും ദ്വേഷ്യഭാവം അയാളിൽനിന്നു വിട്ടുമാറി ഒടുവിൽ തീരെ ദ്വേഷ്യമില്ലാത്തവനായിത്തീരുന്നു. അപ്പോൾ, അയാളെക്കുറിച്ച് ആളുകൾ പറയും: "ഓ, അയാൾ മുമ്പ് എത്ര ദ്വേഷ്യക്കാരനായിരുന്നു; ഇപ്പോൾ കണ്ടില്ലേ ആള് ആകെ മാറി; ഒരു പുനർജന്മം കിട്ടിയപോലെ". അതെ, അയാളി

അതില്ലാത്ത ഒരു ജന്മം കിട്ടി.
ലുള്ള ദ്വേഷ്യക്കാരൻ മരിച്ചു. സൂക്ഷ്മശരീരത്തിലെ ആയിരമാം ശരീരം ത്യജിക്കാതെതന്നെ പുറത്തു കടന്നു കടന്നാണ് സാധ യിരാം തടവറകളിൽനിന്ന് "ത്രുവിജാതത്വം". വാമദേവ കൻ മുന്നേറുന്നത്. ഇതാണ് "ആയിരക്കണക്കിന് ഇരുമ്പു മഹർഷി പറയുന്നതു നോക്കുക: കോട്ടകാം എന്നെ പുറത്തുകടക്കാൻ കഴിയാത്തവിധം രക്ഷിച്ചു കൊണ്ടിരുന്നു; ഞാൻ അതിൽനിന്ന് പരുന്ത് ആകാശത്തി ലേയ്ക്ക് ഊളിയിട്ടു പൊങ്ങിപ്പോകുംപോലെ സാധനാബല ത്താൽ രക്ഷപ്പെട്ടു" (ഋ. 4-27-1). ഈ രക്ഷപ്പെടലാണ് "ത്രുവിജാതത്വം". ഇങ്ങനെ രക്ഷപ്പെടുമ്പോൾ ഒന്നിൽ വസി ച്ച് അതിൽനിന്ന് രക്ഷപ്പെട്ടു മറ്റൊന്നിൽ വസിച്ച് ഇങ്ങനെ എണ്ണമററ നിവാസസ്ഥാനങ്ങൾ ഉണ്ടാവുന്നു. ഒരു വാസ സ്ഥാനത്തും അധികം നില്ക്കാത്തതിനാൽ ആകെ നോക്കുമ്പോൾ വിശാലമായ വാസസ്ഥാനമാണെന്നുതോന്നും. സപ്തലോകങ്ങ ളെയും ക്രമേണ അതിക്രമിച്ച് പരമപദം പ്രാപിയ്ക്കുന്ന യോഗി യുടെ മാർഗ്ഗം പുരാണങ്ങളിൽ പറയുന്നുണ്ടല്ലൊ. അതിനെയാണ് ഇവിടെ സൂചിപ്പിയ്ക്കുന്നത് എന്നു കരുതുന്നതിൽ തെററില്ല. ഇങ്ങനെ സാധനാമാർഗ്ഗത്തിലൂടെ വേഗത്തിൽ മുന്നേറാൻ കർമ്മ കുശലതയോടൊപ്പം പ്രജ്ഞാബലവും വേണം. പ്രജ്ഞയിൽ സത്യത്തിൻെറ പ്രതിബിംബം തെളിഞ്ഞ് പ്രകാശിക്കുന്നുണ്ടെ ങ്കിലേ കർമ്മശേഷി മുഴുവൻ അതീന്ദ്രിയവിഷയകമായ ഒരു കാര്യസാദ്ധ്യത്തിനുവേണ്ടി വിനിയോഗിക്കാൻ കഴിയുകയുള്ളു. ലക്ഷ്യത്തെപ്പററി നിസ്സംശയമായ ബോധവും ഇന്നത്തെ ദുര വസ്ഥയിൽനിന്ന് കഴിയുംവേഗം രക്ഷപ്പെടാനുള്ള ത്വരയു മാണ് പൂർണ്ണമായ കർമ്മശേഷിയെ സാധനാകാര്യത്തിലേയ്ക്ക് ആവാഹിയ്ക്കുന്നത്. ഈ ഗുണങ്ങളൊന്നും മനുഷ്യൻെറയല്ല. ഈശ്വരൻെറ ഗുണങ്ങളാണ്. അതു സാധകന് ലഭിക്കണമെ ങ്കിൽ ഈശ്വരൻ കനിഞ്ഞു തരുകതന്നെവേണം. അതാണ് മിത്രാവരുണന്മാരുടെ ഗുണങ്ങളായി ഇവയെ പ്രതിപാദിച്ച തിൻെറ സ്വാരസ്യം. കർമ്മകുശലതയ്ക്ക് ആധാരമായ സാധന യിലുള്ള ദക്ഷത, അതും ഈശ്വരാനുഗ്രഹംകൊണ്ടേ കിട്ടുകയുള്ളു. തനിയ്ക്കുവേണ്ട സാധനങ്ങൾ അമ്മയുടെ കയ്യിലുണ്ട് എന്ന് ഉറപ്പുണ്ടെങ്കിലേ കുട്ടി അതിനുവേണ്ടി ശാഠ്യം പിടിച്ചിട്ടു കാര്യമുള്ളു. ഇവിടെ മിത്രാവരുണന്മാരുടെ രൂപത്തിൽ പ്രകട മായിട്ടുള്ള സർവ്വേശ്വരൻെറ കയ്യിൽ തനിയ്ക്കു സാധനയ്ക്കു ഊക്കും ഉശിരും നൽകാൻ കഴിവുള്ള ഗുണഗണങ്ങൾ ഉണ്ടെന്നും



അവിടുത്തോട് അഭ്യർത്ഥിച്ചാൽ അതിനെ തനിയ്ക്കു പ്രദാനം ചെയ്യാതിരിക്കില്ല എന്നുമുള്ള ദൃഢവിശ്വാസമാണ് നിഴലിയ്ക്കു ന്നത്. ഇത് സാധകന് ഉണ്ടാകേണ്ട ഒരു പ്രധാന ഗുണമാണ്.

പരസ്പരവിരുദ്ധമായ ഘടകങ്ങൾ ചേർന്നതാണ് മനുഷ്യ ജീവിതം. ഒന്നിനൊന്നു വിരുദ്ധമായ അവയെ പൊരുത്ത പ്പെടുത്തുന്നതിലാണ് ജീവിത വിജയമിരിയ്ക്കുന്നത്. വൈദികഋഷിമാർ ഇക്കാര്യത്തിൽ വിദഗ്ദ്ധരായിരുന്നു എന്ന് വേദത്തിലെ പല മന്ത്രങ്ങളേയും വിശകലനംചെയ്താൽ മന സ്സിലാവും. പാലും പഞ്ചസാരയും കൂട്ടിച്ചേർക്കുന്നതിലൂടെ സ്വാദിഷ്ഠതയേറുന്നപോലെ മനുഷ്യനിലെ വാക്ക് മനസ്സ് തുട ങ്ങിയ വ്യത്യസ്തഘടകങ്ങൾ വേണ്ടപോലെ യോജിപ്പിച്ചു ജീവിതവിജയം നേടണമെന്ന് വ്യംഗ്യമായി സൂചിപ്പിയ്ക്കുന്ന ഒരു മന്ത്രമുണ്ട്. അതിങ്ങനെയാണ്:

വാക് ച ത്വാ മനശ്ച ശ്രീണീതാം; പ്രാണശ്ച ത്വാ അപാനശ്ച ശ്രീണീതാം ചക്ഷുശ്ച; ത്വാ ശ്രോത്രം ച ശ്രീണീ താം; ദക്ഷശ്ച ത്വാ ബലശ്ച ശ്രീണീതാം ഓജശ്ച ത്വാ സഹശ്ച ശ്രീണീതാം ആയുശ്ച ത്വാ ജരാ ച ശ്രീണീതാം. ആത്മാ ച ത്വാ തനൂശ്ച ശ്രീണീതാം; ശൃതോസി ശൃതം കൃതഃ ശൃതായ ത്വാ ശൃതേഭ്യസ്ത്വാ ശൃതം കൃണു.

വാക്കും മനസ്സും യോജിച്ച് പാകത വരട്ടെ; പ്രാണനും അപാനനും യോജിച്ച് പാകത വരട്ടെ; കണ്ണും ചെവിയും (അതായത് കാണുന്നതും കേൾക്കുന്നതും) യോജിച്ച് പാകത വരട്ടെ; ഉത്സാഹവും ശരീരശക്തിയും യോജിച്ച് പാകത വരട്ടെ, ഓജസ്സും വീര്യ (സഹഃ) യോജിച്ച് പാകത വരട്ടെ; ആയുസ്സും ജരയും യോജിച്ചു പാകത വരട്ടെ; ആത്മാവും ശരീ രവും യോജിച്ചു പാകത വരട്ടെ. ഇങ്ങനെ യോജിപ്പിച്ചു പാകതവരുത്തി ഈ ഘടകങ്ങൾ വിഭിന്ന നാമരൂപങ്ങളിലൂടെ പ്രകാശിക്കുന്ന ഏകനായ ആ സർവ്വേശ്വരനായി സമർപ്പിക്കു കയാണ് വേണ്ടത്. ഈ തത്വത്തെ ചിത്രീകരിക്കുന്നതായി സോമയാഗത്തിൽ "ദധിഘർമ്മം" എന്ന ഒരു ചടങ്ങുണ്ട്. അതിൽ ഉപയോഗിക്കുന്ന മന്ത്രമാണ് മുകളിൽ ഉദ്ധരിച്ചത്.

ഒന്നിനൊന്നു വിരുദ്ധമായ ഘടകങ്ങളോടുകൂടിയ നമ്മുടെ മനുഷ്യജീവിതം വേണ്ടവിധം പാകപ്പെടുത്തി സർവ്വേശ്വരന്

അർപ്പിക്കവാനം അതിന്ന് വിരുദ്ധമായ ശക്തികളിൽനിന്ന് നമ്മെ രക്ഷിക്കവാനം ആ സർവ്വേശ്വരൻെറ രക്ഷാശക്തി നമ്മുടെ കൂടെ ഉണ്ടാവണേ എന്ന് വൈദികഋഷിയോടൊത്തു നമുക്കം പ്രാർത്ഥിയ്ക്കാം: 'അന്തിഷദ്ഭൂതുവാമവഃ' (ഋ. 8. 73. 2) അവിടത്തെ രക്ഷാശക്തി സദാ ഞങ്ങളോടൊപ്പമുണ്ടാവണേ! □

# ഭാഗം രണ്ട്

# മാതൃകാ അദ്ധ്യാപകൻ

ഒരു രാഷ്ട്രത്തിൻെറ പുരോഗതിയുടെ മാനദണ്ഡം അതിലെ ജനങ്ങളുടെ വിദ്യാഭ്യാസത്തിൻെറ തോതു് അനുസരിച്ചാണു്. വിദ്യാഭ്യാസത്താൽ ജനങ്ങൾ പൌരബോധമുള്ളവരാകുന്നു. തങ്ങൾക്കു് അവകാശങ്ങൾക്കൊപ്പം കടമകളുമുണ്ടെന്നബോധം ഉളവാകുന്നതാണല്ലോ പൌരബോധത്തിൻെറ അടയാളം. തങ്ങളുടെ കർമ്മശേഷി വിനാശത്തിനായല്ല വിനിയോഗിക്കേണ്ടതു് എന്നു് അവർ മനസ്സിലാക്കുകയും, അതിനെ രാജ്യക്ഷേമത്തിനായി സൃഷ്ട്യുന്മുഖമായ മാർഗ്ഗത്തിലേക്കു് തിരിച്ചുവിടുകയും ചെയ്യുന്നു. തളർത്താൻ വേണ്ടിയല്ല വളർത്താൻ വേണ്ടിയാണു് തങ്ങളുടെ കഴിവു് ഉപയോഗപ്പെടുത്തേണ്ടതു് എന്നു് അവർ അനുഭവത്തിൽനിന്നു് മനസ്സിലാക്കുന്നു. ഒരു രാജ്യത്തിലെ ഭൂരിഭാഗം ജനങ്ങളും ഇങ്ങനെ വിചാരിക്കാനും പ്രവർത്തിക്കാനും തയ്യാറാവുമ്പോൾ ആ രാജ്യം പുരോഗതിയുടെ പാതയിലൂടെ സത്വരം മുന്നേറുന്നു. രാജ്യക്ഷേമത്തിൻെറ ഗുണഫലങ്ങൾ ജനങ്ങൾ അനുഭവിക്കാൻ തുടങ്ങുന്നതോടെ വിനാശകരമായ ചിന്തയും തദനുസൃതമായ പ്രയത്നത്തിനുള്ള പ്രേരണയും ജനഹൃദയങ്ങളിൽനിന്നു് വിട്ടുമാറുന്നു. ഇതിനെല്ലാം മൂലകാരണം ജനങ്ങളുടെ വിദ്യാഭ്യാസത്തിൻെറ സമഗ്രതയാണു്. കേവലം ഭാഷാഭ്യസനമോ പലതരത്തിലുള്ള ശാസ്ത്രസാങ്കേതിക ജ്ഞാനമോ അല്ല, സ്വഭാവരൂപീകരണവും മനുഷ്യനിൽ ഉള്ള നല്ല വശങ്ങളെ വളർത്തിക്കൊണ്ടുവരലുമാണു് വിദ്യാഭ്യാസത്തിൻെറ ലക്ഷ്യം എന്ന ബോധത്തോടെ ആവിഷ്കരിക്കപ്പെടുന്ന വിദ്യാഭ്യാസ പദ്ധതിയാണു് അതിൻെറ സമഗ്രത എന്ന വിശേഷണത്തിലൂടെ ഉദ്ദേശിക്കുന്നതു്. ഇത്തരം വിദ്യാഭ്യാസത്തിൻെറ വിജയകരമായ നിർവ്വഹണത്തിനു് കഴിവും സ്വഭാവശുദ്ധിയുമുള്ള അദ്ധ്യാപകർ ഒരു അനിവാര്യ ഘടകമാണു്. വിദ്യാഭ്യാസത്തിൻെറ ഗുണവും മേന്മയും കഴിവുററ അദ്ധ്യാപകരിലാണു് ഇരിക്കുന്നതു് എന്നു് ചുരുക്കം. അദ്ധ്യാപകൻ സൽസ്വഭാവിയും ക്ഷമാശീലനും ഉപകാരതല്പരനും നി:സ്വാർത്ഥിയുമായിരിക്കണം. അത്തരത്തിലുള്ള ഒരദ്ധ്യാപകനു് തൻെറ ഉപജീവനമാർഗ്ഗത്തെക്കുറിച്ചോ

ജീവികാ സമ്പാദനത്തെക്കുറിച്ചോ ഒട്ടുംതന്നെ വേവലാതി
പ്പെടേണ്ടിവരില്ല. അവരുടെ സംരക്ഷണം രാഷ്ട്രം അഥവാ
സമുദായം കയ്യേൽക്കും; അല്ലെങ്കിൽ കയ്യേല്ക്കണം. പ്രകൃതി
തന്നെ അവരുടെ പ്രയത്നങ്ങൾക്ക് പ്രതിഫലമേകും. ഒരു
യഥാർത്ഥ അദ്ധ്യാപകൻെറ മാതൃകാ ചിത്രം വൈദികഋഷി
നമ്മുടെ മുന്നിൽ ഇതാ സമർപ്പിക്കുന്നു. ശ്രദ്ധിക്കുക:

**മന്ത്രം: ശതധാരമുത്സമക്ഷീയമാണം വിപശ്ചിതം**
**പിതരം വക്താനാം**

**മേളിംമദന്തം പിത്രോരുപസ്ഥേ-**
**തംരോദസീപിപൃതം സത്യവാചം**
(ഋഗ്വേദം. 3. 26. 9)

അർത്ഥം: (ഹേ) രോദസീ = അല്ലയോ ദ്യാവാപൃഥിവി
കളെ!, ശതധാരം = നൂറു മുനയുള്ള വജ്രത്തിനോടൊക്കുന്നതും,
അക്ഷീയമാണം = ക്ഷയിക്കാത്ത, ഉത്സം (ഇവ) = നീരുറവ്
പോലുള്ളതുമായ (ബുദ്ധിശക്തിയോടുകൂടിയവനും), വിപ
ശ്ചിതം = (ഓരോന്നിൻെറയും) വാസ്തവസ്ഥിതി അറിയുന്ന
വനും, പിതരം = (പാലനകാര്യത്തിൽ) അച്ഛനു തുല്യനും,
വക്താനാം മേളിം = കലാ_ശാസ്ത്രാദികളെ (ശിഷ്യൻെറ
ബുദ്ധിയുമായി) മേളിപ്പിക്കുന്നവനും, പിത്രോഃ ഉപസ്ഥേ =
മാതാപിതാക്കളുടെ സമീപത്തു്, മദന്തം = (കൃതകൃത്യതാ
ബോധത്താൽ) മദിക്കുന്നവനും, സത്യവാചം = (വാക്കിലും
വിചാരത്തിലും പ്രവൃത്തിയിലും) തികഞ്ഞ സത്യനിഷ്ഠ
പുലർത്തുന്നവനും ആയ, തം (ആചാര്യം) = ആചാര്യനെ,
(അഭീഷ്ടദാനേന) = അഭീഷ്ടദാനത്താൽ, പിപൃതം =
സംതൃപ്തനാക്കിയാലും!

വിവരണം: പെട്ടെന്നു് കാര്യങ്ങളെ ഗ്രഹിക്കാനുള്ള
കഴിവാണ് അദ്ധ്യാപകൻെറ ഒന്നാമത്തെ ഗുണം. വിദ്യാർത്ഥി
യുമായി കുറച്ചുദിവസത്തെ സമ്പർക്കംകൊണ്ടുതന്നെ അയാളുടെ
ബുദ്ധിശക്തിയുടെ നിലവാരവും സ്വഭാവവും, അയാളെ ഏതു
വിധത്തിലാണ് വിദ്യയഭ്യസിപ്പിക്കേണ്ടതെന്നും ഉള്ള കാര്യ
ങ്ങൾ അദ്ധ്യാപകനു് ഗ്രഹിക്കാൻ കഴിയണം. തീക്ഷ്ണമായ
ബുദ്ധിശക്തിയും പ്രത്യുല്പന്നമതിത്വവും ആണ് അതിനു
വേണ്ടതു്. അതാണ് "ശതധാരം" എന്ന പദത്താൽ സൂചി
പ്പിച്ചതു്. (ശതംധാരാ അഗ്രാണിയസ്യ ശതധാരഃ വജ്രഃ—



ശബ്ദസ്തോമമഹാനിധി. പേജ് 388. വസോഃ പവിത്രമസി
ശതധാരം എന്നു് ശ്രുതി). ലക്ഷ്യം പിഴക്കാത്ത ആയുധമാണ്
ഇന്ദ്രൻെറ വജ്രം. നൂറു മുനകളുള്ള വജ്രായുധംപോലെ വിവിധ
സ്വഭാവങ്ങളുള്ള ശിഷ്യമനസ്സുകളിലേക്ക് തുളച്ചിറങ്ങി താര
തമ്യം കാണാൻ കഴിവുവേണം അദ്ധ്യാപകനു്. അറിവിനു്
പരിധി പാടില്ല. വററാത്ത നീരുറവിൽനിന്നെന്നപോലെ
അറിവിൻെറ പ്രവാഹംതന്നെ ഉണ്ടാവണം. ഓരോ ശിഷ്യ
ൻെറയും രുചിഭേദമനുസരിച്ച് പഠനവിഷയങ്ങളിലും പഠന
രീതികളിലും മാററങ്ങളുണ്ടാകണം. പ്രധാനവും അപ്രധാനവു
മായ കാര്യങ്ങൾ ഉടൻ മനസ്സിലാക്കാനുള്ള കഴിവു വേണം.
"വിപശ്ചിതം" എന്ന പദംകൊണ്ട് അതാണ് സൂചിപ്പിച്ചതു്.
ഓരോ കുട്ടിയിലും അദ്ധ്യാപകൻെറ പ്രത്യേക ശ്രദ്ധ പതി
യണം. അവരുടെ സ്വഭാവരൂപീകരണത്തിൽ അദ്ധ്യാപക
ൻെറ വ്യക്തിത്വവും പെരുമാററവും പ്രേരണ ചെലുത്തണം.
മക്കളുടെ കാര്യത്തിൽ അച്ഛൻ എന്നപോലെ എന്നു കാണിക്കാ
നാണ് "പിതരം" എന്നു പ്രയോഗിച്ചതു്. ശാസിച്ചു പാലി
ക്കേണ്ട ചുമതല അച്ഛനും, സ്നേഹിച്ചു ലാളിക്കേണ്ട ചുമതല
അമ്മക്കും എന്നാണല്ലോ പറയാറുള്ളതു്. പഠിപ്പിക്കുന്ന വിഷ
യങ്ങൾ അദ്ധ്യാപകൻെറ നിലവാരത്തിൽനിന്നു് ഉൽബോധി
പ്പിച്ചാൽ വിദ്യാർത്ഥിയുടെ ഉള്ളിൽ കയറിയെന്നു വരില്ല.
വിദ്യാർത്ഥിയുടെ മാനസിക നിലവാരം ശരിയായി ഗ്രഹിച്ച്
ആ നിലയിലേക്ക് ഇറങ്ങിവന്നു് പഠിപ്പിച്ചാലേ പാഠ്യ
വിഷയം വിദ്യാർത്ഥിയുടെ ബുദ്ധിയുമായി മേളിക്കുകയുള്ളൂ.
അതേ പ്രയോജനപ്രദമാകയുള്ളൂ. വിദ്യാർത്ഥിയുടെ ആദ്യത്തെ
പാഠശാല സ്വന്തം വീടും ആദ്യത്തെ അദ്ധ്യാപകർ മാതാപിതാ
ക്കളുമാണ്. അവർ സ്നേഹപൂർവ്വം വളർത്തിക്കൊണ്ടുവന്ന
സ്വഭാവഗുണങ്ങൾ വിദ്യാലയത്തിൽവെച്ച് അദ്ധ്യാപകൻ
പരിപോഷിപ്പിക്കുകയാണ് വേണ്ടതു്. ഗൃഹത്തിൽനിന്നു്
ലഭിച്ച സ്വഭാവസംസ്കരണത്തിനു് കടകവിരുദ്ധമായി അദ്ധ്യാ
പകൻ പരിശീലിപ്പിച്ചാൽ അതു് ആ വിദ്യാർത്ഥിയോടും
മാതാപിതാക്കളോടും ചെയ്യുന്ന കടുത്ത അനീതിയാവും.
പുത്രനെ ഉൽകൃഷ്ടസ്വഭാവത്തിലേക്ക് പരിശീലിപ്പിച്ചെടുത്ത
തിൽനിന്നുളവാകുന്ന കൃതാർത്ഥതയോടെ മാതാപിതാക്കളുടെ
മുമ്പിൽ അദ്ധ്യാപകനു് അഭിമാനപൂർവ്വം തലയുയർത്തി
നിൽക്കാൻ കഴിയണം. അതാണ് "പിത്രോരുപസ്ഥേമദന്തം"

എന്നതിൻെറ സൂചന. അത്തരമൊരു അദ്ധ്യാപകൻെറ യോഗക്ഷേമം രാഷ്ട്രത്തിൻെറ അഥവാ സമുദായത്തിൻെറ, വേദത്തിൻെറ ഭാഷയിൽ പറഞ്ഞാൽ ദ്യാവാപൃഥിവികളുടെ കയ്യിൽ സുരക്ഷിതമായിരിക്കും. എങ്കിലും ശിഷ്യധർമ്മം തൻെറ ആചാര്യൻെറ അഭ്യുദയത്തിനുവേണ്ടി സർവ്വേശ്വരനോട് പ്രാർത്ഥിക്കുകയും സർവ്വാത്മനാ പ്രയത്നിക്കുകയും ചെയ്യുകയെന്നതാണ് എന്ന ഉൽകൃഷ്ടതത്വമാണ് ദ്യാവാപൃഥിവികളോടുള്ള പ്രാർത്ഥനയിലൂടെ ഈ മന്ത്രം നമ്മെ പഠിപ്പിക്കുന്നത്.

ഈ മന്ത്രം ജപിച്ച് ഗുരുവന്ദനം ചെയ്തേ ഏതു കർമ്മവും ആരംഭിക്കാവൂ എന്ന ശിഷ്ടാചാരത്തിൻെറ പ്രസക്തിയും ഇതുതന്നെ.

''ഗുരോരനുഗ്രഹേണൈവപുമാൻ പൂർണ്ണഃ പ്രശാന്തയേ''
''ഗുരുത്വമുള്ളവൻ കൃതാർത്ഥനായ്തീരും.''
(ശ്രീമത്ഭാഗവതം 10. 80)

## സാഹോദര്യം

മനുഷ്യ സാഹോദര്യത്തേയും വിശ്വസാഹോദര്യത്തേയും പററി ജനനേതാക്കൾ ഉച്ചൈസ്തരം ഉൽഘോഷിക്കുന്ന കാലമാണല്ലോ ഇതു്. സഹസ്രാബ്ദങ്ങൾക്കുമുമ്പ് ഈ ഭാരതഭൂമി ഈ ആദർശത്തെ എത്രമാത്രം ഉൾക്കൊണ്ടിരുന്നുവെന്നും, ഭാരതീയസംസ്കാരം അഥവാ ഭാരതീയ ചേതന ഈ മഹനീയാദർശത്തെ എത്രമാത്രം ആദരിച്ചിരുന്നുവെന്നും അറിയുമ്പോൾ നാം അത്ഭുതപ്പെട്ടു പോകും. ഇതാ കേൾക്കുക ഒരു വൈദികഋഷി പാടുന്നതു്:

മന്ത്രം: തേ അജ്യേഷ്ഠാ അകനിഷ്ഠാസ ഉദ്ഭി
ദോ/മദ്ധ്യമാസോ മഹസാവിവാവൃധുഃ
സുജാതാസോജനുഷാ പൃശ്നിമാതരോ
ദിവോമര്യാ ആനോ അച്ഛാജിഗാതന.
(ഋ. 5. 59. 6)



അത്ഥം: ജനുഷാപൃശ്നിമാതരഃ = ജനിച്ച നാടിനെ അമ്മയായി കരുതുന്നവരും, ദിവഃ സുജാതാസഃ = സ്വർഗ്ഗത്തിൽനിന്ന് പാവന ഭാരതഭൂമിയിൽ ജനിച്ചവരും, ഉദ്ഭിദഃ = ബാഹ്യാഭ്യന്തര ശത്രുക്കളെ ഉന്മൂലനം ചെയ്യുന്നവരും, അജ്യേഷ്ഠാസഃ അകനിഷ്ഠാസഃ = ജ്യേഷ്ഠകനിഷ്ഠഭാവമില്ലാത്തവരും, അമദ്ധ്യമാസഃ = മദ്ധ്യമത്വമില്ലാത്ത സമാനധർമ്മാക്കളുമായ, (യേ) മര്യാഃ (സന്തി) = യാതൊരു മനുഷ്യരുണ്ടോ, തേ മഹസാ = അവർ തേജസ്സുകൊണ്ടു്, വിവാവൃധുഃ = അഭിവൃദ്ധിയെ പ്രാപിച്ചു, (തേ അസ്മാൻ അനുഗൃഹീതും) = അവർ ഞങ്ങളെ അനുഗ്രഹിക്കാനായി, (അസ്മദഭിമുഖം) = ഞങ്ങളുടെ നേരിട്ട്, അഛ ആജിഗാതന = വേണ്ടപോലെ ആഗമിക്കുമാറാകട്ടെ.

വിവരണം: ജനിച്ചനാടിനെ അമ്മയെപ്പോലെ കരുതി സ്നേഹിക്കുന്ന പാരമ്പര്യമാണ് ഭാരതത്തിൻേറതു്. ''മാതാഭൂമിഃ പുത്രോഹംപൃഥിവ്യാഃ'' എന്നു വേറെ ഒരു വേദമന്ത്രം പറയുന്നു. ഭൂമി എൻെറ അമ്മയും ഞാൻ ഭൂമിയുടെ പുത്രനുമാണ് എന്നു് മന്ത്രാത്ഥം. അത്തരം മനഃസ്ഥിതിയുള്ളവർ സ്വർഗ്ഗത്തിൽ നിന്നു് വന്നു് ജനിച്ചവർതന്നെ. ബാഹ്യവും ആഭ്യന്തരവുമായ ശത്രുക്കൾക്ക് അടിമപ്പെട്ടവർക്ക് ഈ ഉൽകൃഷ്ടബോധം ഉണ്ടാവില്ല. താഴ്ന്നവനെന്നോ വലിയവനെന്നോ ഇടനിലക്കാരനോ എന്ന ഭേദം നോക്കാതെ നാമെല്ലാം ഭാരതീയർ എന്ന ഭാവം പുലത്താൻ കഴിയുമ്പോഴേ നാട്ടു് അഭിവൃദ്ധിയെ പ്രാപിക്കൂ എന്നു് ഈ വേദമന്ത്രം ഊന്നിപ്പറയുന്നു. അധഃകൃതനെന്നോ സംവരണാവകാശിയെന്നോ ആരേയും മുദ്രകുത്താതെ എല്ലാവർക്കും തുല്യാവകാശങ്ങളും തുല്യാവസരങ്ങളും പ്രദാനം ചെയ്യത്തക്ക രീതിയിൽ ദീനഹീനഭാവങ്ങളെ ദൂരീകരിക്കുമാറു് ഒരു ബോധോദയം ഉണ്ടാകണം എന്നു് ഈ മന്ത്രം പ്രേമപൂർവ്വം അനുശാസിക്കുന്നു. ○

## വിപത്തു്

ദുഷ്ടന്മാരും സ്വാർത്ഥമതികളുമായ ഭരണാധികാരികളുടെ ശാസനത്തിലുള്ള ഒരു രാജ്യം എന്തെല്ലാം ദുരിതങ്ങൾ അനുഭവിക്കേണ്ടിവരുമെന്നതിനു് രാവണൻെറ ലങ്ക മുതൽ സദ്ദാ

മിന്റെ ഇറാക്ക്‌വരെ ഉത്തമോദാഹരണങ്ങളാണ്. അത്തരമൊരു വിപൽസന്ധിയിൽനിന്ന് രക്ഷിക്കുവാൻ ജഗൽപോഷകനായ സർവ്വേശ്വരനോട് പ്രാർത്ഥിക്കുകയേ നിർവ്വാഹമുള്ളൂ. ഇതാ വൈദികഋഷി ഉള്ളുചുട്ടു പ്രാർത്ഥിക്കുന്നു:

**മന്ത്രം:** **യോന: പൂഷൻ അഘോ വൃകോ**
**ദുശ്ശേവ ആദിദേശതി**
**അപസ്മതം പഥോജഹി** (ഋ. 1. 42. 2.)

അർത്ഥം : (ഹേ) പൂഷൻ ! = പോഷണപാലന കർത്താവായ അല്ലയോ സർവ്വേശ്വര!, അഘഃ = നിർബ്ബന്ധപൂർവ്വം പാപകൃത്യം ചെയ്യിക്കുന്നവനും, വൃകഃ = ഞങ്ങളുടെ സ്വാതന്ത്ര്യത്തെ തട്ടിയെടുക്കുന്നവനും, ദുഃശ്ശേവഃ = ഒരുവിധത്തിലും സേവിച്ച് സന്തോഷിപ്പിക്കുവാൻ പററാത്തവനും, യഃ = ആയ യാതൊരുത്തനാണോ, നഃ ആദിദേശതി = ഞങ്ങളോട് ആജ്ഞാപിക്കുന്നത്, തം (പ്രതിപക്ഷിണം) = ആ എതിരാളിയെ, പഥഃ = ഞങ്ങളുടെ പുരോഗതിയുടെ മാർഗ്ഗത്തിൽനിന്ന്, അപ ജഹി സ്മ = അകററി നശിപ്പിക്കണേ !

വിവരണം: പ്രജകളെ രഞ്ജിപ്പിക്കുന്നവനും പോഷിപ്പിക്കുന്നവനുമാണല്ലോ രാജാവ്, അഥവാ ഭരണാധികാരി. ജഗത്തിനെ പോഷിപ്പിക്കുന്ന സർവ്വേശ്വരൻ പൂഷാവ് എന്ന പേരിന് അർഹനാകുന്നപോലെ രാജാവും അതിന് അർഹനാണ്. ആഹന്താവ്തന്നെ അഘൻ. അതായത് പിന്നോട്ട് അടിപ്പിക്കുന്ന ശക്തി എന്നർത്ഥം. "വൃക ആദാനേ" എന്നതനുസരിച്ച് തട്ടിയെടുക്കുന്നവനാണ് വൃകൻ. സ്വതന്ത്രതയെ തട്ടിയെടുത്ത് പാരതന്ത്ര്യം ഉളവാക്കുന്നവനെന്നർത്ഥം. ഒരു വിധത്തിലും സേവിച്ച് തൃപ്തിപ്പെടുത്തുവാൻ പററാത്തവനാണ് 'ദുഃശേവൻ'. ഇവ്വിധമെല്ലാമുള്ള ഒരു ഭരണാധികാരിയുടെ ആജ്ഞക്കുകീഴ്പ്പെട്ട ഒരു ജനതയുടെ ദുര്യോഗത്തെക്കുറിച്ച് ആലോചിച്ചുനോക്കുക! രാജ്യത്ത് സർവ്വതോമുഖമായ പുരോഗതിയുളവാക്കി മുന്നോട്ട് നയിക്കുന്നതിനു പകരം പരസ്പര വിദ്വേഷവും സങ്കുചിത മനഃസ്ഥിതിയും വളർത്തി ജനങ്ങളെ അധഃപതിപ്പിക്കുന്ന ഒരു ഭരണാധികാരിയെ ജനങ്ങളുടെ പുരോഗമന മാർഗ്ഗത്തിൽനിന്ന്, അതായത് രാജ്യഭരണത്തിൽനിന്ന് അകററിനിർ



ത്തുകയേ വഴിയുള്ളൂ. അതിനായി ജഗദീശ്വരനോട് പ്രാർത്ഥിക്കുകയാണ് വൈദികഋഷി ചെയ്യുന്നത്.

"ത്വം ഹിനഃ പിതാവസോ ത്വം മാതാ ശതക്രതോബഭൂവിഥ" എന്ന് മറെറാരു മന്ത്രത്തിൽ ജനങ്ങളുടെ മാതാവും പിതാവും (ഋ. 8. 98. 11.) ഐശ്വര്യവും എല്ലാം ഉത്തമനായ ഭരണകർത്താവാണെന്ന് വ്യക്തമാക്കിയിരിക്കുന്നു. ○

## ഗുരുമഹിമ

നാം അറിയാത്തതും ഗ്രഹിക്കാത്തതുമായ കാര്യങ്ങളും വസ്തുതകളും വേണ്ടപോലെ നമ്മെ ധരിപ്പിക്കുന്നവനാണ് ഗുരു അഥവാ ആചാര്യൻ. അപരിചിതമായ ഒരു സ്ഥലത്തേക്കുള്ള വഴി കാണിച്ചുതന്ന് നമ്മെ സുരക്ഷിതമായി അവിടെ എത്തിക്കുന്ന ഒരാളെന്നിരിക്കട്ടെ; വാസ്തവത്തിൽ അയാൾ ചെയ്യുത് ഒരു ഗുരുവിന്റെ പ്രവൃത്തിയാണ്. അറിവിന്റേയും വിജ്ഞാനത്തിന്റേയും അജ്ഞാതമേഖലകളിലേക്ക് സ്നേഹപൂർവ്വം നമ്മെ കൈപിടിച്ചു നയിക്കുന്ന ആ ഗുരുവര്യനിൽ പ്രകാശിക്കുന്ന ശക്തി സർവ്വേശ്വരശക്തിതന്നെ. ഗുരുവിന്റെ അനുശാസനത്തെ ചോദ്യംചെയ്യാതെ കണ്ണടച്ചു വിശ്വസിക്കാൻ കഴിഞ്ഞാലേ നമുക്ക് ഉൽഗതിയുള്ളൂ. സത്യദർശികളുടെ വാക്ക് സ്വതഃപ്രമാണമാണ്. അതിനെ സാധൂകരിക്കാൻ പ്രമാണാന്തരം ആവശ്യമില്ല. കല്ലും മുള്ളും നിറഞ്ഞ വളഞ്ഞ വഴിയിലൂടെ ക്ലേശിച്ചു മുന്നേറുന്ന നമുക്ക് എളുപ്പവും സുഗമവും നേരേയുള്ളതുമായ ഒരു വഴി കാണിച്ചുതരികയാണ് ഗുരു ചെയ്യുന്നത്. ഗുരുവിന്റെ അനന്തമഹിമയെ സംഗ്രഹിച്ചുകൊണ്ട് വേദമാതാവ് ഇതാ നമ്മെ ഉപദേശിക്കുന്നു:

**മന്ത്രം:** **അക്ഷേത്രവിൽ ക്ഷേത്രവിദംഹ്യപ്രാട്**
**സപ്രൈതി ക്ഷേത്രവിദാനുശിഷ്ടഃ**
**ഏതദ്വൈഭദ്രമനുശാസനസ്യ**
**ഉതസ്രുതിം വിന്ദത്യഞ്ജസീനാം**
(ഋഗ്വേദം 10. 32. 7)

അത്ഥം: അക്ഷേത്രവിൽ = ഒരു സ്ഥലത്തേക്കുള്ള വഴിയറിയാത്ത ഒരാൾ, ക്ഷേത്രവിദം = വഴിയറിയുന്ന ഒരാളോട്, അപ്രാട്ട് = വഴി ചോദിച്ചു മനസ്സിലാക്കുന്നു, (ഏവം) സഃ = ഇങ്ങിനെ അയാൾ, ക്ഷേത്രവിദാഅനുശിഷ്ടഃ = വഴിയറിയുന്നയാളുടെ മാർഗ്ഗനിർദ്ദേശമനുസരിച്ച്, (സ്വാഭിലക്ഷിതം ദേശം) = തനിക്ക് എത്തേണ്ട സ്ഥലത്ത്, പ്രൈതി = നിഷ്പ്രയാസം എത്തിച്ചേരുന്നു, ഉത അഞ്ജസീനാം = എന്നതന്നെയല്ല വളവില്ലാത്തതും, സ്രുതിം = എളുപ്പമുള്ളതുമായ വഴി, വിന്ദതേ = നേടുന്നു (കണ്ടെത്തുന്നു), അനുശാസനസ്യ = ഉപദേശ സമ്പ്രദായത്തിന്റെ, ഭദ്രം ഏതൽ വൈ = ഗുണമഹിമ ഇതാണല്ലോ.

വിവരണം: നമ്മുടെ ഈ ശരീരത്തെ ഒരു പുണ്യക്ഷേത്രമായി കാണാനോ അതനുസരിച്ച് പ്രവർത്തിക്കാനോ ഒരുങ്ങാത്തവരാണ് നാമെല്ലാം. ആ നിലയ്ക്ക് നാമെല്ലാം അക്ഷേത്രവിത്തുക്കൾ തന്നെ. ക്ഷേത്രമെന്നാൽ ഈശ്വരന്റെ ആവാസസ്ഥാനമെന്നും കൃഷിസ്ഥലമെന്നും രണ്ടത്ഥമുണ്ട് സംസ്കൃതത്തിൽ. ഈശ്വര ക്ഷേത്രമായി അറിയാത്തേടത്തോളം കാലം പുണ്യപാപങ്ങളാകുന്ന കർമ്മഫലങ്ങൾ കൊയ്തെടുക്കുവാനുള്ള വയലായിത്തീരുന്നു ഇതു്. അതു് ജീവനെ വീണ്ടും ജനനമരണപ്രവാഹത്തിലേക്കുതന്നെ നയിക്കുന്നു. ശരീരത്തെ സർവ്വേശ്വരക്ഷേത്രമായും ഹൃദയാന്തർവ്വത്തിയായ സർവ്വേശ്വരനെ തന്റെ ആത്മാവായും അറിഞ്ഞനുഭവിച്ച ഒരു ഗുരുവര്യനെ ഈശ്വരകാരുണ്യത്താൽ സിദ്ധിക്കാനും അവിടത്തെ സമ്പർക്കം ലഭിക്കാനും ഭാഗ്യം ലഭിക്കുമ്പോൾ കർമ്മവിള കൊയ്തെടുത്തിരുന്ന സ്ഥലം ഒരു പുണ്യക്ഷേത്രമായി മാറുന്നു. ഗുരുവിന്റെ അനുഗ്രഹം പൂർണ്ണമാകുമ്പോൾ, സാധനയുടെ അന്ത്യത്തിൽ ഗുരു നമ്മെ ഹൃദയ ശ്രീകോവിലിലെ സർവ്വേശ്വര വിഗ്രഹത്തിനു മുന്നിൽ കൊണ്ടെത്തിക്കുന്നു. അതുവരെ കൈലാസത്തിലും ഗോലോകത്തിലും വൈകുണ്ഠത്തിലുമൊക്കെയാണെന്ന് കരുതിയിരുന്ന സർവ്വേശ്വരൻ തനിക്ക് ഇത്ര സമീപത്ത് ഹൃദയ ശ്രീകോവിലിൽ വിരാജിക്കുന്നുണ്ടെന്ന് അറിഞ്ഞതോടെ നാം കൃതകൃത്യരാവുന്നു. ഗുരൂപദേശ സമ്പ്രദായത്തിന്റെ മെച്ചമാണ് ഇതു്.

“ആചാര്യവാൻ പുരുഷോവേദ” എന്നാണല്ലോ ഉപനിഷൽ വാക്യം. ആചാര്യലാഭം ഉണ്ടായവനു് മാത്രമേ പരമപുരുഷനെ അറിയാൻ കഴിയൂ — എന്നതു് സനാതന തത്ത്വമാണെന്നത്ഥം. ○



## വൃത്തിയും നിവൃത്തിയും

വേദം പരോക്ഷവാദപ്രധാനമാണ്. മഹത്തും ഗൂഢവുമായ സംഗതികൾ അതിഗഹനങ്ങളായ സാങ്കേതിക പദങ്ങളിലൂടെയാണ് വേദത്തിൽ പ്രതിപാദിക്കപ്പെടുന്നതു്. സാമാന്യജനങ്ങൾക്ക് ഗ്രഹിക്കാവുന്ന ഒരത്ഥം; അതിനപ്പുറം, സാമ്പ്രദായിക ശിക്ഷണത്തിനു് വിധേയരായവർക്കുമാത്രം ഗ്രഹിക്കാൻ കഴിയുന്ന മറ്റൊരു അർത്ഥം; ഇങ്ങിനെയാണ് വേദത്തിലെ പ്രതിപാദന ശൈലി. ഋഗ്വേദത്തിൽ ഇത്തരം പ്രയോഗങ്ങൾ ധാരാളം കാണാം. വാമദേവ മണ്ഡലത്തിൽ (4-ാം മണ്ഡലത്തിൽ) ശരിക്കും ഒരു കടങ്കഥപോലെ തോന്നുന്ന ഒരു ഋക്ക് ഉണ്ട്. അതാണ് താഴെ കൊടുക്കുന്നത്.

മന്ത്രം: അവർത്ത്യാ ശുന ആന്ത്രാണി പേചേ
നദേവേഷു വിവിദേമർഡിതാരം
അപശ്യൻ ജായാമമഹീയമാനാം
അഥാമേശ്യേനോമധ്വാജഭാര.
(ഋ 4-18-13)

അർത്ഥം: (വാമദേവഃ) അഹം = വാമദേവനായ ഞാൻ, അവത്ത്യാ = ജീവനോപായത്തിന്റെ അഭാവംകൊണ്ട്, ശുനഃ = ശ്വാവിന്റെ, ആന്ത്രാണി = (കുടൽ തുടങ്ങിയ) ആന്തരവയവങ്ങൾ, പേചേ = പാകംചെയ്തു, ദേവേഷു = ദേവന്മാരിൽ, മർഡിതാരം = സുഖിപ്പിക്കുന്നവനായി, (കമപി) = ആരേയും, ന വിവിദേ = കണ്ടെത്തിയില്ല, (കിംച) = എന്നു മാത്രമല്ല, ജായാം അമഹീയമാനാം = ഭാര്യ കൊള്ളരുതാത്തവളായി, അപശ്യം = കാണപ്പെട്ടു, അധ = അനന്തരം, ശ്യേനഃ = പരുന്ത്, മേമധു = എന്റെ മധുവിനെ (പ്രാണനെ), ആജഭാര = തട്ടിയെടുത്തു.

വിവരണം: ദാരിദ്ര്യത്തിന്റെ ശക്തികൊണ്ട് പട്ടിയുടെ കുടൽ പാകംചെയ്തു (ഭക്ഷിച്ചു). സുഖിപ്പിക്കുന്നവരായി ദേവന്മാരിൽ ആരേയും കണ്ടില്ല. ഭാര്യ കൊള്ളരുതാത്തവളായി. എന്റെ മധുവിനെ, അതായത് മദ്യത്തെ പരുന്ത് റാഞ്ചിക്കൊണ്ടുപോവുകയുംചെയ്തു. ഇതാണ് മന്ത്രത്തിന്റെ ശബ്ദാർത്ഥം. ആരുകേട്ടാലും അസംബന്ധം എന്നുതന്നെ പറഞ്ഞുപോകും. എന്നാൽ ഈ അസംബന്ധത്തിലൂടെ വലിയൊരു തത്വമാണ് ഋഷി വെളിപ്പെടുത്തിയിരിക്കുന്നതു് എന്ന് ഒട്ടൊന്ന് ആലോചിച്ചാൽ വ്യക്തമാകും. എന്താണ് ആ തത്വം? നമുക്കൊന്നു പരിശോധിച്ചുനോക്കാം.

ജീവനോപായത്തിന് "വൃത്തി" എന്നു പേരുണ്ട്. ദശേന്ദ്രിയങ്ങളിലൂടെ ബാഹ്യലോകവുമായി സമ്പർക്കം പുലർത്തുന്ന ജീവന് അതിൽനിന്നു കിട്ടുന്ന ഭോഗംതന്നെ ജീവനോപായം. അതിന്റെ അഭാവം എന്നതിന് വിഷയവൈരാഗ്യം അഥവാ മുമുക്ഷുത്വം എന്നർത്ഥം. സാധനാ ചതുഷ്ടയ സമ്പന്നനായ ജീവൻ അഥവാ വ്യക്തി ഈ ഉപജീവനമാർഗ്ഗമില്ലായ്മക്കു കണ്ടെത്തിയ പരിഹാരം എന്താണെന്നോ? ശ്വാവിന്റെ കുടൽ വേവിച്ചു ഭക്ഷിക്കൽതന്നെ. ശ്രു ഏതി അന്തരീക്ഷേ ഇതിശ്രുന:=വായു:" എന്ന നിരുക്ത വചനമനുസരിച്ച് ശ്രുന: ശബ്ദത്തിന് വായു എന്നർത്ഥം. ആന്ത്രങ്ങൾ (കുടൽ) എന്നതിന് കെട്ടിപ്പിണഞ്ഞു കിടക്കുന്നവ അഥവാ ഗ്രന്ഥികൾ എന്നൊരർത്ഥമുണ്ട്. ആധാരചക്രങ്ങൾക്കിടയിൽ മൂന്നു ഗ്രന്ഥികളുണ്ടെന്നതു് യോഗശാസ്ത്ര പ്രസിദ്ധമാണ്. അതിനെ പചിക്കുക എന്നാൽ പ്രാണായാമാദികളെക്കൊണ്ട് അതിനെ തപിപ്പിക്കുക എന്നർത്ഥം.

പ്രാണശക്തിയുടെ അഥവാ വായുവിന്റെ കൂട്ടിപ്പിണച്ചിലുകൾ മാററി കുണ്ഡലിനീശക്തിക്ക് ഉയർന്നുഗമിക്കാൻ തക്കവിധം ആക്കി എന്നു ചുരുക്കം. അന്തർമാർഗ്ഗത്തിൽ യമയമനിയമാസനപ്രാണായാമാദി സാധനകളിലൂടെ മുന്നേറുംതോറും അതിൽനിന്നു ലഭിക്കുന്ന ആന്തരീയശാന്തിയും സുഖവും കൂടുതൽ ആസ്വാദ്യമായി തോന്നിത്തുടങ്ങും. അതോടെ ഇന്ദ്രിയങ്ങളിൽനിന്നു കിട്ടുന്ന സുഖം തുച്ഛവും നിന്ദ്യവുമാണെന്ന തോന്നലുണ്ടാവുകയും ചെയ്യുന്നു. "ഇന്ദ്രിയങ്ങളുടെ അധിഷ്ഠാന ദേവന്മാരുടെ ഇടയിൽ സുഖമേകുന്നവരായി ആരേയും കണ്ടില്ല" എന്നതിന്റെ സാരമാണ് ഇതു്. വിഷയാഭിമുഖമായ ബുദ്ധിയാണ് വാസനാസഞ്ചയത്തെ പോററിവളർത്തുന്നതു്. ആ വിഷയവാസനകളിൽനിന്ന് സങ്കല്പങ്ങളും അതിൽ കാമം അഥവാ ആഗ്രഹവും, ഒടുവിലായി വിഷയസുഖലാഭത്തിനായുള്ള പ്രവൃത്തിയും ഉടലെടുക്കുന്നു. എല്ലാററിനും മൂലകാരണം വിഷയോന്മുഖമായ ബുദ്ധിയാണ്. രജസ്തമസ്സുകൾ വ്യാപിച്ച ബുദ്ധി ഇന്ദ്രിയങ്ങളിലൂടെ ലഭിക്കുന്ന സുഖങ്ങളിൽ രമിച്ചിരുന്ന കാലത്തു്, അതായത് സാധനാനുഷ്ഠാനത്തിൽ തീവ്രത ലഭിക്കുന്നതിനുമുമ്പ് വിഷയോന്മുഖമായ ബുദ്ധിയുടെ സഹായം സന്തോഷകരമായിരുന്നു. ഇപ്പോൾ അതിൽ താല്പര്യം തോന്നുന്നില്ല. നേരെമറിച്ച് അതു് ഒരു കൊള്ളരുതാത്ത പ്രവൃത്തിയായി തോന്നാനും തുടങ്ങി. അതാണ് ഭാര്യ കൊള്ളരുതാത്തവളായി കാണപ്പെട്ടു എന്നതിന്റെ ആന്തരാർത്ഥം. ആവരണ വിക്ഷേപങ്ങളാകുന്ന രജസ്തമസ്സുകൾ ബുദ്ധിയിൽനിന്ന് വിട്ടുമാറിയപ്പോൾ ബുദ്ധിബോധചൈതന്യമായി പ്രകാശിച്ചു. അതോടെ ഭക്താനുഗ്രഹവ്യഗ്രനായ സർവ്വേശ്വരൻ; പരുന്ത് അതിന്റെ ഇരയെ പെട്ടെന്ന് റാഞ്ചിയെടുക്കുംപോലെ ജീവനെ തന്നിൽ ലയിപ്പിച്ചു. ശ്യേനഃ എന്ന പദത്തിന് ശ്യേനവൽ ശീഘ്രഗാമീ (പരുന്തിനെപ്പോലെ വേഗത്തിൽ ഗമിക്കുന്നത്) എന്നാണ് സായ ഭാഷ്യം. ഭാഗവതത്തിലെ ഗജേന്ദ്രമോക്ഷം കഥയിൽ ഗരുഡന്റെ വേഗംകൂടി മതിയാകുന്നില്ല എന്ന മട്ടിൽ അതിവേഗത്തോടെ ഭഗവാൻ ഗരുഡാരൂഢനായി ഗജേന്ദ്രസന്നിധിയിൽ എത്തി എന്ന് വിവരിക്കുന്നുണ്ട്. അതേ ആശയമാണ് ഇവിടെയും ശ്യേനശബ്ദത്താൽ സൂചിപ്പിച്ചിരിക്കുന്നതു്. ഭാഗവതത്തിലെ പ്രതിപാദനത്തിന് അടിസ്ഥാനം ഈ മന്ത്രത്തിലെ ആശയമാണെന്നുവരാം. ഈശ്വരസാക്ഷാൽക്കാരത്തിൽ; അതായത് നിർവ്വികല്പസമാധിയിൽ പ്രാണസ്പന്ദനംകൂടി നിന്നുപോകുമെന്ന് യോഗശാസ്ത്രം പറയുന്നു. ആ പ്രാണൻതന്നെയാണ് ഇവിടെ പരുന്ത് കൊത്തിക്കൊണ്ടുപോയതായി പറയുന്ന മധു. "പ്രാണോവൈ മധു" (14. 13. 30) എന്ന് ശതപഥബ്രാഹ്മണത്തിൽ പറയുന്നുണ്ട്. അപൂർവ്വമായ ഒരു ശൈലിയിൽ അഗാധമായ തത്വം വിന്യസിച്ചിരിക്കുന്നത് എത്ര രസകരമായിരിക്കുന്നു. ○

# മാനവ ഐക്യം

ഒത്തൊരുമ അഥവാ ഐക്യം ഇന്ന് സർവ്വത്ര ഉൽഘോഷിക്കപ്പെടുന്ന ഒരു വിഷയമാണ്. ദേശീയഐക്യം, സർവ്വസാഹോദര്യം എന്നീ പദങ്ങൾ സ്ഥാനത്തും അസ്ഥാനത്തും പ്രയോഗിക്കപ്പെടുന്നുണ്ട്—അതിൻെറ ഉത്തമമായ അർത്ഥത്തിലല്ലെങ്കിൽ കൂടി. എന്നാൽ ഇതുകൊണ്ട് എന്തു ഫലം? അനൈക്യവും അകൽച്ചയും ദിനംപ്രതി വർദ്ധിച്ചു വരുന്നതല്ലാതെ കുറയുന്നതായി എവിടെയും കാണുന്നില്ല. ചികിത്സ ചെയ്യുന്നുണ്ടെങ്കിലും രോഗമറിഞ്ഞുള്ള ചികിത്സയല്ലെങ്കിൽ ഫലപ്രദമാവില്ല; ഒരുപക്ഷേ വിപരീതഫലം ചെയ്തെന്നും വരും. ആദ്യം വേണ്ടതു് രോഗം നിർണ്ണയിക്കുകയാണ്; അതു ശരിയായി കണ്ടുപിടിച്ചുകഴിഞ്ഞാൽ ചികിത്സ ഫലിക്കാതിരിക്കില്ല. ഇതുപോലെ ഇന്നു സർവ്വത്ര കാണുന്ന ഈ അനൈക്യത്തിനു എന്താണ് മൂലകാരണം എന്നു കണ്ടുപിടിക്കണം. അതിന് ആദ്യം വേണ്ടതു് ഇത്തരം പരിത:സ്ഥിതികളെ നേരിടേണ്ടതു് എങ്ങിനെയെന്ന് നമ്മുടെ പൂർവ്വികർ കണ്ടെത്തി രേഖപ്പെടുത്തിവെച്ചിട്ടുള്ളതു് ശരിയായി മനസ്സിലാക്കുകയാണ്. അകന്നു നില്ക്കുന്ന വസ്തുക്കളിൽ അകൽച്ചയില്ലാതെ നിൽക്കുന്ന സത്തയെ കണ്ടെത്തുവാൻ പര്യാപ്തമായ സാത്വീകജ്ഞാനത്തെ നേടണം. അതിന് വേദശാസ്ത്ര പുരാണങ്ങൾ നമ്മെ സഹായിക്കും; പൂർണ്ണാനുഭൂതി നേടിയ മഹാത്മാക്കളുടെ അനുഗ്രഹവും ഈ ജ്ഞാനസിദ്ധിക്ക് എളുപ്പമുണ്ടാക്കും. ഭാരതീയ സംസ്കാരത്തിൻെറ പരമപ്രമാണമായ വേദം ഇക്കാര്യത്തെപ്പററി എന്തുപറയുന്നു എന്ന് നോക്കാം. ഋഗ്വേദത്തിലെ അവസാനത്തെ മന്ത്രത്തെ നമുക്കൊന്നു വിശകലനം ചെയ്യാം. ഇതാ മന്ത്രവും അർത്ഥവും.

**മന്ത്രം:** **സമാനീവ ആകൂതിഃ സമാനാ ഹൃദയാനി വഃ**
**സമാനമസ്തുവോ മനോയഥാ വഃ സുസഹാ**
**സതി.** (ഋ. 10. 191. 4)

അന്വയം: വഃ ആകൂതിഃ = നിങ്ങളുടെ സങ്കല്പം, സമാനീ (അസ്തു) = ഒരേ വിധത്തിലായി ഭവിക്കട്ടെ!, (തഥാ) വഃ



ഹൃദയാനി = അപ്രകാരംതന്നെ നിങ്ങളുടെ കാര്യനിശ്ചയത്തിനുതകുന്ന അന്ത:കരണമായ ഹൃദയങ്ങൾ, സമാനാ (അസ്തു) = ഏകരൂപകളായിത്തീരട്ടെ!, വഃ മനഃ = നിങ്ങളുടെ ഊഹാപോഹരൂപമായമനസ്സ്, സമാനം അസ്തു = ഒരേ വിധത്തിലായിത്തീരട്ടെ!, (കിംബഹുനാ) = എന്തിനേറെ?, വഃ (സർവ്വം കാര്യം) = നിങ്ങളുടെ സകല കാര്യവും, സുസഹാ യഥാ അസതി = എപ്രകാരമായാൽ സുഖത്തോടും സുഗമതയോടും കൂടിയതായി ഭവിക്കുമോ, തഥാ അസ്തു = അപ്രകാരം ഭവിക്കട്ടെ!.

വിവരണം: ഋഗ്വേദത്തിലെ അവസാനത്തെ മന്ത്രമാണിതു്. അംഗിരസ്സിൻെറ വംശജനായ സംവനനൻ എന്ന മഹാത്മാവാണ് ഈ സൂക്തത്തിൻെറ ഋഷി. സംജ്ഞാനമാണ് ദേവത. സംവനനം എന്നതിന് സംഭജനം എന്നാണ് സായണാചാര്യർ അർത്ഥം കൊടുത്തിട്ടുള്ളതു് (ഋ. 10. 93. 12). സംഭജനം എന്നതിന് വേണ്ടപോലെ സേവിക്കുക എന്നർത്ഥം. ബ്രഹ്മാനുഭൂതി നേടി അതിൻെറ ഉജ്വലപ്രകാശത്തെ ലോകത്തിന് നല്കിക്കൊണ്ടിരിക്കുന്ന ഒരു ഋഷികുലത്തിൽപെട്ട ഈ മന്ത്രദ്രഷ്ടാവ് പ്രപഞ്ചത്തിലിരുന്നുകൊണ്ട് ഈശ്വരനെ വേണ്ടപോലെ സേവിക്കുന്നതിൽ പരിശ്രമിച്ച് വിജയംനേടിയ ഒരാളാണെന്ന് പേരിൽനിന്ന് നമുക്ക് സൂചന കിട്ടുന്നു. ഈ വിജ്ഞാനം എല്ലാവർക്കും എല്ലാകാലത്തും ആവശ്യമാണല്ലോ. ഇതിന് സംജ്ഞാനം എന്നു അന്വർത്ഥമായ പേരു് നല്കിയിരിക്കുന്നു. വഴിപോലെയുള്ള, സമ്യക്കാകുംവണ്ണമുള്ള ജ്ഞാനംതന്നെ സംജ്ഞാനം. അദ്ദേഹം അനുഭവത്തിൽനിന്ന് കണ്ടറിഞ്ഞ ആ അറിവ് എന്താണ് എന്നാണ് ഈ മന്ത്രം പറയുന്നതു്. സങ്കല്പത്തിൽ നിന്നാണല്ലോ ആഗ്രഹമുളവാകുന്നതു്. ഇന്നതു് ഇന്ന വിധത്തിൽ വേണം; ഇന്ന വിധത്തിലായാൽ സുഖമാണ്; ഇന്ന വിധത്തിലായാൽ ദുഃഖമാണ്; ഇവ്വിധമുള്ള അനേകം സങ്കൽപ്പങ്ങൾ നമ്മുടെ ഉള്ളിലുണ്ട്. ഈ സങ്കല്പത്തിന് വൈദികഋഷിമാർ കൊടുക്കുന്ന പേരു് "ആകൂതി" എന്നാണ്. സൃഷ്ടികർത്താവായ ബ്രഹ്മദേവൻെറ രണ്ടായിപിളർന്ന ശരീരത്തിൽനിന്ന് ഉത്ഭവിച്ച ദമ്പതിമാർക്ക് ജനിച്ച മൂന്നു കന്യകമാരിലൊരാളാണ് ആകൂതി. ദേവഹൂതി, പ്രസൂതി എന്നിവരാണ് മററു രണ്ടുപേർ. ഇതിൽ ആകൂതി ഇച്ഛാശക്തിയും, പ്രസൂതി ക്രിയാശക്തിയും, ദേവഹൂതി ജ്ഞാനശക്തി

യുമാണെന്ന് തത്വവേദികൾ പറയുന്നു. ഇവിടെ സങ്കൽപ്പശക്തിയായ ആകൂതി നമ്മിൽ ഓരോരുത്തരിലും ഉണ്ട്. ആ സങ്കല്പശക്തിയെ ഒരേവിധത്തിലുള്ളതാക്കണം. എങ്ങിനെയാണതു് സാധിക്കുക? ഓരോരുത്തരുടേയും പരമമായ ജീവിതലക്ഷ്യത്തെ; നശ്വരമായ ഈ ചട്ടക്കൂടിനുള്ളിൽ ഉള്ള അനശ്വരമായ ചൈതന്യത്തെ; കണ്ട് അതിനെ മാത്രം മുൻനിർത്തി ജീവിക്കുക; ജീവിതാന്ത്യത്തിൽ ആ ലക്ഷ്യം സാക്ഷാൽക്കരിക്കണമെന്ന് ദൃഢമായി സങ്കല്പിക്കുക. ഇതു സാധിച്ചാൽ സങ്കല്പവൈരുദ്ധ്യമുണ്ടാകുകയില്ല. സങ്കൽപം സമാനമായാലും ഹൃദയങ്ങൾ തമ്മിൽ ഐക്യമുണ്ടായില്ലെങ്കിൽ വിചാരവികാരങ്ങൾക്ക് ഏകീഭാവമുണ്ടാകുകയില്ല. പരസ്പരവിരുദ്ധമായ അഭിലാഷങ്ങൾമൂലം ഒട്ടൊരു അസ്വാസ്ഥ്യം അനുഭവിക്കേണ്ടിവന്നെന്നുവരാം. ഈ ഘട്ടത്തിൽ ഹൃദയങ്ങൾക്ക് സമാനതയുണ്ടാവുകയാണ് അതിനുള്ള പരിഹാരം. ഹൃദയം വികാരത്തിന്റേയും ബുദ്ധി വിചാരത്തിന്റേയും ഉത്ഭവസ്ഥാനമാണ്. ഇവിടെ വികാരവിചാരങ്ങളുടെ, രണ്ടിന്റെയും ഉത്ഭവസ്ഥാനത്തെ ഒന്നിച്ചുചേർത്തു പറഞ്ഞിരിക്കുയാണ്. ഹൃദയത്തിൽ ലക്ഷ്യബോധം ഉറയ്ക്കണം. ആകൂതിയെന്ന സങ്കല്പത്തിൽനിന്ന് മുളച്ചുവളർന്ന ലക്ഷ്യബോധം ഹൃദയത്തിൽ വരുമ്പോൾ വികാരപരമായും വിചാരപരമായും ദൃഢപ്പെടണം. എങ്കിൽ ഹൃദയത്തിനും സങ്കല്പത്തിനും സമാനത വന്നു. ഇതുകൊണ്ടുമായില്ല; മനസ്സിന്റെ മണ്ഡലത്തിലും സമാനത വരണം. സംശയാത്മകമായ മനസ്സ് സദാ ഊഹാപോഹനിമഗ്നമാകുന്നു. എന്തിനേയും സംശയിക്കുക എന്നത് മനസ്സിന്റെ സ്വഭാവമാണ്. സദാ ചലനസ്വഭാവത്തോടുകൂടിയതുമാണതു്. ഇതിന്റെ ചലനസ്വഭാവം നിൽക്കണം. ചലനം ഉണ്ടാകുന്നതെങ്ങിനെയെന്നറിഞ്ഞാലല്ലേ ചലനം നിർത്താൻ പററൂ? മനസ്സിന്റെ പുറമെക്കുള്ള പാച്ചിലാണ് ചലനത്തിനു കാരണം. പുറമെ കാലദേശങ്ങളിലൂടെ നിരന്തരം മാററങ്ങൾ വന്നുകൊണ്ടിരിക്കയാണ്. ആ മാററങ്ങളിലേക്ക് മനസ്സിനെ തിരിച്ചുനിർത്തിയാൽ മനസ്സും നിൽക്കാതെ ചലിക്കുന്നതായി തോന്നും. മനസ്സിന്റെ ദൃഷ്ടി തന്റെ ഉള്ളിലേക്കു തിരിക്കുമ്പോൾ അവിടെ തികഞ്ഞ നിശ്ചലാവസ്ഥയാണ് കാണാൻ കഴിയുക. നിശ്ചലാവസ്ഥയെ കാണുന്ന മനസ്സും നിശ്ചലമാകും. ഇതാണ് മനസ്സിന്റെ സമാനസ്ഥിതി. ഇങ്ങിനെ എണ്ണിയെണ്ണിപ്പറഞ്ഞാൽ അവസാനിക്കുകയില്ല.



നിങ്ങളുടെ നശ്വരമായ മർത്ത്യഭാവം അനശ്വരമായ ഈശ്വരഭാവത്തിൽ ഉറച്ചുനിന്ന് ആനന്ദകരമായി ജീവിക്കാൻ എന്തൊക്കെ, എങ്ങിനെയൊക്കെ വേണമോ അതെല്ലാം നിങ്ങൾക്ക് ഉണ്ടാവട്ടെ എന്ന് കരുണാമയിയായ വേദമാതാവ് വിശ്വത്തെ മുഴുവൻ ആശീർവ്വദിക്കുന്നു.

വൈരുദ്ധ്യങ്ങളുടെ കൂത്തരങ്ങാണ് മനുഷ്യജീവിതം. ആദ്ധ്യാത്മികതയും ഭൗതികതയും തമ്മിൽ വൈരുദ്ധ്യം; പ്രപഞ്ചവും പരമാർത്ഥവും തമ്മിൽ വൈരുദ്ധ്യം; യുവാവും വൃദ്ധനും തമ്മിൽ; ധനികനും ദരിദ്രനും തമ്മിൽ; ഇങ്ങിനെ വിസ്തരിക്കാൻ തുടങ്ങിയാൽ അവസാനിക്കില്ല. ഈ വൈവിദ്ധ്യങ്ങളിലെ വൈരുദ്ധ്യം നീക്കി ഏകോപിപ്പിച്ച ലോകജീവിതം നയിക്കാനുള്ള എളുപ്പമായ മാർഗ്ഗമാണ് വേദമാതാവ് ഈ മന്ത്രത്തിലൂടെ അനുശാസിക്കുന്നതു്. വൈവിദ്ധ്യങ്ങളുണ്ടാവുന്നതു നല്ലതുതന്നെ; എന്നാൽ വൈരുദ്ധ്യങ്ങൾ മനുഷ്യജീവിതത്തിൽ അസ്വസ്ഥതയുടെ വിത്തു വിതക്കും; അളവററ നാശമുളവാക്കും. ഈ വൈരുദ്ധ്യങ്ങളുടെ മൂലകാരണം തേടിച്ചെല്ലുമ്പോൾ നമുക്കു വ്യക്തമായി കാണാൻ കഴിയും; ഓരോരുത്തരുടേയും അന്തർമണ്ഡലത്തിലെ വൈരുദ്ധ്യങ്ങളും സംഘട്ടനങ്ങളുമാണ് പുറമെയുള്ള സംഘർഷത്തിനും അസ്വസ്ഥതക്കും കാരണമെന്ന്. അപ്പോൾ പുറമെയുള്ള അസ്വസ്ഥതയെ ഒഴിവാക്കാനുള്ള വഴി വ്യക്തികളുടെ അന്തർമണ്ഡലത്തെ സ്വസ്ഥവും സുഖകരവും ആക്കുകയാണെന്നു വരുന്നു. വ്യക്തികൾ ചേർന്ന ഘടകങ്ങളാണല്ലോ കുടുംബം, ഗ്രാമം, രാജ്യം എന്നിവയെല്ലാം. പ്രാഥമിക ഘടകമായ വ്യക്തികളുടെ ആന്തരസംഘർഷം ഒഴിവാക്കാനുള്ള വഴിയാണ് ഈ മന്ത്രത്തിൽ പറയുന്നതു്. സങ്കല്പങ്ങളും ഹൃദയങ്ങളും മനസ്സുകളും സമാനഗതികളായിക്കഴിഞ്ഞാൽ പിന്നെ പ്രശ്നമില്ല. ആന്തരമായ സംഘർഷത്താൽ വിഷമിക്കാത്ത വ്യക്തികൾ തമ്മിൽ ഒത്തുചേർന്നാലും അവിടെ സംഘഷ്സ്ഥിതിയുണ്ടാവില്ല. ആന്തരസംഘർഷമൊഴിവാക്കാൻ സർവ്വചരാചരങ്ങളിലും വ്യാപിച്ചുകിടക്കുന്ന ഏകമായ ചൈതന്യത്തെ കണ്ടറിഞ്ഞ് അതിൽ മനസ്സുവെക്കുക മാത്രമേ മാർഗ്ഗമുള്ളു. വേദശാസ്ത്രപുരാണങ്ങളും മഹാത്മാക്കളും ഈ തത്വമാണ് നിരന്തരം ഉൽബോധിപ്പിച്ചുകൊണ്ടിരിക്കുന്നതു്. വാചംയമികളായ വൈദികഋഷിമാർ തത്വംമാത്രം പറയു

ന്പോൾ ചിത്രവാക്കുകളായ പുരാണകർത്താക്കൾ ആ തത്വത്തെ തന്നെ ഉപാഖ്യാനമായി നിബന്ധിച്ച് സരസമായി വർണ്ണിക്കുന്നു. എല്ലാവരുടേയും ഉദ്ദേശം ഒന്നുതന്നെ—മനുഷ്യജീവിതം സ്വാസ്ഥ്യവും ശാന്തിപൂർണ്ണവുമാക്കൽ. ഭാഗവതത്തിൽ ദക്ഷന്റെ പുത്രിമാരുടെ വംശം വർണ്ണിക്കുന്ന ഷഷ്ഠസ്കന്ധത്തിലെ ആറാം അദ്ധ്യായത്തിൽ 25 മുതൽ 29 വരെയുള്ള ശ്ലോകങ്ങളിൽ കശ്യപപത്നിമാരുടെ സന്താനങ്ങളെ വിവരിക്കുന്നുണ്ട്. അതു ശ്രദ്ധാപൂർവ്വം വായിച്ചാൽ ഈ പ്രപഞ്ചത്തിലുള്ള സകലചരാചരങ്ങളും സഹോദരങ്ങളാണെന്ന ഒരു വലിയ തത്വം പ്രഖ്യാപിക്കുന്നതായി മനസ്സിലാവും.

പുരാണത്തിൽ പറയുന്ന കശ്യപൻ നിരുക്തപ്രകാരം പശ്യകനായി മാറും. അതായത് സർവ്വദ്രഷ്ടാവായ സർവ്വേശ്വരൻ തന്നെ കശ്യപൻ എന്നർത്ഥം. കശ്യപന്റെ പതിമൂന്നു പത്നിമാരുടെ സന്താനങ്ങളെ വർണ്ണിക്കുകയെന്നപേരിൽ ഭാഗവതം ലോകത്തോടാഹ്വാനം ചെയ്യുകയാണ്; പ്രപഞ്ചത്തിൽ ഉള്ള എല്ലാവരും സഹോദരങ്ങളാണ്. ഒരേ മാതാപിതാക്കളുടെ സന്താനങ്ങളാണ്. നിങ്ങൾ ഒത്തൊരുമിച്ച് സന്തോഷത്തോടും സമാധാനത്തോടുംകൂടി ജീവിക്കുകയാണ് വേണ്ടത് എന്ന്. വേദത്തിൽതന്നെ പറയുന്നുണ്ട് ഈശ്വരനാണ് ജഗൽമാതാവും ജഗൽപിതാവും എന്നു. “ത്വംഹിനഃപിതാവസോത്വം മാതാശതക്രതോബഭൂവിഥ” (ഋ. 8-98-11) എന്ന മന്ത്രത്തിന്റെ സാരം അതാണല്ലോ. ജഗൽപിതാക്കളുടെ സന്താനങ്ങളായ നാമെല്ലാം പരസ്പരം മത്സരിക്കാതെ സന്തോഷത്തോടും സമാധാനത്തോടുംകൂടി ഒത്തൊരുമിച്ച് ജീവിക്കാൻ എപ്രകാരമായാൽ സാധിക്കുമോ; അപ്രകാരം ഭവിക്കട്ടെ എന്ന വേദമാതാവിന്റെ ആശീർവ്വാദത്തോടെയാണ് ഋഗ്വേദം സമാപിക്കുന്നത്.

“അഗ്നിമീളേ പുരോഹിതം” എന്ന ആദ്യത്തെ മന്ത്രഭാഗവും “യഥാവഃസുസഹാസതി”—എന്ന അവസാനത്തെ മന്ത്രഭാഗവും എടുത്തു വിശകലനം ചെയ്താൽ കിട്ടുന്ന ആശയംകൂടി നമുക്കൊന്നു നോക്കാം.

ജീവിതാരംഭം മുതൽ നമ്മുടെ പുരോഭാഗത്തു പലേ രൂപത്തിൽ അഗ്നി നിഹിതമായിട്ടുള്ളതായി കാണാം. അഗ്നി എന്നതിന് ജ്വാലാമാലകളോടുകൂടിയ തീയ്യ് എന്ന സങ്കുചിതാർത്ഥമല്ല ഇവിടെ. ഛാന്ദോഗ്യോപനിഷത്തിൽ 5-ാമദ്ധ്യായത്തിൽ 4-ാം ഖണ്ഡം മുതൽ 10-ാം ഖണ്ഡംവരെയുള്ള ഭാഗംകൊണ്ട് വിവരിക്കുന്ന സുപ്രസിദ്ധമായ പഞ്ചാഗ്നിവിദ്യയിൽ പറയുന്ന വിധത്തിലാണ് ഇവിടെ അഗ്നികളെ സങ്കല്പിക്കേണ്ടത്. ജനിച്ചുവീഴുന്ന കുഞ്ഞിന്റെ പുരോഭാഗത്ത് നിഹിതമായ അഗ്നി മാതാപിതാക്കന്മാരാണ്. അവരെ അനുസരിച്ചും അവരിൽനിന്ന് ജീവിതത്തിന്റെ ബാലപാഠങ്ങൾ ഗ്രഹിച്ചും വളർന്നുവരുമ്പോൾ ചെന്നെത്തുന്നത് വേറൊരു അഗ്നിയുടെ മുമ്പിലാണ്. അദ്ധ്യാപകനെന്ന ആ അഗ്നിയേയും ശ്രദ്ധാപൂർവ്വം പരിചരിച്ച് വിദ്യ ഗ്രഹിക്കണം; പിന്നെ വിവാഹജീവിതത്തിലേക്കു കടക്കുമ്പോൾ ഇരുവരും പരസ്പരം അഗ്നികളായി കണ്ടറിഞ്ഞ് അതിൽ സ്നേഹാനുസരണങ്ങളെ ആഹുതിചെയ്ത് സ്തുതിക്കണം. ഓരോ ഘട്ടത്തിലും പുരോഭാഗത്ത് നിഹിതമാകുന്ന അഗ്നിയെ സ്തുതിക്കുവാനാണ് വേദം അനുശാസിക്കുന്നത്. സ്തുതിക്കണമെങ്കിൽ അതിന്റെ ഗുണഗണങ്ങളെ അറിയണമല്ലോ. അതിൽ നമുക്ക് ബഹുമാനവും തോന്നണം. സ്തുതിച്ചു പ്രസാദിപ്പിച്ചാൽ അവരിൽനിന്ന് നമുക്കു അവശ്യം ആവശ്യമായ എന്തെങ്കിലും കിട്ടാനുമുണ്ടാവണം. ഇതൊക്കെയുണ്ടെങ്കിലേ ആരും സ്തുതിക്കാൻ ഒരുങ്ങുകയുള്ളു. ജീവിതരംഗത്ത് നമ്മുടെ പുരോഭാഗത്ത് നിഹിതന്മാരായവരിൽ ദോഷവും ഗുണവുമുണ്ടാവാം. ദേശകാല നിമിത്തങ്ങൾക്കുള്ളിൽപ്പെട്ട എല്ലാററിനും ഗുണദോഷങ്ങൾ ഏററക്കുറവോടെ ഉണ്ടാവുകതന്നെ ചെയ്യും. മുമ്പിൽ കണ്ടതിനെയെല്ലാം സ്തുതിക്കാൻ ഒരുങ്ങുന്ന നാം ഗുണമേ കാണാവൂ; ദോഷം കാണരുത്. ദോഷം കണ്ടാൽ ആത്മാർത്ഥമായി സ്തുതിക്കാൻ കഴിയില്ല. ആത്മാർത്ഥതയോടെ സ്തുതിച്ച് സന്തോഷിപ്പിച്ചാൽ ആ അഗ്നി അഭീഷ്ടവരം തരും. അതു സ്നേഹമാണ്. ലോകജീവിതത്തിന് അവശ്യം ആവശ്യമായ സ്നേഹം താൻ നേരിട്ടു കണ്ടുമുട്ടുന്ന എല്ലാവരിൽനിന്നും കിട്ടുകയെന്നാൽ അതു ഒരു നിസ്സാര കാര്യമല്ലല്ലോ. സ്നേഹം എല്ലാവരിലുമുണ്ട്; എല്ലാവരും അതു തരാൻ തയ്യാറുമാണ്. പക്ഷേ നിങ്ങൾ ആ സ്നേഹസ്വരൂപന്റെ ഗുണഗണങ്ങളെ വാഴ്ത്തി സ്തുതിച്ചാലേ അതു കിട്ടൂ. ആ സ്നേഹസ്വരൂപനെ തേടിപ്പോകേണ്ടതൊന്നുമില്ല. അവിടുന്ന് നമ്മുടെ മുമ്പിൽ തന്നെയുണ്ട്. ഓരോരോ സന്ദർഭങ്ങളിലും അവിടുന്ന് വ്യത്യസ്തവേഷത്തിലാണ് വരുക. വേഷമെന്തായാലും ആ വേഷം ധരിച്ചിട്ടുള്ളതു സ്നേഹത്തിന്റെ കത്തിജ്വലിക്കുന്ന അഗ്നിയാണ് എന്നു

ബോദ്ധ്യമായാൽ മതിയല്ലോ. വൈദികഋഷി സ്വാനഭവത്തിൽനിന്ന് ഉറപ്പായിത്തന്നെ പറയുന്നു: "അഗ്നിമീളേ പുരോഹിതം". നിങ്ങളുടെ മുമ്പിൽ വന്നെത്തുന്ന അഗ്നിയെ സ്തുതിക്കൂ! ഒരിക്കലും നിന്ദിക്കരുത്. അവിടുന്ന് നൽകുന്ന സ്നേഹമാകുന്ന വിലപിടിച്ച രത്നത്തെ സമ്പാദിക്കൂ. എന്നിട്ടോ? ഇതൊക്കെ എന്തിനുവേണ്ടിയാണെന്ന് നിങ്ങൾക്ക് അറിയില്ലെങ്കിൽ പറഞ്ഞുതരാം: "യഥാവഃ സുസഹാസതി"—നിങ്ങളെല്ലാവരും ഏകോദര സഹോദരങ്ങളെപ്പോലെ സൗഹാർദ്ദമായി കഴിയാൻവേണ്ടി—ആത്യന്തികമായി ജീവഭാവത്തെ വെടിഞ്ഞ് ഈശ്വരനുമായി ഐക്യപ്പെട്ടു കഴിയാൻവേണ്ടി. ഇതാണല്ലോ ജീവിതലക്ഷ്യം. ലക്ഷ്യവും മാർഗ്ഗവും നിർദ്ദേശിച്ചതോടെ ശാസ്ത്രത്തിൻെറ കടമ തീൻു. ആ ലക്ഷ്യത്തിലെത്താൻവേണ്ടി ആശീർവദിച്ചുകൊണ്ട് വേദമാതാവ് വിരമിക്കുന്നു.

നമോദ്വിശീർഷ്ണേത്രിപദേ ചതുഃ ശൃംഗായതന്തവേ
സപ്തഹസ്തായ യജ്ഞായ ത്രയീ വിദ്യാത്മനേ നമഃ

○

## അനുബന്ധം—1

# വേദമഹിമ

അനധിഗതാബാധിതാത്ഥബോധക: ശബ്ദോവേദ:—
(സായണാചാര്യ)

വേദഃകൃൽസ്നോധിഗന്തവ്യഃസരഹസ്യോദ്വിജന്മനാ (മനു. 2. 165)

വേദ ഏവദ്വിജാതീനാം നിഃശ്രേയസ്കരഃപരഃ (യാജ്ഞവല്ക്യ-1. 40)

നഹിവേദാൽപരം ശാസ്ത്രം (അത്രിസംഹിതാ 1-148)

വേദ ഏവ സദാഭ്യസ്തോ വേദശ്ചക്ഷുഃ സനാതനം.
ഭൂതംഭവ്യം ഭവിഷ്യച്ചസർവ്വം വേദാൽ പ്രസിദ്ധ്യതി (മനുസ്മൃ. 12. 98)

വേദാഭ്യാസോഹി വിപ്രസ്യതപഃ പരമിഹോച്യതേ
(മനു. 2. 166)

വേദമേവാഭ്യസേന്നിത്യം യഥാകാലമതന്ദ്രിതഃ
തംഹ്യസ്യാഹുഃ പരംധർമ്മം ഉപധർമ്മോന്യ ഉച്യതേ (മനു. 4. 147)

സർവ്വഥാ വേദ ഏവാസൗ സർവ്വധർമ്മപ്രമാണകഃ
തേനാവിരുദ്ധം യൽക്കിഞ്ചിൽ തൽപ്രമാണം നചാന്യഥാ
(ദേവീ ഭാ. 11. 1. 26.)

വേദപ്രണിഹിതോ ധർമ്മോഹ്യധർമ്മസ്ത ദ്വിപര്യയഃ
വേദോ നാരായണഃ സാക്ഷാൽ സ്വയംഭൂരിതി ശുശ്രുമഃ
ശ്രേയസേത്രിഷു ലോകേഷുന വേദാദധികംപരം (സൌരവു. 2. 59)

സർവ്വേഷാമേവ ഭൂതാനാം വേദശ്ചക്ഷുഃ സനാതനം
വേദഃ ശ്രേയസ്കരഃ പുംസാംനാന്യ, ഇത്യബ്രവീൽ രവിഃ
(സൌര. 17. 35)

തസ്മാൽ ബ്രാഹ്മണേന നിഷ്കാരണം ഷഡംഗോ വേദോഽദ്ധ്യേതവ്യഃ ജ്ഞേയശ്ച (വ്യാകരണ മഹാഭാഷ്യം 1. 1. 3)

വേദിതവ്യോ ബ്രഹ്മരാശിഃ (വ്യാക. മഹാഭാഷ്യം 1. 1. 2)

തപസ്തപ്യതിയോരണ്യേ മുനിർമ്മൂലഫലാശന:
ഋചമേകാം ചയോധീതേ തദ്വൽതേനഫലം ലഭേൽ (യമസ്മൃ. 6. 44)

വേദസ്വീകരണം പൂർവ്വം വിചാരോഭ്യസനം ജപഃ
തദ്ദാനഞ്ചൈവശിഷ്യേഭ്യഃ വേദാഭ്യാസോഹി പഞ്ചധാ
(ദക്ഷസ്മൃ. 2. 34)

നശ്ശൂദ്രോവൃഷലോ നാമവേദോഹി വൃഷ ഉച്യതേ
യസ്യ വിപ്രസ്യതേനാലം സവൈവൃഷലഉച്യതേഃ
തസ്മാദ് വൃഷളഭീതേന ബ്രാഹ്മണേന പ്രയത്നതഃ
ഏകദേശോപ്യദ്ധ്യേതവ്യോയദിസർവ്വോനശക്യതേ (യമസ്മൃതി)

യോനധീത്യദ്വിജോ വേദം അന്യത്ര കുരുതേ ശ്രമം
സജീവന്നേവ ശൂദ്രത്വമാശുഗച്ഛതിസാന്വയഃ (മനുസ്മൃ. 1. 168)

സന്യസേൽ സർവ്വകർമ്മാണി വേദമേകംനസന്യസേൽ (മനു. 6. 96)

സർവ്വംവിദുർവ്വേദവിദോ വേദേസർവ്വം പ്രതിഷ്ഠിതം
(മഹാഭാ. ശാ. 270. 43)

യഃ കശ്ചിൽ കസ്യ ചിദ്ധർമ്മോ മനുനാ പരികീർത്തിതഃ
സ സർവ്വോഭിഹിതോ വേദേ (മനുസ്മൃതി. 2. 7.)

വേദവാദേഷു കുശലാഹ്യദ്ധ്യാത്മ കുശലാശ്ചയേ
സത്വവന്തോ മഹാഭാഗാഃ പശ്യന്തി പ്രഭാവാപ്യയൌ
(മഹാഭാ. ശാ. 235. 2)

യേചവേദവിദോവിപ്രാഃ യേചാദ്ധ്യാത്മവിദോ ജനാഃ
തേ, വദന്തിമഹാത്മാനം കൃഷ്ണം ധർമ്മം സനാതനം.
(മഹാഭാ. സഭാ. 38. 23)

**അനുബന്ധം—2**

# മാർഗ്ഗദർശക വചനങ്ങൾ-1

## വി. കെ. നാരായണ ഭട്ടതിരി

(1)

വേദാർത്ഥ ചിന്തക്ക് സായണൻെറ വേദഭാഷ്യം ഏതു മാതിരി ആവശ്യമായിത്തീരുന്നുവോ, അതേമാതിരി ഇന്നുള്ളവരുടെ മനഃസ്ഥിതിക്ക് യോജിക്കത്തക്കവിധം വേദാർത്ഥതത്വാന്വേഷണത്തിന് യോഗിവര്യനായ ശ്രീ. അരവിന്ദഘോഷിൻെറ വൈദികാഭിപ്രായങ്ങൾ അത്യാവശ്യങ്ങളാണ്. ഘോഷിൻെറ ആശയങ്ങൾ സ്വയം നിർമ്മിതങ്ങളല്ല; അങ്ങുമിങ്ങും കിടക്കുന്ന വൈദികാശയങ്ങളെ ഒരേ ദിക്കിലാക്കിക്കൊണ്ട് വേദത്തിൻെറ നഷ്ടപ്പെട്ടതുപോലെ കിടന്നിരുന്ന മഹിമയെ ആ യോഗിവര്യൻ വെളിവാക്കിയെന്നേയുള്ളു.



(2)

വേദങ്ങളെ ഭാഷാന്തരീകരിക്കുകയെന്നതു് അസാദ്ധ്യവസ്തുക്കളിൽ ഒന്നാണ് 'To translate the Vedas is one of the impossibilities.'

(3)

യാജ്ഞദൈവതേ പുഷ്പഫലേ ദേവതാദ്ധ്യാത്മേവാ (യാസ്കൻ) പ്രവൃത്തി മാർഗ്ഗത്തിൽ ഇരിക്കുന്നവനെ സംബന്ധിച്ചേടത്തോളം വേദാർത്ഥത്തിൽ യജ്ഞത്തെക്കുറിച്ചുള്ള അറിവ് പുഷ്പവും ദേവതയെക്കുറിച്ചുള്ള അറിവ് ഫലവുമാകുന്നു. നിവൃത്തിമാർഗ്ഗത്തിൽ ഇരിക്കുന്നവൻെറ നില ഇതല്ല. യജ്ഞത്തിൻെറയും ദേവതയുടേയും പരിജ്ഞാനം പുഷ്പവും ആത്മജ്ഞാനം ഫലവുമാകുന്നു. യജ്ഞം, ദേവത, ആത്മാവ് എന്നിവയെപ്പററിയാണു് വേദങ്ങൾ പ്രതിപാദിക്കുന്നതെന്ന ചുരുക്കം

(4)

ശ്രീമാൻ അരവിന്ദഘോഷ് ഇങ്ങിനെ പറഞ്ഞിട്ടുണ്ട്: 'വിശാലമായ ഒരർത്ഥത്തെ കാണിക്കാവുന്ന വിധത്തിൽ പദങ്ങളെ തർജിമ ചെയ്യുക. അങ്ങിനെ തർജിമ ചെയ്തിട്ട് ഓരോരോ വാക്കിൻേറയും അർത്ഥത്തെ കുറിപ്പുകൾ വഴിയായി വ്യക്തമാക്കുക എന്ന മാർഗ്ഗമാകാം. അപ്പോൾ അതു ഒരു തർജിമയാണെന്നു പറഞ്ഞുകൂടാ. ഇത് ഒരു വ്യാഖ്യാനമായിത്തീരുകയും ചെയ്യുന്നു. ഈ വിധമല്ലാതെ വേദത്തിൻെറ താല്പര്യത്തെ ഏതാണ്ട് ഒരു വിധത്തിൽ വെളിവാക്കാൻ പ്രയാസമാണ്.

(5)

വേദാദ്ധ്യയനം വേദങ്ങളുടെ അർത്ഥജ്ഞാനത്തിനായിക്കൊണ്ട്; വേദാർത്ഥജ്ഞാനം ദേവതാതത്വചിന്തക്കായിക്കൊണ്ട്, ദേവതാതത്വം ചിന്ത ആത്മജ്ഞാനത്തിനും. ഇങ്ങിനെയാണു് നിരുക്ത വ്യാഖ്യാനത്തിൽ ദുർഗ്ഗാചാര്യർ പറയുന്നതു്.

(6)

മന്ത്രഭാഗമായ വേദത്തിൻെറ കർമ്മപരമായ അർത്ഥത്തെ സാധാരണ ബ്രാഹ്മണങ്ങളും ആത്മജ്ഞാനപരമായ അർത്ഥത്തെ ഉപനിഷത്തുകളും വെളിവാക്കുന്നു.

അഗ്നി: —
യജ്ഞേയ ഈഡ്യ: പ്രഥമംഹിസോഗ്നി:
സങ്കല്പശക്തി: പരമേശ്വരസ്യ
സ ഏവദേവോഭുവനം പ്രവിഷ്ടോ
രൂപംചരൂപം പ്രതിരൂപ ആസ്തേ

ആവാഹനീയ: സമഭീപ്സനീയ:
സമീപനീയോഏദയസ്യവേദൈ
തസ്മിൻ പ്രബുദ്ധേ സമുദേതി ചിത്താ-
കാശേസ്മദീയേ നവചിൽ പ്രഭാതം

## മാർഗ്ഗദർശക വചനങ്ങൾ-2

### ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

(1)

മീനം-മേടം കാലങ്ങളിൽ ഒരു വിഹംഗത്തിന്റെ മനോഹരധ്വനി കേൾക്കാറുണ്ട്. ആ ധ്വനി ''എപ്പോപ്പൊർപ്പട്ട'' എന്നാണെന്ന് വഴി പോക്കന്റെ പക്ഷം. ''യജ്ഞം പൊർപ്പട്ട'' എന്നാണെന്ന് ചോമാതിരിയുടെ അഭിപ്രായം. ''കൃഷ്ണൻ പോയ്പോയി'' എന്നാണെന്ന ഗോപിമാരുടെ ആവലാതി. ''ലോകം മിഥ്യാണ്'' എന്നാണെന്ന ശങ്കരാചാര്യരുടെ മതം. വാസ്തവം ഏതാണെന്ന് ആർക്കറിയാം. വേദ സംഹിതയും ഇതുപോലൊരു പക്ഷിയത്രേ. അതിന്റെ വിവക്ഷിതം ചരിത്രകാരനും കർമ്മിക്കും ഭക്തനും ജ്ഞാനിക്കും അധികാരിഭേദേന വേറെ വേറെയായി തോന്നുന്നു. പരമാർത്ഥം ആർ കണ്ടു?

(2) അർത്ഥാവബോധമില്ലാതെയെങ്കിലും അദ്ധ്യയന സമ്പ്രദായം നാളിതുവരെ മുറിയാതിരുന്നതുകൊണ്ടല്ലേ കൂടുതൽ ബുദ്ധിശക്തിയുള്ള വർക്ക് സംഹിതയുടെ അർത്ഥം വിചാരിക്കാനും ഭാഷ്യം രചിക്കാനും വിധി നിഷേധങ്ങളെ നിർണ്ണയിക്കാനും മീമാംസാ ശാസ്ത്രത്തെ നിർമ്മിക്കാനും മററും സാധിച്ചത്? ശബ്ദപാഠംകൊണ്ടുമാത്രം വിദ്യ പൂർണ്ണമായില്ലെന്നതു ശരിതന്നെ. അർത്ഥജ്ഞാനംകൊണ്ടു പൂർണ്ണമായോ? ഒരിക്കലുമില്ല. വിദ്യക്കു നാലുപാദങ്ങളുള്ളതിൽ ആദ്യത്തെ രണ്ടു പാദങ്ങൾ മാത്രമാണ് ശബ്ദഗ്രഹണവും താല്പര്യബോധവും. അനുഷ്ഠാനം, അനുഭവം എന്ന രണ്ടു പാദങ്ങൾകൂടി പിന്നേയും കിടക്കുന്നതേയുള്ളു. ഈ നാലുപാദങ്ങളും ചേർന്നല്ലാതെ ഒരു വിദ്യയും അവികലമാകയില്ല. എന്തൊക്കെയായാലും ശബ്ദബ്രഹ്മോപാസനയുടെ പരമഫലം പരബ്രഹ്മസാക്ഷാൽക്കാരമാണെന്ന കഥ വിസ്മരിച്ചുകൂടാ. അതിനുപകരിക്കാത്ത വേദാദ്ധ്യയനം വനരോദനമാണെന്ന—

''യസ്തന്നവേദകിമൃചാകരിഷ്യതി?''
ശബ്ദബ്രഹ്മണിനിഷ്ണാതോന: നിഷ്ണായാൽ പരോയദി
ശ്രമസ്തസ്യശ്രമഫലോഹ്യധേനുമിവരക്ഷത:—

—ശ്രുതിസ്മൃതികളുടെ ഏകകണ്ഠവും ധീരകണ്ഠവുമായ ഈ ഗർജിതത്തെ നാം മാനിക്കുകതന്നെ വേണം.



**അനുബന്ധം—4**

## വ്യാകരണം

അഗ്നി:—

അംഗതി ഊർദ്ധ്വം; ഗമയതിച തത്രയജമാനം = ഇത്യഗ്നി; ഭാഗവതസങ്കല്പശക്തിരൂപോദേവ:; ''അഗിഗതൌ'' ഇത്യസ്മാൽ ഔണാദികോ ''നി'' പ്രത്യയ:

ഈളേ—ഈഡസ്തുതൌ ''ഇത്യസ്മാൽലടി ഉത്തമപുരുഷൈകവചനം. ഡ കാരസ്യ ''ള''കാര ഋഗ്വേദപാഠിനാം സമ്പ്രദായം; ''ദ്വയോശ്ചാസ്യ സ്വരയോർമദ്ധ്യമേത്യസമ്പദ്യതേസ 'ഡ' കാരോളകാര: ള്ഹകാരതാമേതി സ ഏവചാസ്യ ഠകാര: സണ്ണഷ്മണാസംപ്രയുക്താ: (പ്രാതിശാഖ്യം) ഋത്വിജം—ഋതുമനയജതീതി ഋത്വിക്—''ഋത്വിഗ്ദധൃക്''—ഇത്യാദിസൂത്രേണ''യജേ:'' കിൻപ്രത്യയ:.

ഹോതാരം—''ഹ്വേഞ്സ്പർദ്ധായാം'' ഇത്യസ്മാൽ
തൃനിഛാന്ദസംരൂപം യ

ദ്വാ ദാനാദനയോരിത്യസ്മാൽ തൃനി ദ്വിതീയൈകവചേനരൂപം

രത്നധാതമം— രമയത്യാനന്ദയതിഇതിരത്നം = ആനന്ദ:; രമു ക്രീഡായാം ഇത്യത: കന ഔണാദിക:

(2)

പൂർവ്വേഭി: = പൂർവ്വശബ്ദാൽ തൃതീയാബഹുവചനം 'ബഹുലം ഛന്ദസി' ഇതിഭിസ ഐസാദേശാഭാവ:

ഈഡ്യ = ഈഡിതും യോഗ്യ ഇത്യർത്ഥേ ഇഡസ്തുതൌ ഇത്യസ്മാൽ കർമ്മണി ''ണ്യൽ''.

വക്ഷതി—''വഹ'' പ്രാപണേ ഇത്യസ്മാൽ ധാതോ: വർത്തമാനാർത്ഥേലേട്. ''സിബ്ബഹുലം'' ഇതിസിപ്പ്രത്യയ:; അഡാഗമ:

(3)

രയിം — പ്രഥമ മന്ത്രേരത്നപദസ്യയോർത്ഥ: (ആനന്ദ:) ഉക്ത: സ ഏ വ ''രയി:'' ''രാധ:'' ''രായ:'' ഇത്യാദിശബ്ദാനാമപിബോദ്ധ്യ:.

അശ്നവൽ= അശഭോജനേ ഇത്യസ്മാൽ ക്രൈയാദികാൽ വർത്തമാനേ അർത്ഥേലേടി. തിപി വ്യത്യയേന ശ്ന:

ദിവേദിവേ= ദിവ്ശബ്ദോfത്രദിനപര്യായ:; തസ്മാൽ പരസ്യാ: സപ്തമ്യാ: ''സുപാം സുലുക്'' ഇതിശേഭാവ:—''നിത്യവീപ്സയോ:'' ഇതി ദിവേപദസ്യ ദ്വിർഭാവ:

(4)

അദ്ധ്വരം = അദ്ധ്വാനംരാതി ദദാതി ഇത്യദ്ധ്വര:തം, അദ്ധ്വശബ്ദേ ഉപപദേ 'രാ' ദാനേ ഇത്യസ്മാൽ ''ക'' പ്രത്യയ: (പാണിനീ—3-2-3). അധതി, ഗഛതി, ദേവാൻ ദേവലോകം വാ, ഗമയതിചതത്രയജമാനം ഇത്യദ്ധ്വര: ദേവധാമമാർഗ്ഗപ്രദോയജ്ഞ:; ഇൽ—ഇദിതിനിപാതോവ

ധാരണേ പാദപൂരണേചവർത്തതേ (നിരുക്തം—1—8) അത്ര അയം അവധാരണാർത്ഥകഃ

(5)

കവിക്രതു:—കവിഃക്രാന്തദർശീ സത്യദർശീവാ; ക്രതുഃ—ജ്ഞാനമയസങ്കല്പഃ ഇതികവിക്രതുഃ

ചിത്രശ്രവഃ—തമഃ = ചിത്രാണിശ്രവാംസി അന്തഃശ്രവണാനിയസ്യസചിത്രശ്രവാഃ—സർവ്വേഷാമതിശയേന ചിത്രശ്രവാ; —ഇതിചിത്രശ്രവസ്തമഃ

(6)

അംഗ = അംഗ ഇതിസംബോധനാർത്ഥകോനിപാതഃ

ദാശുഷേ = ദാശൃദാനേ ''ഇത്യസ്മാൽ ക്വസൌചതുർത്ഥ്യേകവചേനരൂപം. ആത്മദാനിനോർത്ഥേ ദാശ്വസ്'' പദപ്രയോഗഃപ്രാച്യയ്യേണ ലക്ഷ്യതേ വേദേപുരാണേച.

അംഗിരഃ= അംഗതീത്യംഗിരാ: തൽസംബുദ്ധൌ. അംഗതേർഗതികർമ്മണഃ

(7)

വസ്തോഃ = ഇതി അഹർന്നാമസുപഠിതം നിഘണ്ടൌ (1-9), വസ്തോഃ=ദിവാ ഇത്യർത്ഥഃ വസ്തേ ആച്ഛാദയതിജ്യോതിഷാ, ഇത്യർത്ഥഃ= ''വസ്'' ആച്ഛാദനേ—ഇതിധാതുഃ, ഇമസി= ''ഇൺ ഗതൌ'' ഇത്യസ്മാൽലട ഉത്തമ പുരുഷ ബഹുവചനം. മസ ഇകാരാഗമഃ (പാണിനി 7-1-46).

ഉപ ആ ഇമസി= ഉപ ഇത്യുപസർഗ്ഗഃ ഏമസീതിപദേന സംബദ്ധ്യതേ=ഉപസർഗ്ഗാണാം വ്യവഹിതഃ പ്രയോഗഃ ഛാന്ദസിപ്രായികഃ—

(8)

ദീദിവിം = ദീപ്തി അർത്ഥകാൽ ''ദിവ്'' ധാതോഃ ദിവോദ്വേദീർഘശ്ചാഭ്യാസസ്യ'' ഇതി ഉണാദിസൂത്രേണകിൻ—

ദമേ = ദമ ഇതിഗൃഹനാമ (നിഘ— 3-4) ദാമ്യത്യസ്മിൻ ഇതി ദാന്തഃഗൃഹസ്ഥഃ; ദമു ''ഉപശമേ'' ഇതി അസ്മാൽ ആധാരേ''ഘഞ്.''

(9)

സു=ഉപായനഃ— സു + ഉപ + അയനഃ സുഖേന സുകരം വാ ഉപായനം ഉപഗമനം യസ്യസഃ

സചസ്വ = ''ഷചസമവായേ'' ഇത്യസ്മാൽ ലോട് മദ്ധ്യമ പുരുഷൈക വചനം.

സ്വസ്തയേ = സു + അസ്തയേ = സുഭ്രരിത്യർത്ഥേസ്വസ്തി ഇതി അനവ്യയം.

(10)

ഉക്ഥം = ദേവതാ സ്വരൂപാവിഷ്കാരിണീം സത്യപ്രകാശിനീം വാചം സ്തോത്രം വാ.

ജരിതാരഃ = വേദേ ജൃതിനിഷ്പന്നൌജാരജരിതൃശബ്ദൌപ്രഭൂതം പ്രതിഗൂഢ പ്രഗാഢ പ്രേമാദിവ്യഞ്ജകൌ.

| | വേദശാഖ | ബ്രാഹ്മണം | ആരണ്യകം | ഉപനിഷത്ത് |
|---|---|---|---|---|
| ഋഗ്വേദം | ശാകലം<br>ബാഷ്ക്കളം—<br>അഥവാ<br>സാംഖ്യായനം | ഐതരേയം<br>കൌഷീതകി | ഐതരേയം<br>കൌഷീതകി | ഐതരേയോപനിഷത്ത്<br>കൌഷീതകി ഉപനിഷത്ത് |
| യജൂർവ്വേദം | തൈത്തിരീയം<br>മൈത്രായണീയം<br>കാണ്വം—മാദ്ധ്യംദിനം | തൈത്തിരീയം<br>ശതപഥം | തൈത്തിരീയം<br>ബൃഹദാരണ്യകം | തൈത്തിരീയം—കഠം—<br>ബൃഹദാരണ്യകം—<br>ശ്വേതാശ്വതരം—<br>മൈത്രേയി—ഈശാവാസ്യം |
| സാമവേദം | രാണായനീയം<br>ജൈമിനീയം<br>കൌഥുമം | പഞ്ചവിംശം—ആർഷേയം—<br>വംശം—തലവകാരം—<br>ദൈവതം—ജൈമിനീയം—<br>ഷഡ്വിംശം—മന്ത്രം—<br>ഛാന്ദോഗ്യം—സാമവിധാനം-<br>സംഹിതോപനിഷത്— | | കേനോപനിഷത്ത്<br>ഛാന്ദോഗ്യോപനിഷത്ത് |
| അഥർവ്വവേദം | ശൌനകം<br>പിപ്പലാദം | ഗോപഥം | | മുണ്ഡകോപനിഷത്ത്<br>മാണ്ഡൂക്യോപനിഷത്ത്<br>പ്രശ്നോപനിഷത്ത് |

# വേദാർത്ഥവിചിന്തനം

കെ. എൻ. കൃഷ്ണൻ നമ്പൂതിരി

ഋഗ്വേദമന്ത്രങ്ങളുടെ ഒരു പുതിയ വ്യാഖ്യാനമാണിതു്. ഈ വ്യാഖ്യാനത്തെക്കുറിച്ച് അവതാരികയിൽ സംസ്കൃതപണ്ഡിതനും വേദാർത്ഥ നിഷ്ണാതനുമായ ശ്രീ. കെ. പി. നാരായണ പിഷാരോടി ഇങ്ങനെ പറയുന്നു: ''ഇതു് വിസ്തരിച്ച വ്യാഖ്യാനമാണ്. അഗ്നിയെ ബ്രഹ്മമായി സങ്കല്പിച്ചുകൊണ്ടാണ് വ്യാഖ്യാനം. പദങ്ങളെ നിർവ്വചിച്ച് വായനക്കാക്കു് സംശയമൊന്നും ഉദിക്കാത്ത വിധത്തിലാണ് വ്യാഖ്യാനിക്കുന്നതു്. സൂക്ഷ്മാർത്ഥങ്ങളിലേയ്ക്കു് ചുഴിഞ്ഞിറങ്ങുന്നുണ്ടു്. ശാസ്ത്രീയമാർഗ്ഗം വിടാതെയാണ് വ്യാഖ്യാനിക്കുന്നതു്. നിരുക്താദി ശാസ്ത്രങ്ങളിൽ നിന്നും, ഉപനിഷത്തുക്കളിൽ നിന്നും, ഭഗവൽ ഗീത, ഭാഗവത പുരാണം, മഹാഭാരതം മുതലായവയിൽ നിന്നും വേണ്ടുവോളം പ്രമാണങ്ങൾ ഉദ്ധരിക്കുന്നുമുണ്ടു്.''

പ്രസാധകർ:
വടക്കേമഠം ബ്രഹ്മസ്വം, തൃശൂർ

വില: 30-00